ശ്രീശങ്കരാചാര്യകൃത "ശതശ്ലോകീ"

അഥവാ

# വേദാന്തകേസരി.

പ്രസാധകൻ.

എ. വി. കുട്ടികൃഷ്ണമേനോൻ.

1936 ഒക്ടോബർ.

# വേദാന്തകേസരി
## ഭാഷാവ്യാഖ്യാന സഹിതം.

---


വ്യാഖ്യാതാവ്,

പി ഗോപാലൻനായർ,

കൊല്ലങ്കോട്.


---


നോർമ്മൻ പ്രിൻടിങ്ങ് ബ്യൂറോ,

കോഴിക്കോട്.

1936.

## ഓം നമോഭഗവതെ വാസുദേവായ



മലയാളഭാഷയിൽ വ്യാഖ്യാനത്തോടുകൂടി, നിശ്ചയിച്ച സമയത്തിന്നുമുമ്പുതന്നെ അധികം ബുദ്ധിമുട്ടുകൾ കൂടാതെ, 'ശ്രീമദദ്ധ്യാത്മരാമായണം' മൂലഗ്രന്ഥത്തെ പ്രസിദ്ധപ്പെടുത്തുവാൻ തക്കവിധം മഹാജനസാഹായ്യവും ഈശ്വരാനുഗ്രഹവും ഉണ്ടായതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. എന്റെ സ്നേഹിതന്മാരിൽ ചിലർ ശ്രീവാല്മീകിരാമായണത്തിന്നും ഈ വിധം ഭാഷാവ്യാഖ്യാനം ശ്രീമാൻ ഗോപാലൻനായരെക്കൊണ്ടെഴുതിച്ച് പ്രസിദ്ധപ്പെടുത്തേണമെന്നും മററു ചിലർ ശ്രീയോഗവാസിഷ്ഠത്തിന്ന് ഇങ്ങിനെ ഒരു വ്യാഖ്യാനം ആവശ്യകമാണെന്നും എന്നോട് അഭിപ്രായപ്പെട്ടിട്ടുണ്ടായിരുന്നുവെങ്കിലും സ്ഥിരമായേപ്പെട്ടിരിക്കുന്ന പ്രവൃത്തിയിൽ അധികസമയം ചിലവഴിക്കുവാൻ ബാദ്ധ്യതയുള്ള എനിക്ക് പുസ്തകപ്രസിദ്ധീകരണത്തിൽ അതിപ്രയത്നം ചെയ്യുവാനുള്ള സൌകര്യം വളരെ കുറവാണെന്ന് പറയേണ്ടതില്ലല്ലോ. പക്ഷെ അവരുടെ പ്രേരണയെ ആദരിപ്പാനുള്ള ആഗ്രഹം നിമിത്തം—ഇനി പ്രസാധകസ്ഥാനം ഞാൻ ഏറെറടുക്കുകയില്ലെന്ന് തീച്ചയാക്കിയിരുന്നുവെങ്കിലും—ശ്രീമാൻ ഗോപാലൻനായരെഴുതിയ ഭഗവൽപൂജ്യപാദ ശ്രീശങ്കരാചാര്യസ്വാമികളുടെ വേദാന്തകൃതികളിൽ ഉത്തമമായ "ശതശ്ലോകീ, അഥവാ, വേദാന്തകേസരി" എന്ന ഗ്രന്ഥത്തിന്റെ ഭാഷാവ്യാഖ്യാനത്തെ മഹാജനസമക്ഷം സാദരം അവതരിപ്പിച്ചുകൊള്ളുന്നു. അധികസമയവും ധനവ്യയവും അത്യാവശ്യകമായി വേണ്ടിവരുന്ന വമ്പിച്ച പ്രവൃത്തികളെ ജനസമ്മതമായി വരത്തക്കവിധം പൂർത്തീകരിക്കുവാൻ വളരെ പ്രയാസമു

ണ്ടെന്ന് എനിക്ക് അനുഭവമാണെങ്കിലും പൊതുജനങ്ങൾക്ക് ഉപകാരപ്രദമാകുന്ന കാൎയ്യങ്ങളിൽ സൎവ്വദാ പരിശ്രമിക്കുവാൻ ഒരുക്കമുള്ള ഞാൻ ഇപ്പോൾ ഈ ചെറിയഗ്രന്ഥത്തെ എൻെറ പ്രിയപ്പെട്ട സുഹൃത്തുക്കളുടെ മുമ്പാകെ സവിനയം സ്നേഹപൂൎവ്വം സമൎപ്പിച്ചുകൊള്ളട്ടെ. ആകൃതികൊണ്ട് ചെറുതായി കാണപ്പെടുന്ന ഈ വിശിഷ്ടഗ്രന്ഥത്തിലടങ്ങിയ തത്വജ്ഞാനാമൃതം ഇതിനെ മനസ്സിരുത്തി വായിക്കുന്നവൎക്ക് അനുഭവിക്കുവാൻ സാധിക്കുമെന്നാണ് എൻെറ പൂൎണ്ണവിശ്വാസം. മനുഷ്യൎക്ക് പഠിക്കുവാൻ പ്രയാസമേറിയ പാഠം അവരുടെ സ്വരൂപത്തെക്കുറിച്ചുള്ളതുതന്നെയാണല്ലൊ. അതിൻെറ അനുഭവത്തോടുകൂടിമാത്രമേ എല്ലാ വസ്തുക്കളുടെയും പരിപൂൎണ്ണബോധമുണ്ടാവുകയുള്ളു. ഏതൊന്നിനെ അറിഞ്ഞാൽ എല്ലാ സംശയങ്ങളും ഇല്ലാതാകുമോ അതിനെ അറിഞ്ഞനുഭവപ്പെടുത്തുവാൻ ആഗ്രഹിക്കുന്നവരെ ഈ ചെറിയഗ്രന്ഥം എത്രത്തോളം ഏതുവിധം സഹായിക്കുമെന്ന് വിചാരശീലന്മാരും സാരഗ്രാഹികളുമായ വായനക്കാരെ ധരിപ്പിക്കേണ്ടതുണ്ടെന്ന് തോന്നുന്നില്ല. വേദാന്തവിഷയങ്ങൾ കുറെ ദുർഗ്രഹമാണെങ്കിലും അവയെ നല്ലവണ്ണം മനസ്സിലാക്കിക്കൊടുക്കുവാൻ പ്രത്യേകസാമൎത്ഥ്യമുള്ള ശ്രീമാൻ ഗോപാലൻനായരുടെ വ്യാഖ്യാനം വായനക്കാരെ വളരെ സഹായിക്കുമെന്ന് നിസ്സംശയം പറയാം. ഈ പുസ്തകത്തെക്കുറിച്ചുള്ള അധികവിവരം അദ്ദേഹത്തിൻെറ മുഖവുരയിൽനിന്ന് ഗ്രഹിക്കാവുന്നതാകയാൽ ഞാൻ ആ വിഷയത്തെപ്പറ്റി ഇതിലധികം പ്രസ്താവിക്കേണമെന്ന് വിചാരിക്കുന്നില്ല.

എല്ലാവരിലും ഒരുപോലെ വിളങ്ങിക്കൊണ്ടിരിക്കുന്ന ഏക സത്യവസ്തുവിൻെറ അനുഭവത്താൽ സകലരും സന്തുഷ്ടരായിരിക്കുവാൻ ശ്രീഭഗവാൻ കടാക്ഷിക്കട്ടെ! ശ്രീമഹാഭാഗവതം ഭാഷാവ്യാഖ്യാനം, ശ്രീഹരിമീഡേസ്തോത്രം ഭാഷാവ്യാ

ഖ്യാനം, ശ്രീ ശിവഗീത, ഹരിഭക്തിസുധോദയം, അവധൂത ഗീത, ശ്രീവാത്മീകി രാമായണം സുന്ദരകാണ്ഡം ഭാഷയിൽ സാരസഹിതം, സനാതനധമ്മം എന്നിങ്ങിനെയുള്ള ശ്രേഷ്ഠ കൃതികളാൽ കേരളീയ മഹാജനങ്ങൾക്ക് സുപരിചിതനായിട്ടുള്ള ശ്രീമാൻ ഗോപാലൻനായരവർകളുടെ ഈ പുഷ്പാഞ്ജലിയെ എല്ലാവരും സസ്നേഹം സ്വീകരിക്കുമാറാകട്ടെ!

ശുഭംഭവതു!

സാമൂതിരികോളേജ്,
24—9—36.

എ. വി. കുട്ടികൃഷ്ണമേനോൻ.

# ശ്രീ.

## ഓം നമോഭഗവതെ വാസുദേവായ

---

ശ്രീമദദ്ധ്യാത്മരാമായണത്തിന്റെ പ്രവൃത്തി പൂൎത്തിയായിരിക്കുന്ന ഈയവസരത്തിൽ ഭഗവൽപൂജ്യപാദശ്രീശങ്കരാചാൎയ്യസ്വാമികളുടെ വേദാന്തകൃതികളിൽ ഉത്തമോത്തമമായ "ശതശ്ലോകീ, അഥവാ വേദാന്തകേസരി" എന്ന ചെറിയ ഗ്രന്ഥത്തിന്റെ ഭാഷാവ്യാഖ്യാനംകൊണ്ടു മഹാജനങ്ങളെ ആരാധിക്കുവാൻ ഞാനാഗ്രഹിക്കുന്നു. "ശ്രീമദദ്ധ്യാത്മരാമായണം" "ശ്രീമൽഭാഗവതം" മുതലായ പുരാണഗ്രന്ഥങ്ങളിൽ അവിടവിടെ കാണപ്പെടുന്ന ഈശ്വരസ്തുതികളിൽ സുഗ്രഹമല്ലാത്തവിധം തോന്നുന്ന അദ്വൈത വേദാന്തസാരം, ഈ ഗ്രന്ഥത്തെ ശ്രദ്ധിച്ചു പഠിക്കുന്നവൎക്കു എളുപ്പത്തിൽ ധരിപ്പാൻ സാധിക്കും. ജ്ഞാനയോഗം ബഹുജനങ്ങൾക്കു ധരിപ്പാൻ പ്രയാസമായിരിക്കുന്നതിനാൽ ജ്ഞാനത്തിന്റെ അന്തരംഗസാധനമായ ഭക്തിയെ പുരാണഗ്രന്ഥങ്ങളിൽ പ്രധാനമായി വൎണ്ണിച്ചിരിക്കുന്നതു കാണാം. ഭക്തിയാകുന്ന കല്പവല്ലിയുടെ പരിപക്വഫലം ജ്ഞാനമാകയാൽ ഭക്തിയെ പ്രബലപ്പെടുത്തുകയാണ് പുരാണങ്ങളുടെ പ്രധാനോദ്ദേശം. ഭക്തിയാൽ പ്രാപ്യമായ ജ്ഞാനത്തിന്റെ സ്വരൂപത്തിൽ ജനങ്ങളുടെ ശ്രദ്ധയെ ആകൎഷിപ്പാൻ പുരാണാചാൎയ്യന്മാർ മനസ്സിരുത്താതെയുമിരുന്നിട്ടില്ല. ഭഗവൽപൂജ്യപാദശ്രീശങ്കരാചാൎയ്യസ്വാമികളാകട്ടെ ശ്രീശിവാവതാരമൂൎത്തിയും അതിനാൽത്തന്നെ പരമവിരക്തനും തീക്ഷ്ണബുദ്ധിശാലിയുമായതിനാൽ "ഏകമേവാദ്വിതീയം ബ്രഹ്മ നേഹനാനാസ്തി കിഞ്ചന" എന്ന ശ്രുതിയുടെ പരമാൎത്ഥാനുഭൂതി സിദ്ധിച്ചശേഷം സംസാരതാപതപ്തന്മാരായ മുമുക്ഷുക്കളിൽ കരുണാമൃതത്തെ

വർഷിച്ച് ആത്മാവിൻെറ സത്യജ്ഞാനാനന്ദസ്വരൂപത്തെ കരതലാമലകംപോലെ കാട്ടിക്കൊടുത്ത് കൃതാൎത്ഥന്മാരാക്കുവാൻവേണ്ടി സ്വാനുഭവത്തെ വേദാന്തകവിതാരൂപേണ ലോകത്തിന്നുപദേശിച്ചു. ദക്ഷിണാമൂൎത്ത്യഷ്ടകം, ശിവാനന്ദലഹരി, സൌന്ദൎയ്യലഹരി, ഹരിമീഡേസ്തോത്രം മുതലായ ഗ്രന്ഥങ്ങളിൽ സ്വാമികൾ ഭക്തിയേയും ജ്ഞാനത്തേയും കൂട്ടിയിണക്കിയിരിക്കുന്നതു കാണാം. ഉപദേശസാഹസ്രി, അദ്വൈതാനുഭൂതി, വേദാന്തകേസരി എന്നിങ്ങിനെയുള്ള ഗ്രന്ഥങ്ങൾകൊണ്ട് ആത്മൈക്യത്തെ സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു. സ്വാമികളുടെ വേദാന്തകൃതികളിൽ ഉത്തമോത്തമത്വം ശതശ്ലോകിക്കാണുള്ളതെന്ന അഭിപ്രായത്താലാണ് വേദാന്തകേസരിയെന്ന മറെറാരു നാമധേയംകൂടെ ഈ ഗ്രന്ഥത്തിന്നുണ്ടായ്‌വന്നിരിക്കുന്നത്. നൂറു ശ്ലോകംകൊണ്ടു ആത്മസ്വരൂപത്തെ സ്പഷ്ടമാക്കുന്ന ഈ ഗ്രന്ഥം ആകൃതികൊണ്ട് ലഘുവാണെങ്കിലുംപ്രകൃതികൊണ്ട് ഗുരുവാണെന്ന് മനസ്സിരുത്തി പഠിക്കുന്ന ഉത്തമാധികാരികൾക്കറിവാൻ കഴിയുന്നതാണ്. ഇത്രമാത്രം പറഞ്ഞാൽ ഈ ചെറിയ ഗ്രന്ഥത്തിൻെറ മുഖവുര അവസാനിപ്പിക്കാമെങ്കിലും ആചാൎയ്യസ്വാമികളുടെ ആന്തരാഭിപ്രായത്തെ സ്പഷ്ടമാക്കുവാൻ ചില സംഗതികൾകൂടെ പറയുന്നതിൽ മഹാജനങ്ങളുടെ ശ്രദ്ധയുണ്ടാകേണമെന്ന് ഞാനാഗ്രഹിക്കുന്നു. അറിയേണ്ടതായ കാൎയ്യം അധികവും, അറിവു സമ്പാദിപ്പാനുപയോഗപ്പെടുത്തേണ്ടതായ മനുഷ്യായുഷ്കാലം അത്യല്പവുമാകയാൽ "യൽസാരഭൂതം തദുപാസനീയം" സാരമേറിയതുയാതൊന്നോ അതിനെയുപാസിക്കേണമെന്ന തത്വത്തെയാണ് ഭഗവൽപൂജ്യപാദശ്രീമദാചാൎയ്യസ്വാമികൾ വേദാന്തഗ്രന്ഥനിൎമ്മാണദ്വാരാ ബുദ്ധിമാന്മാരോടുപദേശിക്കുന്നത്.

വേദാന്തഗ്രന്ഥപരിശീലനം ജനങ്ങളെ കൎമ്മവിമുഖന്മാരും മടിയന്മാരുമാക്കിത്തീൎക്കുന്നതല്ലാതെ ഉത്സാഹികളും കൎമ്മ

കുശലന്മാരുമാക്കിത്തീക്കുകയില്ലെന്നുള്ള ഒരബദ്ധവിശ്വാസം പഠിപ്പുള്ള ചിലക്കുമുള്ളതായിട്ടു് കാണുന്നുണ്ടു്. അങ്ങിനെയായാൽ, ഗീതാഭാഷ്യം, ബ്രഹ്മസൂത്രഭാഷ്യം, വേദാന്തഗ്രന്ഥനിമ്മാണം മുതലായ പ്രവൃത്തികൾകൊണ്ടു്, സ്വാമികൾ ലോകത്തെ ഉദ്ധരിക്കുകയല്ല, അധഃപതിപ്പിക്കുകയാണ് ചെയ്തതെന്നു പറയേണ്ടിവരും. മഹാത്മാക്കൾ ശരീരത്തെ ധരിക്കുന്നതുതന്നെ ലോകഹിതത്തിന്നായിട്ടു മാത്രമാണ്. അങ്ങിനെയുള്ളവർ ലോകത്തിന്നനിഷ്ടകാരികളാണെന്നു പറയുന്നതു് ക്ഷന്തവ്യമല്ല. ബ്രഹ്മാനന്ദത്തിൽ മുങ്ങിയിരുന്ന ആചാൎയ്യസ്വാമികൾതന്നെ കമ്മശ്രദ്ധയും ഉത്സാഹവുമില്ലാതെ മടിയനായിട്ടാണോ ദിവ്യദേഹത്തെ ധരിച്ചു് ലോകയാത്രയെ നിർവഹിച്ചതു്? അങ്ങിനെയായിരുന്നുവെങ്കിൽ ഭഗവൽപൂജ്യപാദരെന്നുള്ള പദവി അദ്ദേഹത്തിന്നു് ലഭിക്കുമായിരുന്നുവോ? പാശ്ചാത്യഭാഷാപാണ്ഡിത്യത്തിലും വേദാന്ത ബ്രഹ്മവിദ്യയിലും അദ്വിതീയനെന്ന് ഭാരതത്തിൽ മാത്രമല്ല, ലോകത്തിൽ മുഴുവനും പ്രഖ്യാതി നേടി ലോകോദ്ധാരണത്തിന്നുവേണ്ടി പ്രയത്നിപ്പാൻ ബദ്ധകങ്കണന്മാരായ അനന്തശിഷ്യന്മാരെയും ആശ്രമങ്ങളെയും ഉറപ്പിച്ചു് ലോകഗുരുവെന്നു് സർവസമ്മതനായ ശ്രീവിവേകാനന്ദസ്വാമികൾ പ്രവൃത്തിവിമുഖനും നിരുത്സാഹിയുമായിട്ടാണോ അദ്ദേഹത്തിന്റെ ജീവിതയാത്രയേ അവസാനിപ്പിച്ചതു്? മഹാന്മാക്കു മാത്രമേ മഹൽകാൎയ്യം നടത്തുവാൻ സാധിക്കുകയുള്ളൂ. മഹാന്മാരാകേണമെന്നാഗ്രഹിക്കുന്നവക്കു് സാധിക്കുകയും ചെയ്യാം. ആഗ്രഹിച്ചാൽമാത്രം പോരാ. ആഗ്രഹത്തെ പ്രവൃത്തിപദ്ധതിയിൽ വരുത്തുവാൻ അദ്ധ്വാനിക്കേണം. ആടാണെന്നു തെററിദ്ധാരണയുള്ള സിംഹം ആനയുടെ അരികത്തു പോകയില്ല. സിംഹമാണെന്നു് ശരിക്കു ധരിച്ചുകഴിഞ്ഞാൽ സ്വശക്തിയുജ്ജ്വലിപ്പാൻ തുടങ്ങും. തുച്ഛമായ വിഷ

യാശക്കധീനന്മാരായി മൃഗീയജീവിതംകൊണ്ടു സംതൃപ്തന്മാരാകാതെ സ്വസ്വരൂപത്തെ യഥാൎത്ഥമായനുഭവപ്പെടുത്തി ലോകകല്യാണത്തിന്നായി ജീവിതം നയിക്കുവിൻ. ഉണരുവിൻ. നാശകരമായ ഭയാന്ധകാരത്തെ നീക്കംചെയ്യുന്ന ആത്മപ്രദീപ്തിയിൽ ഉൽകൃഷ്ടകൎമ്മങ്ങളെ നടത്തി ജന്മസാഫല്യത്തെ പ്രാപിക്കുവിൻ. ഇങ്ങിനെ ഉപദേശിക്കുന്ന ശാസ്ത്രഭാസ്കരന്റെ പ്രഭക്കു മാത്രമേ ആന്തരാന്ധകാരത്തെ നശിപ്പിക്കുവാൻ കഴികയുള്ളു എന്നനുഭവപ്പെടുത്തുന്ന മഹാത്മാക്കളെ കുററപ്പെടുത്തുന്നത് സാഹസമാണെന്നു വിചാരിക്കുന്നവൎക്ക് ക്രമത്തിൽ ശ്രേയസ്സുണ്ടാകാതിരിക്കയില്ല.

സമുദ്രത്തിൽ സഞ്ചരിപ്പാനൊരുങ്ങിയവൻ കേടില്ലാത്ത കപ്പൽ ആദ്യം സമ്പാദിക്കേണം. യുദ്ധത്തിലേപ്പെടുന്നവൻ കവചം ധരിക്കേണം, അസ്ത്രവിദ്യ നന്നായഭ്യസിക്കേണം. അതുപോലെ ആപജ്ജടിലമായ ലോകയാത്രയിലേപ്പെട്ടിരിക്കുന്ന മനുഷ്യൻ ആ യാത്ര ശോഭനവും സഫലവുമായ്തുവാൻ ആദ്യമായിട്ട് ആത്മസ്വരൂപത്തെ തെററിദ്ധരിക്കാതെ യഥാൎത്ഥമായിട്ടുതന്നെ ധരിക്കേണ്ടതത്യാവശ്യകമാണെന്നാണ് സ്വാമികളുപദേശിച്ചിരിക്കുന്നത്.

അന്യോന്യം പ്രേമിച്ചാൽതന്നെ പോരാ അഭിന്നപ്രേമമുണ്ടാകേണം. പ്രവൎത്തിച്ചാൽ മാത്രംപോരാ സുഖദുഃഖാദികൾ ജയാപജയങ്ങൾ നിന്ദാസ്തുതികൾ എന്ന ദ്വന്ദ്വങ്ങളെ ഗണ്യമാക്കാതെ, മാർഗം പിഴക്കാതെ, അധൈൎയ്യം ബാധിക്കാതെ, മഹാമനസ്കതയോടും അത്യുത്സാഹത്തോടുംകൂടെ അനശ്വരഫലത്തിന്നുവേണ്ടി നിരന്തരം പ്രവൎത്തിക്കേണം എന്നാണ് സ്വാമികൾ ഉപദേശിക്കുന്നതു്. നശ്വരവിഷയങ്ങളുടെ ലാഭാലാഭങ്ങളിൽ തോന്നുന്ന സന്തോഷസന്താപങ്ങൾ അതി തുച്ഛങ്ങളാണ്. ഞാൻ നീയെന്ന ഭേദബുദ്ധി നികൃഷ്ടയാണ്. എല്ലാവരും സഹോദരന്മാരെന്ന നില

യിൽ ആരെയും ദ്രോഹിക്കാതെയിരുന്നാൽ മാത്രം പോരാ, എല്ലാവരും ഒന്നുതന്നെ—ഒന്നു മാത്രമല്ലാതെ, അന്യമായി ട്ടൊന്നുമില്ല, ആ ഒന്നുതന്നെ ഞാൻ, ആ ഒന്നുതന്നെയെ ല്ലാം എന്നനുഭവപ്പെട്ടേതീരൂ. രണ്ടെന്ന ഭാവമേയുണ്ടാ കരുത്, ഉണ്ടാകുന്നുവെങ്കിൽ അതബദ്ധമായ ബോധമാ ണ്. എല്ലാവരുടെ കല്യാണഫലപ്രാപ്തിക്കായി എല്ലാവ രും ഒന്നെന്ന സത്യബോധത്തോടുകൂടെ ധീരധീരം പ്രവ ർത്തിക്കുവിനെന്നാണ് ശ്രീശങ്കരാചാര്യസ്വാമികളുപദേശിക്കു ന്നത്. ഇതെല്ലാം ഈ വേദാന്തകേസരിയെ പരിശോധിക്കുന്ന വക്കറിയാം. ഉച്ചഫലപ്രാപ്തിക്കുവേണ്ടി മനുഷ്യജന്മത്തെ നി ഷ്ഫലമാക്കിത്തീർക്കുവാൻ സമർത്ഥമായ അവിവേകത്തിന്റെ നിർമ്മൂലനാശം,സദാചാരശ്രദ്ധ, അചഞ്ചലമായ ധൈര്യം, അഭിന്നപ്രേമം, സാരാസാരവിവേചനനൈപുണ്യം, സത്യ നിഷ്ഠ, സൽകർമ്മാനുഷ്ഠാനം, ഇതിനെല്ലാം ആദികാരണമായ സ്വരൂപബോധം, എന്നിവയെ ജനിപ്പിക്കുവാൻ മതിയാകാ ത്തതായ അഭ്യാസത്തെ, വിദ്യാഭ്യാസമെന്നു പറഞ്ഞുകൂടാ എന്നാണ് മഹാത്മാവായ സ്വാമികളുടെ അഭിപ്രായം. ഒരു വന്റെ ശരീരത്തിലുള്ള എല്ലാ അവയവങ്ങളേയും അവൻ ഏതുവിധം നിർവ്യാജമായി സ്നേഹിക്കുന്നുവോ അതുപോലെ സർവ ചരാചരങ്ങളേയും സ്നേഹിക്കേണം. അതു സാധിക്കേ ണമെങ്കിൽ ഒരുവൻ അവന്റെ സ്വരൂപത്തെ സംശയവിപ രീതഭാവനകൾ കൂടാതെ സ്പഷ്ടമായറിയേണം. ഏതൊന്നി നെ നന്നായറിഞ്ഞാൽ എല്ലാററിനേയും നന്നായറിവാൻ ക ഴിയുമോ അതിനെയാണാദ്യമായറിയേണ്ടത്. ഏതൊന്നി ന്റെ ലാഭത്താൽ എല്ലാം ലഭിച്ചതായ്വരുമോ അതിനെയാ ണാദ്യം സമ്പാദിക്കേണ്ടത്. ഇതാണ് സർവ്വജ്ഞചൂഡാമണി യായ ആചാര്യസ്വാമികൾ ലോകത്തോടു ചെയ്യുന്ന ഉപദേ ശം. എങ്ങിനെയാണിതു സാധിക്കുക എന്നുള്ള മാർഗത്തെ

യും കരുണയോടുകൂടെ അദ്ദേഹം ഉപദേശിച്ചിരിക്കുന്നു. പക്ഷേ ആ മാർഗത്തിൽക്കൂടെ നിർവിഘ്നം സഞ്ചരിച്ച് ഉപദേശസാരം നന്നായറിഞ്ഞ്, പ്രായോഗികമാക്കിത്തീർക്കുവാൻ വളരെ പ്രയാസമില്ലേയോ എന്നാണ് ശങ്കയെങ്കിൽ അതിപ്രയാസംകൊണ്ടല്ലാതെ മഹൽകാര്യം സാധ്യമല്ലെന്ന് നിത്യാനുഭവംകൊണ്ടേവർക്കുമറിയാം. സമുദ്രത്തിൽ മീതെ സഞ്ചരിക്കുന്ന മത്സ്യാദിപ്രാണികളെ വലവീശിപ്പിടിച്ച് സ്വാധീനപ്പെടുത്തുവാനും, അഗാധതലത്തിൽ കിടക്കുന്ന രത്നാദികളെ സമ്പാദിപ്പാനുമുള്ള പ്രയത്നം ഒരുപോലെയല്ലല്ലോ. ലോഹക്കുഴികളിൽനിന്നു കിളച്ചെടുക്കുന്ന മൺകട്ടകളിൽഒളിഞ്ഞുകിടക്കുന്ന സ്വർണ്ണരത്നാദിരേണുക്കളെ വേർപെടുത്തിശുദ്ധമാക്കിയെടുത്ത് ഉരുക്കിക്കട്ടിയാക്കി ഭണ്ഡാരത്തിൽവെച്ച് സമുചിതമായുപയോഗിച്ച് മഹാധനികനുമുദാരനുമായ് ഭവിപ്പാൻ എളുപ്പത്തിൽ കഴിയുമോ? ധാന്യങ്ങളെ ഭക്ഷണപദാർത്ഥമാക്കുവാൻമീതെയുള്ള ഉമി കുത്തിക്കളയുന്ന വിധത്തിൽ അന്നമയാദിപഞ്ചകോശങ്ങളിൽ മറഞ്ഞുകിടക്കുന്ന യഥാർത്ഥമനുഷ്യജീവസ്വരൂപത്തെ വിചാരശക്തികൊണ്ട് വേർതിരിച്ചറിയുമ്പോൾ മാത്രമേ മൻഷ്യമാഹാത്മ്യത്തെ മനുഷ്യനുതന്നെയറിവാൻ കഴികയുള്ളൂ. അപ്പോൾ അവൻ ശരീരനാശത്തിൽ നശിക്കാത്തവനും അന്യന്നടിമയല്ലാത്ത സ്വതന്ത്രനും സർവൈശ്വര്യപരിപൂർണനും ആനന്ദസ്വരൂപനുമാണെന്നനുഭവപ്പെടും. അതിന്നായി പരിശ്രമിപ്പാനർഹതയുള്ള മനുഷ്യശരീരമാകുന്ന കപ്പലിന്നുറപ്പും മിടുക്കുമുള്ളപ്പോൾ പരിശ്രമിക്കേണം. ശരീരം ജീർണപ്പെട്ട് ഇന്ദ്രിയങ്ങളും ബുദ്ധിയും തളന്ന് അന്യർക്കും തനിക്കുമുപയോഗമില്ലാതെയായ്ഭവിക്കുന്ന വാർദ്ധക്യത്തിൽ യഥാർത്ഥവിദ്യാഭ്യാസം സാദ്ധ്യമല്ലെന്നറിഞ്ഞ് കപ്പൽ പൊളിയുന്നതിന്നു മുമ്പേ കരയണയുവാൻ പരിശ്രമിക്കുവിനെന്ന് ഉച്ചത്തിലുപദേശിക്കുന്ന ആചാര്യസ്വാമികളുടെ

വാഗമൃതപ്രവാഹത്തിൽ ഉള്ളഴിഞ്ഞു് മുങ്ങി പരിശുദ്ധരാകുവാൻ ആഗ്രഹിക്കുന്ന ജിജ്ഞാസുക്കൾക്കു് എന്തൊരാശ്വാസത്തെയാണ് ഈ ചെറിയ ഗ്രന്ഥം നൽകുന്നതെന്നു് മനസ്സിരുത്തിവായിച്ചറിയേണമെന്നാണ് ഞാൻ അപേക്ഷിക്കുന്നത്. സംസ്കൃതഭാഷയിൽ പരിചയമില്ലാത്ത ജിജ്ഞാസുക്കൾക്കു് ആചാര്യ്യവാഗാനന്ദലഹരിയെ ആസ്വദിച്ചാനന്ദിപ്പാൻ കഴിവുണ്ടാകേണമെന്നുള്ള ആഗ്രഹം മാത്രമാണെന്നെ ഈ ഗ്രന്ഥത്തിലെ പദ്യങ്ങൾക്കു വ്യാഖ്യാനം ഭാഷയിൽ ചെയ്യാൻ പ്രേരിപ്പിച്ചിരിക്കുന്നതു്. ആചാര്യ്യവാക്യത്തിലെ സാരമോ ഗാംഭീര്യമോ തികച്ചും വെളിപ്പെടുത്തുവാൻ എനിക്കു സാധിച്ചിട്ടുണ്ടെന്ന വിചാരം ലേശവുമില്ല. ആകുന്നവിധം സഹൃദയന്മാരെ ആരാധിക്കാമെന്നു മാത്രമേ വിചാരിച്ചിട്ടുള്ളു. അവധാനക്കുറവുകൊണ്ടോ അറിവിന്റെ ന്യൂനതകൊണ്ടോ നേരിട്ടതായിക്കാണുന്ന കുററങ്ങളെ മഹാജനം സകരുണം പൊറുക്കേണമെന്നപേക്ഷിക്കുന്നു.

അദ്ധ്യാത്മരാമായണഭാഷാവ്യാഖ്യാനമാസികകളെ പ്രചരിപ്പിക്കുവാൻ പരിശ്രമിച്ചപ്പോൾ നേരിട്ട ശാരീരക്ലേശാദികളെ സഹിപ്പാൻ ശക്തനായിരുന്ന ശ്രീമാൻ എ. വി. കുട്ടികൃഷ്ണമേനോനവർകൾ, എം. എ. ബി. എൽ, എൽ. ടി. സാമൂതിരികോളേജ് പ്രിൻസിപ്പാൾ ഈ ഉത്തമഗ്രന്ഥത്തിന്റെയും പ്രസാധകസ്ഥാനത്തെ സദയം അംഗീകരിച്ചതിൽ അദ്ദേഹത്തിന്റെ പേരിൽ എനിക്കുള്ള സ്നേഹബഹുമാനങ്ങളെ ഇവിടെ രേഖപ്പെടുത്തുന്നു. ലോകഗുരുവും നിത്യാനന്ദസ്വരൂപനും കരുണാനിധിയുമായ സാക്ഷാൽ ഭഗവൽപൂജ്യപാദ ശ്രീ ശങ്കരാചാര്യ്യസ്വാമികൾ അനുഗ്രഹബുദ്ധിയോടുകൂടെ നേരിട്ടുചെയ്യുന്ന വേദാന്തോപദേശമടങ്ങിയ ഗ്രന്ഥമാണ് വേദാന്തകേസരിയെന്നു് ദൃഢമായ്വിശ്വസിപ്പാൻ ഭാഗ്യമുള്ളവർ അജ്ഞാനാന്ധകാരത്തിൽനിന്നുണർന്നു് ജ്ഞാനഭാ

സ്ലരപ്രദയിലമന്ന് ജന്മസാഫല്യത്തെ അടയുവാൻ ആ പരമഗുരുതന്നെ കടാക്ഷിക്കട്ടെ, എന്നു പ്രാൎത്ഥിച്ചും, പുസ്തകം വൃത്തിയായച്ചടിച്ചും ബയിണ്ടുചെയ്തും തരുന്നതിൽ ശ്രദ്ധയും സ്നേഹവും പ്രകാശിപ്പിച്ച നോൎമ്മൻ പ്രിൻടിങ്ങ് അച്ചുക്കൂടത്തെക്കുറിച്ചെനിക്കുള്ള നന്ദിയെ പ്രകാശിപ്പിച്ചുംകൊണ്ട് ഈ പ്രസ്താവനയെ അവസാനിപ്പിക്കുന്നു.

ഓം — തത് — സത്.

ഓം നമോഭഗവതേ വാസുദേവായ.

ഭഗവൽപൂജ്യപാദജഗൽഗുരു

# ശ്രീമച്ഛങ്കരാചാര്യവിരചിതാ ശതശ്ലോകീ

അഥവാ

# വേദാന്തകേസരി

---

1. ദൃഷ്ടാന്തോ നൈവദൃഷ്ടസ്ത്രിഭുവനജഠരേ
സൽഗുരോർജ്ഞാനദാതുഃ
സ്പർശശ്ചേത്തത്രകല്പ്യഃ സനയതി യദഹോ
സ്വർണ്ണതാമശ്മസാരം
നസ്പർശത്വം തഥാപി ശ്രിതചരണയുഗേ
സൽഗുരുഃ സ്വീയശിഷ്യേ
സ്വീയം സാമ്യം വിധത്തേ ഭവതി നിരുപമ
സ്തേന ചാലൌകികോപി.

ജ്ഞാനദാതുഃ സൽഗുരോഃ=ജ്ഞാനം നൽകുന്ന സൽഗുരുവിന്, ദൃഷ്ടാന്തഃ=തുല്യമായ വസ്തു, ത്രിഭുവനജഠരേ=മൂന്നു ലോകങ്ങളുടെ ഉള്ളിൽ, നദൃഷ്ടഃഏവ=കാണപ്പെട്ടിട്ടില്ല നിശ്ചയം, തത്ര സ്പർശഃകല്പ്യഃചേത്=അതിൽ സ്പർശം (എന്ന ഒരു രത്നവിശേഷം) കല്പിക്കപ്പെടുവാൻ യോഗ്യമാണെന്നു പറയുന്ന പക്ഷം, സഃ അശ്മസാരം സ്വർണ്ണതാം നയതി=അത് ലോഹത്തെ സ്വർണ്ണമാക്കുന്നു, യത് അഹോ=എന്നതാശ്ചര്യംതന്നെ, തഥാപി=എങ്കിലും, സ്പർശത്വം ന നയതി=സ്പർശഭാവത്തെ പ്രാപിപ്പിക്കുന്നില്ല, സൽഗുരുഃ=സദ്രൂപനായ ഗുരു, ശ്രിതചരണയുഗേ=തന്റെ പാദയുഗളത്തെ ശരണം പ്രാപിച്ചിരിക്കുന്ന, സ്വീയശിഷ്യേ=തന്റെ ശിഷ്യനിൽ, സ്വീയം സാമ്യം വിധത്തേ=തന്റെ സാമ്യത്തെയുണ്ടാക്കുന്നു, തേന നിരുപ

മഃ ച=അതുകൊണ്ട് ഉപമയില്ലാത്തവനം, അലൌകികഃ അ പി ഭവതി=ലോകാതീതനമായി ഭവിക്കുന്നു.

സാരം:—ആത്മസ്വരൂപത്തെ അനുഭവരൂപേണ അറിയിപ്പിക്കുന്ന സൽഗുരുവിനോട് സാദൃശ്യപ്പെടുത്തുവാനുള്ള വസ്തു മൂന്നു ലോകത്തിലും കാണപ്പെട്ടിട്ടില്ല നിശ്ചയം. സ്പൎശമെന്നു പറയപ്പെടുന്ന രത്നവിശേഷത്തെ ഗുരുവിനോട് സാദൃശ്യപ്പെടുത്തിക്കൂടെയോ എന്നു ശങ്കിക്കേണ്ട. സ്പൎശമണി ഗുരുവിന്നു് സമാനമല്ല. സ്പൎശമണി, തന്റെ സ്പൎശനത്താൽ ലോഹത്തെ സ്വൎണ്ണമാക്കുന്നതല്ലാത സ്പൎശമാക്കുകയില്ല. സൽഗുരു അങ്ങിനെയല്ല. തന്റെ പാദയുഗളത്തെ ശരണംപ്രാപിച്ച ശിഷ്യനെത്തനിക്കു തുല്യനാക്കും. താൻ ആത്മസ്വരൂപനായിരിക്കുന്നതുപോലെ, ശിഷ്യനും ആത്മസ്വരൂപനാണെന്ന് അനുഭവപ്പെടുത്തിക്കൊടുക്കും. അതുകൊണ്ടാണ് സ്പൎശമണിക്കു സൽഗുരുവിനോടു സാദൃശ്യമില്ലെന്നു പറഞ്ഞത്. ഗുരുവിനോടു സാമ്യം പറവാൻതക്ക പദാൎത്ഥം മൂന്നു ലോകങ്ങളിലുമില്ലാത്തതുകൊണ്ടു അദ്ദേഹം ലോകാതീതനമാകുന്നു.

ത്രിലോകങ്ങളെ അതിക്രമിച്ചിരിക്കുന്ന പരമാത്മസ്വരൂപനായ സൽഗുരുവിന്റെ സ്മരണത്താൽ ഗ്രന്ഥാരംഭത്തിൽ അനുഷ്ഠിക്കേണ്ടതായ മംഗളം സൂചിപ്പിക്കപ്പെട്ടു.

ലോക്യതെ=കാണപ്പെടുന്നു. അതിനാൽ "ലോകം" എന്ന വ്യൽപത്തിപ്രകാരം "ലോകം" എന്ന പദത്തിന്ന് അറിവിന്നു വിഷയമായിരിക്കുന്ന ശരീരാദി പ്രപഞ്ചം—ജഡവൎഗം—എന്നൎത്ഥം. "ത്രിലോകം" എന്ന പദം, സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു പറയപ്പെടുന്ന മൂന്നു ശരീരങ്ങളെ സൂചിപ്പിക്കുന്നു. അതിനെ അതിക്രമിച്ചിരിക്കുന്ന പരമാത്മാവിനെത്തന്നെ ഗുരുവെന്നു കാട്ടിയിരിക്കുന്നതിനാൽ ഈ ഗ്രന്ഥത്തിൽ പരമാത്മസ്വരൂപത്തെക്കുറിച്ചാണ് പ്രതിപാദിക്കു

ന്നത് എന്നും സൂചിപ്പിച്ചു. പ്രതിപാദ്യമായ വസ്തു പരമാത്മാവാണെന്നു സാരം. ജീവാത്മാവിൽനിന്ന് പരമാത്മാവിനെ വേർതിരിച്ചറിവാനാഗ്രഹിക്കുന്നവരാണ് ഈ ഗ്രന്ഥപരിശീലനത്തിന്നധികാരികൾ എന്നും അതിൽനിന്നു സിദ്ധിക്കുന്നു. താൻ ജഡങ്ങളായ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളല്ല. അവയെ പ്രകാശിപ്പിച്ചും, അവയല്ലാതെയും ഇരിക്കുന്ന "ആത്മാവ്" യാതൊന്നോ? അതുതന്നെ താൻ എന്നുള്ള അനുഭവം, ഈ ഗ്രന്ഥപരിശീലനത്തിൽനിന്ന് ലഭിക്കുന്ന പ്രയോജനം. ആത്മസ്വരൂപത്തെ ഇതിൽ പ്രതിപാദിക്കുന്നതുകൊണ്ട് ആത്മസ്വരൂപത്തിന്നും ഈ ഗ്രന്ഥത്തിന്നും തമ്മിൽ പ്രതിപാദ്യം പ്രതിപാദകം എന്ന സംബന്ധം.

അധികാരി, വിഷയം, പ്രയോജനം, സംബന്ധം എന്ന ഈ നാലു സംഗതികൾ അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നതാകയാൽ "അനുബന്ധചതുഷ്ടയം" എന്നിതിന്നു പേർ. ഈ പദ്യത്തിലെ സാരത്തിൽനിന്നു മേൽക്കാണിച്ച അനുബന്ധചതുഷ്ടയത്തെ ധരിക്കാവുന്നതാകുന്നു.

2. യദ്വച്ഛ്രീഖണ്ഡവൃക്ഷപ്രസൃതപരിമളേനാഭിതോ
   ന്യേപിവൃക്ഷാഃ
   ശശ്വൽസൌഗന്ധ്യഭാജോപ്യതനുതനുഭൃതാം
   താപമുന്മൂലയന്തി
   ആചാര്യ്യാല്ലബ്ധബോധാ അപിവിധിവശതഃ
   സന്നിധൌ സംസ്ഥിതാനാം
   ത്രേധാതാപംച പാപം സകരുണഹൃദയാഃ
   സ്വോക്തിഭിഃ ക്ഷാളയന്തി.

ശ്രീഖണ്ഡവൃക്ഷപ്രസൃതപരിമളേന=ചന്ദനമരത്തിൽ നിന്ന് വ്യാപിക്കുന്ന സൌരഭ്യത്താൽ, അഭിതഃഅന്യേ വൃക്ഷാഃ അപി=ചുററുമുള്ള മററു മരങ്ങളും, ശശ്വൽ സൌഗന്ധ്യഭാജഃ ഭവന്തി=എപ്പോഴും നല്ല വാസനയുള്ളവയായിരിക്കുന്നു, അപി

ച=അത്രതന്നെയല്ല, അതനന്തനഭൂതാം=അനേകം പ്രാണികളുടെ, താപം ഉന്മൂലയന്തി=താപത്തെ വേരോടെ നശിപ്പിക്കുന്നു, യദ്വൽ=ഏതുപോലെയോ, തദ്വൽ=അതുപോലെ, വിധിവശതഃ=ഭാഗ്യത്താൽ, ആചാര്യാത് ലബ്ധബോധാഃഅപി=ആചാര്യനിൽനിന്ന്ലഭിച്ചബോധത്തോടുകൂടിയവരും, സന്നിധൌ സംസ്ഥിതാനാം=സന്നിധിയിൽ സാദരമിരിക്കുന്നവരുടെ നേരേ, സകരുണഹൃദയാഃ=ഹൃദയത്തിൽ കരുണയുള്ളവരായിട്ട്, സ്വോക്തിഭിഃ=തങ്ങളുടെ വാക്കുകളാൽ, ത്രേധാ താപം പാപം ച=മൂന്നു വിധമായ താപത്തേയും പാപത്തേയും, ക്ഷാളയന്തി=ക്ഷാളനം ചെയ്യുന്നു.

സാരം:—ഗുരുവിൻെറ സമീപത്തിരിപ്പാനുള്ള ഭാഗ്യം ലഭിച്ചാൽത്തന്നെ, ശിഷ്യൻ, കൃതാൎത്ഥനായ്ത്തീരുന്നു. ഉപദേശംകൂടെ കിട്ടിയെങ്കിൽപ്പിന്നെപ്പറയേണമോ എന്നാണ് ഈ പദ്യത്തിലെ സാരം.

ചന്ദനമരത്തിൽനിന്നു വീശുന്ന കാററിൽ ലയിച്ചിരിക്കുന്ന പരിമളംനിമിത്തം സമീപത്തുള്ള മററു മരങ്ങൾക്കും പരിമളം ലഭിക്കുന്നു. എന്നു മാത്രമല്ല, അനേകം പ്രാണികളുടെ താപം തീക്കുകയും ചെയ്യുന്നു. അതുപോലെ ആചാൎയ്യനിൽനിന്ന്, ആത്മസ്വരൂപത്തെ, അനുഭവരൂപേണ, അറിഞ്ഞിരിക്കുന്നവരുടെ അരികെ, ഭാഗ്യവശാൽ, വസിപ്പാൻ സാധിച്ചവരെക്കുറിച്ച്, അവരുടെ ഹൃദയത്തിൽ കരുണയുണ്ടാകുന്നതുകൊണ്ട്, ശിഷ്യന്മാരുടെ അധികാരനിലയ്ക്കനുസരിച്ച്, കൎമ്മം, ഉപാസനാ, ജ്ഞാനം എന്നിവയെ ധരിപ്പിക്കുന്ന ഉപദേശവാക്യങ്ങളാൽ, ആധ്യാത്മികം, ആധിദൈവികം, ആധിഭൌതികം എന്ന മൂന്നുവിധ ദുഃഖങ്ങളേയും, മാനസം, വാചികം, കായികം എന്ന മൂന്നുവിധ പാപങ്ങളേയും മൂലത്തോടുകൂടെ നശിപ്പിക്കുന്നു.

"വിധിവശതഃ സന്നിധൌസംസ്ഥിതാനാം" ഇതിലടങ്ങിയ സാരം:—ആത്മസ്വരൂപത്തെ അറിയിപ്പിക്കുന്ന ആ

ചാൎയ്യന്റെ സാന്നിദ്ധ്യം മുമുക്ഷുവിന്ന് ലഭിക്കുന്നത് ജന്മജന്മാന്തരങ്ങളിൽ ചെയ്ത പുണ്യകൎമ്മങ്ങളുടെ ഫലപരിപാകത്തെ സൂചിപ്പിക്കുന്ന സംഗതിയാകുന്നുവെന്നാണ്. ഇതേ അഭിപ്രായത്തെ ആചാൎയ്യസ്വാമികൾ "മുക്തിർന്നോബഹുജന്മകോടിസുകൃതൈഃ പുണ്യൈൎവ്വിനാലഭ്യതെ"എന്ന വാക്യത്താൽ വിവേകചൂഡാമണിയിലെ ആദ്യപദ്യത്തിലും പ്രകാശിപ്പിച്ചിരിക്കുന്നു.

അൎത്ഥപുത്രാദി ലാഭഹേതുകമായ പുണ്യകൎമ്മഫലപരിപാകത്തേയും "ഭാഗ്യം" എന്ന് സാധാരണന്മാർ പറയാറുണ്ട്. പക്ഷേ അൎത്ഥാദികളിൽനിന്നു കിട്ടുന്ന സുഖം ക്ഷണത്തിൽ നശിക്കുന്നതും, തുഛവും, ദുഃഖസമ്മിശ്രവും പുനരാവൎത്തിസാധകവുമാകയാൽ ഉൽകടഭാഗ്യമാണെന്നു പറഞ്ഞുകൂടാ. ആചാൎയ്യനിൽനിന്ന് അനുഭവപ്പെടുന്ന ആത്മജ്ഞാനമോ, സകല താപങ്ങളേയും പാപങ്ങളേയും, ഭയങ്ങളേയും, തീൎത്ത് സ്വരൂപാനന്ദത്തെ അനുഭവപ്പെടുത്തുന്നതാകയാൽ അതുതന്നെയാണ് പരമഭാഗ്യമെന്നഭിപ്രായം.

അതനുതനുഭൃതാം" (അനേകം പ്രാണികളുടെ) എന്ന പദത്തിലെ സാരം:—ആചാൎയ്യദൃഷ്ടിയിൽ സകല പ്രാണികളും തുല്യംതന്നെ. ലോകത്തിൽ കാണപ്പെടുന്ന ഉച്ചനീചാവസ്ഥാഭേദങ്ങളെ ആചാൎയ്യൻ ഗണിക്കുന്നില്ല. തന്നെ ആർ ആശ്രയിക്കുന്നുവോ അവരെ വൃക്ഷം എന്നപോലെ അനുഗ്രഹിക്കും എന്നാകുന്നു.

"സ്വോക്തിഭിഃ" (തന്റെ ഉപദേശങ്ങളാൽ) എന്ന ബഹുവചനപ്രയോഗത്തിന്റെ അഭിപ്രായം:—തന്റെ അരികത്തുവരുന്ന ശിഷ്യന്മാരുടെ അന്തഃകരണസ്ഥിതിഭേദങ്ങളെ ആചാൎയ്യൻ അറിയും. അവരുടെ നിലയെ അനുസരിച്ച്, ചിലൎക്ക് കൎമ്മയോഗത്തേയും, മററു ചിലൎക്ക് ഭക്തിയോഗത്തേയും, വേറെ ചിലൎക്ക ജ്ഞാനയോഗത്തേയും ഉപദേശി

ക്കും. ആരേയും ഉപേക്ഷിക്കുകയില്ല. എല്ലാവരേയും അനുഗ്ര ഹിക്കും. ഓരോരുത്തരുടെ അധികാരനിലയനുസരിച്ച്, അവരോടു സംസാരിക്കും എന്നാകുന്നു.

"ക്ഷാളയന്തി" (കഴുകിക്കളയുന്നു) എന്ന ക്രിയാപദപ്രയോഗത്തിൻെറ സാരം:—താപത്രയങ്ങൾ, അന്തഃകരണത്തിൽ പററിയിരിക്കുന്ന ചളികൾ. അവ, വന്നുചേൎന്നവ. അന്തഃകരണത്തിൻെറ സ്വരൂപമല്ല. സംഗതിവശാൽ, വന്നുകൂടിയവയാകുന്നു. അവയുടെ ചേൎച്ചനിമിത്തം അന്തഃകരണമാകുന്ന കണ്ണാടിയിൽ ആത്മാനന്ദം സ്ഫുരിക്കുന്നില്ല. സൽഗുരുവിൻെറ ഉപദേശരൂപമായ വാഗമൃതത്താൽ അന്തഃകരണത്തിൽനിന്നു താപത്രയരൂപമായ ചളി നീങ്ങും. വെള്ളമൊഴിച്ചു കഴുകുമ്പോൾ കണ്ണാടിയിലെ ചളി നീങ്ങുന്നതുപോലെ. അപ്പോൾ ചളിയററ കണ്ണാടിയിൽ മുഖപ്രതിബിംബമെന്നപോലെ, അന്തഃകരണത്തിൽ ആത്മാനന്ദം അനുഭവപ്പെടും. മറവിനെ നീക്കം ചെയ്യുന്നതാണ് ഗുരുവിൻെറ കൃത്യം. അതിന്നു ഗുരുതന്നെ വേണം. അതുകൊണ്ടാണ് "ആചാൎയ്യവാൻ പുരുഷോവേദ" ഗുരുവിനെ സിദ്ധിച്ചവൻ ആനന്ദസ്വരൂപനായ ആത്മാവിനെ അറിയും, എന്ന് ശ്രുതി സിദ്ധാന്തിച്ചിരിക്കുന്നത്. ചരമശരീരമെടുത്തവന്ന് ഗുരുവിനെ ലഭിക്കും. അപ്പോൾ, അവൻെറ അന്തഃകരണത്തിൽ പററിയിരിക്കുന്ന താപത്രയരൂപമായ ചളിയെ, ഗുരു, വാഗമൃതംകൊണ്ടു കഴുകിക്കളഞ്ഞു് ശിഷ്യനെ കൃതാൎത്ഥനാക്കും, എന്നാകുന്നു.

"സംസ്ഥിതാനാം" (സാദരമിരിക്കുന്നവരുടെ) എന്ന പദത്തിൽ ഗുരുസന്നിധിയിൽ പ്രവേശിക്കുന്നവർ ദുരഭിമാനമില്ലാത്തവരും, ബഹുമാനഭക്തികളെ പ്രകാശിപ്പിക്കുന്ന സ്വഭാവമുള്ളവരുമായിരിക്കേണം. അന്യവിഷയചിന്തകളെ നിശ്ശേഷം വെടിഞ്ഞ്, സൎവ്വാത്മനാ, ശ്രീഗുരുചരണാരവിന്ദത്തെ ശരണംപ്രാപിച്ച്, വിനയപൂർവ്വം താപനിവൃത്തിക്കുപകരിക്കുന്ന ചോദ്യംചെയ്കയും, വിശ്വാസപൂർവ്വം ശുശ്രൂഷിക്കയും,

ഉപദേശാനുസരണം പ്രവൃത്തിക്കുകയും വേണം. എന്നാൽ മാത്രമേ താപനിവൃത്തി വരികയുള്ളൂ. ക്ഷണത്തിൽ ഫലം സിദ്ധിക്കാഞ്ഞാൽ മനസ്സുമടിപ്പു വന്നുകൂടാ. ക്ഷമയോടുകൂടെ ഗുരുവിനെ ആശ്രയിക്കുകതന്നെ വേണം. അപ്പോൾ പ്രയത്നം സഫലമാകും എന്നു ധരിപ്പിക്കുവാനാണ് "സ്ഥാ"ധാതുവിനോടുകൂടെ "സമ്" എന്ന ഉപസർഗത്തെക്കൂട്ടി വിളക്കിയുപയോഗിച്ചത്.

3. ആത്മാനാത്മപ്രതീതിഃ പ്രഥമമഭിഹിതാ
സത്യമിഥ്യാത്വയോഗാ-
ദ്ദ്വേധാബ്രഹ്മപ്രതീതിർന്നിഗമനിഗദിതാ
സ്വാനുഭൂത്യോപപത്ത്യാ
ആദ്യാദേഹാനുബന്ധാൽ ഭവതി തദപരാ
സാ ച സർവാത്മകത്വാ
ദാദൌ ബ്രഹ്മാഹമസ്മീത്യനുഭവഉദിതേ
ഖല്വിദം ബ്രഹ്മപശ്ചാത്.

പ്രഥമം സത്യമിഥ്യാത്വയോഗാത്=ആദ്യമായിട്ട് സത്യം മിഥ്യാ എന്ന ഭാവത്തോട് സംബന്ധം ഹേതുവായിട്ട്, ആത്മാനാത്മപ്രതീതിഃ=ആത്മാവ് അനാത്മാവ് എന്ന അറിവ്, അഭിഹിതാ=പറയപ്പെട്ടിരിക്കുന്നു, സ്വാനുഭൂത്യാ=സ്വാനുഭൂതിയാലും, ഉപപത്ത്യാ=ഉപപത്തിയാലും, ദ്വേധാ=രണ്ടുവിധത്തിൽ, ബ്രഹ്മപ്രതീതിഃ=ബ്രഹ്മജ്ഞാനം, നിഗമനിഗദിതാ=വേദത്താൽ പറയപ്പെട്ടിരിക്കുന്നു, ആദ്യാ ദേഹാനുബന്ധാൽ ഭവതി=ഒന്നാമത്തേത് ദേഹത്തോടുള്ള സംബന്ധം ഹേതുവായിട്ടുണ്ടാകുന്നു, തദപരാ സാ ച=രണ്ടാമത്തേതും, സർവാത്മകത്വാത്=സർവാത്മകത്വം ഹേതുവായിട്ടുണ്ടാകുന്നു, ആദൌ=ആദിയിൽ, അഹം ബ്രഹ്മ അസ്മി=ഞാൻ ബ്രഹ്മമാകുന്നു, ഇതി അനുഭവേ ഉദിതേ=എന്നഅനുഭവം ഉണ്ടാകുമ്പോൾ, പശ്ചാത്=അതിൽപ്പിന്നെ, ഇദം ബ്രഹ്മ ഖലു=ഇത് ബ്രഹ്മംതന്നെയാണല്ലോ.

സാരം:—ഗുരുചരണാരവിന്ദത്തെ ശരണംപ്രാപിച്ച ശിഷ്യൻ ചെയ്യുന്ന ചോദ്യവും, ഗുരുവരുളിച്ചെയ്യുന്ന ഉത്തരവും ആത്മബോധത്തിന്നു കാരണം. അവർ തമ്മിൽ ചെയ്യുന്ന സംഭാഷണത്തിൻെറ സാരാംശത്തെ ഈ ശ്ലോകത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. ആദ്യമായിട്ട് ചെയ്യുന്ന തത്വവിചാരത്തിൻെറ ഫലമായിട്ട് ഈ ലോകത്തിൽ കാണപ്പെടുന്ന പദാൎത്ഥങ്ങളെ രണ്ടായിട്ട് വിഭാഗിക്കാമെന്നു സിദ്ധാന്തിക്കുന്നു. 1. സത്യം, 2. മിത്ഥ്യാ ഇതാണ് ആദ്യത്തെ രണ്ടു വിഭാഗം. "സത്യംജ്ഞാനമനന്തംബ്രഹ്മ" എന്ന ശ്രുതിയുടെ താൽപൎയ്യാനുസരണം, സത്യമെന്ന വാക്കിന്ന് "ജ്ഞാന"മെന്നും, മിത്ഥ്യായെന്ന വാക്കിന്നു "അജ്ഞാന"മെന്നും, അൎത്ഥം. സത്യം, മിത്ഥ്യാ; അല്ലെങ്കിൽ അറിവ്, അറിവില്ലായ്മ (ജ്ഞാനം, അജ്ഞാനം;) അല്ലെങ്കിൽ ചേതനം, ജഡം; ഈവിധമാണ് വ്യവഹരിക്കപ്പെട്ടുവരുന്നത്. മൂന്നുകാലത്തിലും നാശമില്ലാത്ത വസ്തു യാതൊന്നോ അതിനെയാണ് സത്യമെന്നു പറയുന്നത്. അങ്ങിനെയുള്ള ഒരു വസ്തുവുള്ളതുകൊണ്ടാണ് അതിന്നു വിപരീതനിലയിൽ കാണപ്പെടുന്ന അനന്തപദാൎത്ഥങ്ങൾ ഉള്ളതുപോലെ കാണപ്പെടുന്നതു്. ഭൂതകാലത്തിലും ഭാവികാലത്തിലുമില്ലാത്തതും, വൎത്തമാനകാലത്തിൽ ഉള്ളതുപോലെ ത്തോന്നുന്നതുമായ പദാൎത്ഥങ്ങളാണ് മിത്ഥ്യാവസ്തുക്കൾ. കാലത്രയത്തിലും നശിക്കാത്തതായ സത്യവസ്തുവിനെ—അറിവിനെ അല്ലെങ്കിൽ ആത്മാവിനെ അല്ലെങ്കിൽ ചേതനത്തെ—ഉപജീവിച്ചുകൊണ്ട് (ആശ്രയിച്ചുകൊണ്ട്) മിത്ഥ്യാവസ്തുക്കൾ, അല്ലെങ്കിൽ ശരീരാദിപ്രപഞ്ചം (ജഡവൎഗ്ഗം) ഉള്ളതുപോലെ വിളങ്ങുന്നു.

ഇതിനെ ഒന്നുകൂടി ഉദാഹരണംകൊണ്ട് വെളിവാക്കാം. മിത്ഥ്യാപ്രതീതിക്കു അധിഷ്ഠാനം സത്യവസ്തു. സത്യവസ്തുവിനെ, അതേവിധമായിട്ടു(ശരിയായിട്ടു)ധരിക്കാത്തതിനാൽ മിത്ഥ്യാ

പ്രതീതിയുണ്ടാകുന്നു:—ഇല്ലാത്തതായ ഒരു സാധനം ഉണ്ടെന്നുള്ള ബോധം സ്ഫുരിക്കുന്നു. ആത്മാവ്, അല്ലെങ്കിൽ ബ്രഹ്മം സത്യവസ്തു. ശരീരാദി സകലവും മിത്ഥ്യാ.

സ്ഥാണു പുരുഷൻ; ശുക്തി രജതം; രജ്ജു സർപ്പം; എന്നിവപോലെ.

ഒരു മരക്കുററിയെ, മന്ദാന്ധകാരത്തിൽ തിരിച്ചറിവാൻ കഴിയാത്ത ഒരുവൻ, അതിനെ ഒരു മനുഷ്യനെന്നു വിചാരിക്കുന്നു. അതുപോലെത്തന്നെ ശുക്തിയെ (മുത്തുച്ചിപ്പിയെ) വെള്ളിയാണെന്നും, കയറിനെ പാമ്പാണെന്നും വിചാരിക്കുന്നു. പുരുഷൻ, വെള്ളി, സർപ്പം എന്നീ മൂന്നും സ്ഥാണു, ശുക്തി, രജ്ജു,വെന്ന മൂന്നു സത്യപദാൎത്ഥങ്ങളിൽ ആരോപമാകുന്നു. ആരോപം മിത്ഥ്യാ. അധിഷ്ഠാനം സത്യം. ലോകം: --ദേഹാദിസൎവ്വപ്രപഞ്ചവും–സത്യമായബ്രഹ്മത്തിൽ ആരോപം. ബ്രഹ്മം സത്യം. പ്രപഞ്ചം മിത്ഥ്യാ. സത്യവസ്തുവിനെ അതായിട്ടുതന്നെയല്ലാതെ, മറെറാന്നായിട്ടു ധരിക്കുന്നതിനെ മിത്ഥ്യാജ്ഞാനം എന്നുപറയുന്നു. ഇതിനെത്തന്നെ, അസത്യം, അജ്ഞാനം, മായാ, മോഹം, ഭ്രമം, എന്നിങ്ങിനെ ബഹുവിധ പൎയ്യായശബ്ദങ്ങളെക്കൊണ്ടു വ്യവഹരിക്കുന്നു. ശരീരം, ഇന്ദ്രിയങ്ങൾ, അന്തഃകരണങ്ങൾ, എന്നിങ്ങിനെ ലോകത്തിൽ നാമരൂപങ്ങളോടുകൂടെ കാണപ്പെടുന്ന സകലവും സത്യബ്രഹ്മമാകുന്നു. മിത്ഥ്യാവസ്തുവായിട്ടു തെററായി ധരിച്ചതു സത്യമായ ബ്രഹ്മത്തെത്തന്നെയാണെന്നുള്ള അനുഭവം ഗുരൂപദേശത്തിൽ നിന്നുണ്ടാകും. രജ്ജുവിൻെറ സ്വരൂപം ശരിയായി ധരിക്കുമ്പോൾ സർപ്പമായിട്ടു തോന്നുവാൻ കാരണം വിചാരമില്ലായ്മതന്നെയെന്നനുഭവപ്പെടും. ബുദ്ധിദോഷമാണ് മിത്ഥ്യാജ്ഞാനകാരണം. സർവാത്മാവായിരിക്കുന്ന ബ്രഹ്മത്തെയറിയാഞ്ഞതുകൊണ്ടു, കയർതന്നെ സൎപ്പമായ്ത്തിളങ്ങിയതുപോലെ, അജ്ഞാനാവസ്ഥയിൽ, സത്യബ്രഹ്മംതന്നെ മിത്ഥ്യാഭൂതങ്ങളായ ദേഹേന്ദ്രിയാദികളായിട്ടു വിളങ്ങുന്നു. ഏ

താനും ഒരു സത്യവസ്തുവിനെ ആശ്രയിച്ചല്ലാതെ, മിഥ്യാജ്ഞാനത്തിന്നാസ്പദമില്ലാത്തതുകൊണ്ട്, ബ്രഹ്മം, ആ അവസ്ഥയിലും, നിർവികാരപരമാത്മവസ്തുവായിത്തന്നെയിരിക്കുന്നു. ഇത്രത്തോളം പറഞ്ഞതിൽ നിന്നു കിട്ടുന്ന സാരമെന്തെന്നാൽ:—"ഭേധാബ്രഹ്മപ്രതീതിഃ നിഗമനിഗദിതാ സ്വാനുഭൂത്യോപപത്ത്യാ" സ്വാനുഭവംകൊണ്ടും യുക്തികൊണ്ടും ബ്രഹ്മബോധമുണ്ടാകുന്നുവെന്ന് വേദം ഉപദേശിക്കുന്നു. "തത്വമസി" എന്ന മഹാവാക്യത്തിന്റെ ശ്രവണംകൊണ്ട് പരോക്ഷജ്ഞാനവും. മനനാദികൾകൊണ്ട് "അഹം ബ്രഹ്മാസ്മി" ഞാൻ ബ്രഹ്മമാകുന്നുവെന്നുള്ള അപരോക്ഷജ്ഞാനവും-(അനുഭവവും) ഉണ്ടാകുന്നു. അനുഭവജ്ഞാനത്തിന്നു ശേഷം "സർവംഖല്വിദംബ്രഹ്മ" ഇക്കാണപ്പെടുന്നതു സകലവും ബ്രഹ്മമാകുന്നുവെന്നുപദേശിക്കുന്ന ശ്രുതിയുടെ അർത്ഥം സത്യമാണെന്നറിയുന്നു. ഈ അനുഭവം ഉണ്ടായതിന്നു ശേഷവും ശരീരേന്ദ്രിയവ്യാപാരങ്ങൾ നടന്നുകൊണ്ടിരിക്കും. എങ്കിലും ജ്ഞാനിയായ അവൻ ശരീരേന്ദ്രിയാദികളെ അതിക്രമിച്ചിരിക്കുന്നതുകൊണ്ട് ജീവിച്ചിരിക്കുന്നുവെങ്കിലും ശരീരബന്ധം വിട്ടിരിക്കുന്നവനാകയാൽ "ജീവൻ മുക്തൻ"നാകുന്നു. ഈ അനുഭവബോധമുണ്ടാകുന്നതിന്നു മുമ്പേ ദേഹേന്ദ്രിയാദിസംബന്ധംനിമിത്തം ജീവനെന്നുള്ള സംജ്ഞയെ വഹിക്കുകയും, ദേഹാദിധർമ്മങ്ങളെ സ്വധർമ്മത്തേന ധരിക്കുകയാൽ സുഖദുഃഖാദ്യവസ്ഥാഭേദങ്ങളെ കൈക്കൊണ്ടവനെന്നപോലെ തോന്നുകയും ചെയ്തിരുന്നു. അനുഭവജ്ഞാനമുണ്ടായപ്പോൾ ദേഹാദിസംബന്ധം പരമാർത്ഥമല്ലെന്നും നാനാരൂപത്തിൽ കാണപ്പെടുന്നതു് "ഏകമായ സത്യബ്രഹ്മം" തന്നെയെന്നും കണ്ടു. ശരീരനാശാനന്തരം "കൈവല്യത്തെ:—കേവലഭാവത്തെ:—ബ്രഹ്മം മാത്രം എന്ന നിലയെ=പ്രാപിക്കുകയും ചെയ്യുന്നു.

ഇത്രത്തോളം പറഞ്ഞ കാര്യം അനുഭവത്തിൽ വരുവാനുപകരിക്കുന്നവിധത്തിൽ കുറേക്കൂടെ വെളിപ്പെടുത്താം:—

സത്യജ്ഞാനാനന്ദരൂപ ബ്രഹ്മസംബന്ധം നിമിത്തം ജഡങ്ങളായ ശരീരേന്ദ്രിയാദികൾ, അതാതിന്റെ പ്രവൃത്തികളെ നടത്തുന്നു. ജഡങ്ങൾ, ആത്മസാന്നിദ്ധ്യം നിമിത്തം, വിളങ്ങുന്നു:—ഉള്ളതെന്നപോലെ പ്രകാശിക്കുന്നു. പ്രവൃത്തിക്കുന്നു. സത്യമെന്നപോലെത്തോന്നുന്നു. ഇങ്ങിനെ ജഡവസ്തുക്കളെ പ്രകാശിപ്പിക്കുകയും, അവയോടു ബന്ധപ്പെടാതെ സ്വയമേവ പ്രകാശിക്കുകയും ചെയ്യുന്നതാണ് ബ്രഹ്മസ്വഭാവം. എന്നനുഭവം വരുവാൻ തക്കവിധം സൽഗുരു സച്ഛിഷ്യനെ അനുഗ്രഹിക്കുന്നു. ശരീരസംബന്ധമില്ലാത്ത ആത്മാവിന്റെ സാന്നിദ്ധ്യം നിമിത്തം പ്രവൃത്തിക്കുന്ന ശരീരേന്ദ്രിയാദികൾ തന്നെ "ഞാൻ" എന്നഭിമാനിക്കുന്ന ചൈതന്യത്തെ "അവിദ്യോപഹിതചൈതന്യം" അല്ലെങ്കിൽ, "അന്തഃകരണോപഹിതചൈതന്യം", അല്ലെങ്കിൽ, "ജീവൻ" എന്നിങ്ങിനെ പറയുന്നു. ശരീരേന്ദ്രിയാദികൾ, ആയുധാദികൾപോലെ ജഡം. സ്വതേ ചലിപ്പാൻപോലും സമത്ഥമല്ല. മഴു, ഉളി മുതലായ ആയുധങ്ങൾ സ്വതേ പ്രവൃത്തിക്കുന്നവയല്ലല്ലൊ. പണിക്കാർ, അവരുടെ ആയുധങ്ങളെക്കൊണ്ട് ഓരോ പ്രവൃകളെ നടത്തുന്നു. അതുപോലെ ആത്മസാന്നിദ്ധ്യം നിമിത്തം, ശരീരേന്ദ്രിയാദികൾ അതാതു വ്യാപാരങ്ങളെ നടത്തുന്നു:—നേത്രാദികൾ, രൂപാദികളെ അറിയുന്നു. കരചരണാദികൾ, ആദാനഗമനാദികളെ നടത്തുന്നു. ഇങ്ങിനെയുള്ള വിചാരത്താൽ, ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന ജഡവസ്തുക്കളെ പ്രവത്തിപ്പിക്കുന്ന ആത്മാവിനെ വേർതിരിച്ചറിവാനുപകരിക്കുന്ന ഉപായങ്ങളെ ഉപദേശിക്കുന്ന സൽഗുരുവിന്റെ കാരുണ്യകടാക്ഷലാഭത്താൽ "ജഡങ്ങളായ ദേഹാദികളല്ല, "ഞാൻ." ഞാനവയെ അറിയുന്നു. എന്നാൽ അറിയപ്പെടുന്ന വസ്തുക്കളോടു ചേച്ച്യില്ലാത്ത ഞാൻ ജ്ഞാനസ്വരൂപനായ ആത്മാവുതന്നെ" യെന്നുള്ള അനുഭവം ശിഷ്യനുണ്ടാകും. എന്ന സാരത്തെ

"ബ്രഹ്മാഹമസ്മീത്യനുഭവഉദിതേ" എന്ന വാക്യത്തിൽ സം ഗ്രഹിച്ചിരിക്കുന്നു. "അഹം ബ്രഹ്മാസ്മി" ഞാൻ ബ്രഹ്മമാകു ന്നു. എന്റെ സ്വരൂപംതന്നെ ജ്ഞാനമാകുന്നു എന്ന അനു ഭവമാണ്, സമാധിയെന്ന ശബ്ദത്താൽ പറയപ്പെടുന്നത്. അപ്പോൾ, അതുവരെ തോന്നിയിരുന്ന ദേഹാദിപ്രപഞ്ചം, രജ്ജുസ്വരൂപത്തെ അറിഞ്ഞപ്പോൾ, സർപ്പമെന്നപോലെ, മിത്ഥ്യാഭൂതമാണെന്നും അറിഞ്ഞുകഴിഞ്ഞു. എന്റെ സ്വരൂപ മായ ജ്ഞാനംതന്നെ സർവത്ര നിറഞ്ഞിരിക്കയാൽ അതുത ന്നെ ബ്രഹ്മമെന്ന സംജ്ഞയോടുകൂടെ സർവാന്തര്യാമിരൂപേ ണ വിളങ്ങുന്നുവെന്നറികയാൽ സർവാത്മഭാവം അനുഭവ ത്തിൽ വരുന്നു. ഈ നിലയിൽ ശിഷ്യനെ വരുത്തുവാൻ തത് (അത്) ത്വം (നീ) അസി (ആകുന്നു) തത്ത്വമസി എന്ന മഹാവാക്യത്തെ ഉപദേശിക്കുന്നു. അതു നീയാകുന്നു. ആ ബ്രഹ്മംതന്നെയാകുന്നു നീ. ശരീരേന്ദ്രിയാദികൾ അല്ല. എന്ന വാക്യാത്ഥത്തെയും യുക്തിപൂർവം ധരിപ്പിക്കുന്നു. ശിഷ്യൻ വാക്യാത്ഥത്തെക്കുറിച്ച് മനനം, നിദിധ്യാസനം മുതലായവ ചെയ്തു പരിശീലിക്കുമ്പോൾ "അഹം ബ്രഹ്മാസ്മി" എന്നുള്ള അനുഭവത്തിൽ എത്തുന്നു.

4. ആത്മാചിദചിൽ സുഖാത്മാനുഭവപരിചിതഃ
   സർവ്വദേഹാദിയന്താ
   സത്യേവം മൂഢബുദ്ധിർഭജതിനനുജനോനിത്യ
   ദേഹാത്മബുദ്ധിം
   ബാഹ്യേസ്ഥിസ്നായുമജ്ജാ പലരുധിരവസാ
   ചർമ്മമേദോയുഗന്ത-
   ർവ്വിണ്മൂത്രശ്ലേഷ്മപൂർണം സ്വപരവപുരഹോ
   സംവിദിത്വാപിഭൂയഃ.

ആത്മാ=ആത്മാവ്, ചിദചിൽസുഖാത്മാ=ചിത്ത് (പ്രകാ ശം) വിത്ത് (ജ്ഞാനം) സുഖം (ആനന്ദം) എന്ന സ്വരൂപ

ത്തോട്ട കൂടിയതെന്ന്, അനുഭവപരിചിതഃ=അനുഭവത്താൽ അറിയപ്പെട്ടിരിക്കുന്ന, സവ്വദേഹാദി=സർവങ്ങളായ ദേഹങ്ങൾ—ഇന്ദ്രിയങ്ങൾ ആദിയായതിനെ, യന്താ=യമിക്കുന്നവൻ—നിയമിക്കുന്നവൻ, ഏവംസതി=ഇങ്ങിനെയിരിക്കെ, മൂഢബുദ്ധിഃജനഃ=വിചാരശക്തി കുറഞ്ഞിരിക്കുന്ന ജനം, അനിത്യ ദേഹാത്മബുദ്ധിം=അനിത്യമായ ദേഹത്തിൽ ആത്മബുദ്ധിയെ, ഭജതിനനു=ഭജിക്കുന്നു, ആശ്ചര്യ്യം, ബാഹ്യേ=പുറമേ, അസ്ഥിസ്നായുമജ്ജാപലരുധിരവസാചമ്മമേദോയുക്=എല്ല്, ഞരമ്പ്, നെയ്പ്പ, മാംസം, രക്തം, പശ, തോല്, മേദസ്സ്, എന്നിവയുള്ളതും, അന്തഃ=ഉള്ളിൽ, വിണ്മൂത്രശ്ലേഷ്മപൂർണ്ണം=മലം, മൂത്രം, കഫം, എന്നിവ നിറഞ്ഞതുമാകുന്ന, സ്വപരവപുഃ=തന്റെയും അന്യന്റെയും ശരീരം എന്ന്, സംവിദിത്വാ അപി=നന്നായറിഞ്ഞിട്ടുംകൂടെ, ഭൂയഃ=പിന്നെയും.

സാരം:—ആദ്യത്തെ മൂന്നു ശ്ലോകംകൊണ്ടു ആത്മസ്വരൂപത്തെ സാമാന്യമായി നിരൂപിച്ചതിൽപ്പിന്നെ, അതിനെത്തന്നെ വിശേഷമായി നിരൂപിക്കുന്നു:—അറിവാനന്ദപ്രകാശമാണ് ആത്മസ്വരൂപമെന്ന് അനുഭവംകൊണ്ടുതന്നെ എല്ലാപേൎക്കും നന്നായറിവുണ്ട്. അനുഭവത്തിന്റെ സ്വരൂപം പറയാം:—ശരീരാദിജഡപദാൎത്ഥങ്ങൾക്കു ചലിപ്പാൻ കഴികയില്ല. ആത്മാവു ചലിപ്പിക്കുന്നു. അതിനാൽ ചൈതന്യം ആത്മസ്വരൂപം. ജഡങ്ങളായ നേത്രാദീന്ദ്രിയങ്ങൾക്കു രൂപാദികളെ അറിവാൻ കഴികയില്ല. ആത്മസാന്നിദ്ധ്യത്താൽ അറിയുന്നു. അതിനാൽ അറിവ് ആത്മസ്വരൂപം. സുഷുപ്തിയിൽ സുഖപദാൎത്ഥങ്ങളൊ അവയെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങളൊ ഒന്നുമില്ലാതിരിക്കേ അനുഭവപ്പെടുന്ന ആനന്ദം ആത്മസ്വരൂപമാകുന്നു. ജാഗ്രദവസ്ഥയിൽ ശരീരം പ്രവൃത്തിക്കുന്നതും, സ്വപ്നാവസ്ഥയിൽ സൂക്ഷ്മേന്ദ്രിയങ്ങൾ വിഷയാദികളെ അറിയുന്നതും, സുഷുപ്തിയിൽ ആനന്ദമനുഭവപ്പെടുന്നതും എങ്ങി

നെയാണൊന്നു നിരൂപണം ചെയ്യുമ്പോൾ അറിവാനന്ദപ്രകാശസ്വരൂപനായ ആത്മാവിന്റെ സാന്നിദ്ധ്യം നിമിത്തമാണെന്നുള്ള പരിചയം ഏവൎക്കമുണ്ട്. ദേഹമോ ചിരകാലം നിലനില്ക്കുന്ന ഒന്നല്ല. നശിക്കുന്നതാണ്. ദേഹത്തിന്റെ പുറംഭാഗം, എല്ലുകൾ, സിരകൾ, മജ്ജകൾ, മാംസം, രക്തം, പശ, തോല് എന്നിവകൊണ്ടും, ഉൾഭാഗം, മലമൂത്രകഫാദികൾകൊണ്ടും നിറഞ്ഞിരിക്കുന്നു. തന്റെ ദേഹംപോലെത്തന്നെ അന്യരുടെ ദേഹങ്ങളും എന്നറിഞ്ഞിട്ടുംകൂടെ വിചാരശക്തി കുറഞ്ഞവർ ജഡവും, നശ്വരവും, അമംഗളവുമായ ശരീരത്തെ ആത്മാവെന്നഭിമാനിക്കുന്നത് മഹാശ്ചൎയ്യം തന്നെ. ഇതിനെത്തന്നെയാണ് മോഹമഹിമയെന്നു അറിവുള്ളവർ പറയുന്നത്.

5. ദേഹസ്ത്രീ പുത്രമിത്രാനുചരഹയവൃഷാസ്തോഷ-
   ഹേതുർമമേത്ഥം
   സർവേസ്വായുന്നയന്തി പ്രഥിതമലമമീമാംസ-
   മീമാംസയേഹ
   ഏതേ ജീവന്തിയേന വ്യവഹൃതിപടവോ
   യേനസൌഭാഗ്യഭാജ
   സ്തം പ്രാണാധീശമന്തർഗതമമൃതമമും
   നൈവമീമാംസയന്തി.

ദേഹസ്ത്രീ പുത്രമിത്രാനുചരഹയവൃഷാഃ=ദേഹം, സ്ത്രീ, പുത്രൻ, മിത്രം, അനുചരന്മാർ, ഹയം (കുതിര) വൃഷം (കാള) എന്നിവ, മമ തോഷഹേതുഃ=എന്റെ സന്തോഷത്തിന്നാസ്പദം, ഇത്ഥം അമീ സർവേ=ഇപ്രകാരം ഇക്കാണപ്പെടുന്ന സർവരും, പ്രഥിതം സ്വായുഃ=ശ്രേഷ്ഠമായ അവരുടെ ആയുസ്സിനെ, മാംസമീമാംസയാ=മാംസചിന്തകൊണ്ടുതന്നെ, ഇഹ അലം നയന്തി=ഈ ലോകത്തിൽ പൂർണമായിക്കഴിക്കുന്നു, യേന=ഏതൊന്നുനിമിത്തം, ഏതേ ജീവന്തി=ഇവർ ജി

വിക്കുന്നുവോ, വ്യവഹൃതിപടവഃ=വ്യാപരിപ്പാൻ സമൎത്ഥന്മാരായിരിക്കുന്നുവോ, സൌഭാഗ്യഭാജഃ=സൌന്ദൎയ്യമുള്ളവരായിരിക്കുന്നുവോ, അന്തൎഗതം=അന്തൎഭാഗത്തിലിരിക്കുന്നവനും, പ്രാണാധീശം=പ്രാണനാഥനും, അമൃതം=നാശമില്ലാത്തവനുമായ, തം അമും=ആ ഇവനെ, ന ഏവ മീമാംസയന്തി=ചിന്തിക്കുന്നതുതന്നെയില്ല.

സാരം:—ആത്മവിചാരം ചെയ്യാതെ, ദേഹത്തെ ആത്മത്വേന അഭിമാനിച്ചു ജീവിതം കഴിക്കുന്നവരുടെ ബുദ്ധിക്കുറവിനെക്കുറിച്ചു പരിതപിച്ചുംകൊണ്ടു പറയുന്നു:—

തന്റെ ദേഹം, ഭാൎയ്യ, പുത്രന്മാർ, ബന്ധുക്കൾ, ഭൃത്യന്മാർ, കുതിര, കാള മുതലായ വാഹനങ്ങൾ ഇവതന്നെ സുഖസാധനങ്ങൾ എന്നു ചിന്തിച്ചുംകൊണ്ട് സകല ജനങ്ങളും ഉൽകൃഷ്ടമായ ജീവിതകാലത്തെ നികൃഷ്ടമാക്കിത്തീക്കുന്നു. മാംസവികാരമായ ശരീരംതന്നെ ഇവരുടെ ചിന്താവിഷയം. സുഖസാധനങ്ങളെന്നു വിചാരിക്കുന്ന ഭാൎയ്യാപുത്രാദികൾ ഏതൊരു ചൈതന്യത്തിന്റെ സാന്നിദ്ധ്യം നിമിത്തം ജീവനുള്ളവരായും, പ്രവൃത്തിചെയ്വാനറിവുള്ളവരായും, സൌന്ദൎയ്യമുള്ളവരായുമിരിക്കുന്നുവോ—സൎവാന്തൎയ്യാമിയും, പ്രാണേശ്വരനും, നാശരഹിതനുമായ ആ ആത്മാവിനെക്കുറിച്ചു ചിന്തിക്കുന്നതേയില്ല. ഇതെന്തൊരാശ്ചൎയ്യം.

ശവശരീരത്തിൽ ആൎക്കും ആഗ്രഹമില്ലല്ലൊ. ശവത്തിന്ന് പ്രവൃത്തിപ്പാനും വയ്യ. സൌന്ദൎയ്യവുമില്ല. ഇതെല്ലാവൎക്കും അറിയാം. എന്നിരിക്കേ, ദേഹത്തിൽ ആത്മാഭിമാനമുണ്ടാവാനെന്തവകാശം. എന്നാണ് ജ്ഞാനികൾ അജ്ഞാനികളോടു ചെയ്യുന്ന ചോദ്യം.

6\. കശ്ചിൽ കീടഃകഥഞ്ചിൽ പടുമതിരഭിതഃ
കണ്ടകാനാംകുടീരം
കൎമ്മംസ്തേനൈവസാകം വ്യവഹൃതിവിധയേ
ചേഷ്ടതേയാവദായുഃ

തദ്വജ്ജീവോപി നാനാചരിതസമുദിതൈഃ
കർമ്മഭിഃസ്ഥൂലദേഹം
നിർമ്മായാത്രൈവതിഷ്ഠന്നനുദിനമമുനാ
സാകമഭ്യേതിഭൂമൌ.

പട്ടമതിഃകശ്ചിൽകീടഃ=ബുദ്ധിശക്തിയുള്ള ഒരു പുഴു, കഥ ഞ്ചിത് കുടീരം കുർവ്വൻ=കഷ്ടപ്പെട്ടു കൂടുണ്ടാക്കുന്നതായിട്ടും, തേന സാകംഏവ=അതോടുകൂടെത്തന്നെ, കണ്ടകാനാം അ ഭിതഃ=മുള്ളുകളുടെ നാലുഭാഗത്തും, വ്യവഹൃതിവിധയെ=തൻ കാര്യങ്ങളെ നടത്തുവാനായ്ക്കൊണ്ടു, യാവദായുഃചേഷ്ടതെ= ആയുഷ്കാലം മുഴുവനും പ്രവൃത്തിക്കുന്നു, തദ്വത് ജീവഃ അ പി=അതുപോലെ ജീവനും, നാനാചരിതസമുദിതൈഃ കർമ്മ ഭിഃ=ബഹുവിധ പ്രവൃത്തികളിൽനിന്നുത്ഭവിച്ച പ്രാരബ്ധകർമ്മ ങ്ങളാൽ, സ്ഥൂലദേഹം നിർമ്മായ=സ്ഥൂലശരീരത്തെ നിർമ്മി ച്ചിട്ടു്, അത്ര ഏവ അനുദിനം തിഷ്ഠൻ=ഇതിൽത്തന്നെ ദിവ സന്തോറും ഇരിക്കുന്നവനായിട്ടു്, അമുനാസാകം=ഇതോടുകൂ ടെത്തന്നെ, ഭൂമൌ അഭ്യേതി=ഭൂമിയിൽ വരുന്നു.

സാരം—ജീവന്നു ദേഹത്തോടും ദേഹത്തിന്നു ജീവനോ ടുമുള്ള ചേർച്ചയെ ദൃഷ്ടാന്തപ്പെടുത്തിക്കാണിക്കുന്നു:—ബുദ്ധിശ ക്തിയുള്ള ഒരു ജാതി ജന്തു,അതിന്റെ ശരീരത്തിൽനിന്നുതന്നെ യുണ്ടാകുന്ന നേർമ്മയായ സാധനത്താൽ അതിന്നിരിപ്പാനുള്ള കൂടുണ്ടാക്കും. അതോടുകൂടെത്തന്നെമുൾച്ചെടികളുടേയുംമററും ഇടയിൽക്കൂടെ ഇരസമ്പാദിപ്പാനും മററുമായി സഞ്ചരിച്ചു ജീ വിതം കഴിക്കും. അതുപോലെ ജീവാത്മാവു്, തനിക്കിരിപ്പാനു പകരിക്കുന്ന ശരീരത്തെ തന്റെ കർമ്മങ്ങൾകൊണ്ടുണ്ടാക്കുന്നു. അതിലിരിക്കുന്നു. അതോടുകൂടെ ഭൂമിയിൽ ജനിക്കുന്നു. അതി ലിരുന്നു പിന്നെയും കർമ്മംചെയ്യുന്നു. ആ ശരീരം നശിച്ചാൽ, അതുവരെ ചെയ്ത കർമ്മങ്ങളുടെ ശക്തി നിമിത്തം വീണ്ടും ശ രീരം സിദ്ധിക്കും. ഇങ്ങിനെ ജീവസാന്നിദ്ധ്യം നിമിത്തം ശ

രീരം പ്രവൃത്തിക്കുകയും, അതുനിമിത്തം തുടച്ച്യയായിട്ട് ജീവന്ന് ശരീരം ലഭിക്കുകയും ചെയ്യുന്നു.

പുഴവിന്നിരിപ്പാനുള്ള കൂട്ടുണ്ടാക്കുവാൻ അതിന്നു സ്വതേതന്നെ ശക്തിയുള്ളതുപോലെ, ശരീരപ്രാപ്തിക്കുപകരിക്കുന്ന കർമ്മംചെയ്യാനുള്ള ശക്തി ജീവന്നും സ്വതേതന്നെയുണ്ട്. ശരീരമില്ലാതെ കർമ്മംചെയ്യാൻ തരമില്ലതാനും. അതുകൊണ്ടു ജീവന്നു ശരീരസംബന്ധം അനാദിയാണെന്നാണ് ശാസ്ത്രസിദ്ധാന്തം. പ്രാരബ്ധകർമ്മഫലം ശരീരം. പ്രാരബ്ധകർമ്മശക്തിയുടെ ക്ഷയം ശരീരനാശം. ശരീരാരംഭം മുതൽ നാശംവരേയുള്ള കാലാവധിക്ക് ആയുഷ്കാലമെന്നു പേർ. നിരന്തരം കർമ്മം ചെയ്യുന്നതിനാൽ സ്ഥൂലശരീരത്തിന്റെ നാശത്തോടുകൂടെ ജീവൻ കർമബന്ധത്തിൽനിന്നു മുക്തനാകുന്നില്ല. വീണ്ടും ശരീരപ്രാപ്തിക്കു കാരണമായ കർമ്മശക്തി ജീവനെ ബാധിച്ചിരിക്കുന്നു. ഇങ്ങിനെ ജനനമരണങ്ങൾക്കധീനമായ ശരീരവും ജീവന്നും അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നതിനാൽ ജീവൻ അസ്വതന്ത്രനാണെന്നു സിദ്ധിക്കുന്നു.

7. സ്വീകർവൻ വ്യാഘ്രവേഷം സ്വജഠരഭൃതയെ
 ഭീഷയന്യശ്ചമുഗ്ദ്ധാൻ
 മത്വാവ്യാഘ്രോഹമിത്ഥം സനരപശുമുഖാൻ
 ബാധതെകിന്നുസത്വാൻ
 മത്വാസ്ത്രീവേഷധാരീ സ്ത്രൃഹമിതികുരുതേ
 കിംനടോഭർത്തുരിച്ഛാം
 തദ്വച്ഛാരീരആത്മാ പൃഥഗനുഭവതോ
 ദേഹതോയഃ സസാക്ഷീ.

സ്വജഠരഭൃതയേ=തന്റെ വയർ പുലർത്തുവാൻ വേണ്ടീട്ട്, വ്യാഘ്രവേഷം സ്വീകർവൻ=നരിവേഷം കെട്ടിക്കളിച്ചു നടക്കുന്നവനും, മുഗ്ദ്ധാൻഭീഷയൻ യഃ=ബാലന്മാരെ ഭയപ്പെടുത്തുന്നവനും യാതൊരുത്തനോ, സഃ=അവൻ, ഇത്ഥംവ്യാഘ്രഃ

അഹംഇതി മത്വാ=ഈ വിധത്തിലുള്ള നരിയാണ്ഞാനെന്നു വിചാരിച്ചിട്ട്, നരപശുമുഖാൻ സത്വാൻ=മനുഷ്യർ പശുക്കൾ-മുതലായ പ്രാണികളെ, ബാധതേ കിന്നു=ഹിംസിക്കാറുണ്ടോ? സ്ത്രീവേഷധാരീനടഃ=സ്ത്രീവേഷം കെട്ടുന്ന കളിക്കാരൻ, അഹം സ്ത്രീ ഇതി മത്വാ=ഞാൻ സ്ത്രീയാണെന്നു വിചാരിച്ചിട്ട്, ഭർത്തൃഃഇച്ഛരാം കുരുതേ കിം=ഭർത്താവിനെ ഇച്ഛിക്കാറുണ്ടോ? തദ്വത് ശാരീരഃ=അതുപോലെ ശരീരത്തോടു സംബന്ധപ്പെട്ടിരിക്കുന്നവനും, അനുഭവതഃ ദേഹതഃപൃഥക് യഃ ആത്മാ=അനുഭവജ്ഞാനത്താൽ ദേഹത്തിൽനിന്നു വേറിട്ടിരിക്കുന്നവനുമായ യാതൊരാത്മാവുണ്ടോ, സഃ സാക്ഷീ=അവൻ സാക്ഷിയാകുന്നു.

ജീവന്റെ ശരീരബന്ധം അനാദിയാണെന്നിരിക്കിലും അവസാനമുള്ളതാണെന്നുപദേശിക്കുന്നു. ദേഹസംബന്ധം അജ്ഞാനകല്പിതം. സ്വരൂപജ്ഞാനത്താൽ ദേഹവ്യതിരിക്തനാണെന്നനുഭവിച്ചറിയുമ്പോൾ, ജന്മജരാവാൎദ്ധക്യനാശാവസ്ഥകളിൽ നിന്നു വിട്ടിരിക്കുന്നവനാണാത്മാവെന്നു ദൃഷ്ടാന്തപൂർവം ഗുരു ശിഷ്യനെ ധരിപ്പിക്കുന്നു:—

മന്ദമായ അന്ധകാരം, കണ്ണിന്നുള്ള പദാൎത്ഥഗ്രഹണശക്തിയെത്തടയുന്നതിനാൽ കയറിനെ പാമ്പായിട്ടും മററും തെററിദ്ധരിക്കുന്നതുപോലെ, അവിദ്യാസംബന്ധം നിമിത്തം ചൈതന്യം ശരീരേന്ദ്രിയാദികളെ ആത്മതേ്വന അഭിമാനിച്ച വശായി. ഇതാണ് ജീവന്റെ സംസാരകാരണം. സ്വരൂപജ്ഞാനപ്രകാശത്താൽ അവിദ്യാന്ധകാരം നീങ്ങുമ്പോൾ ശരീരസംബന്ധം സത്യമല്ലെന്നും മിത്ഥ്യയാണെന്നും അറിഞ്ഞു മുക്തനാകും. അവിദ്യ, ബന്ധത്തിന്നും, വിദ്യ, മുക്തിക്കും കാരണം. രണ്ടുമല്ലാത്ത സമനില എപ്പൊഴും സത്യം. ഈ സത്യജ്ഞാനാനന്ദസ്വരൂപത്തെ ദൃഷ്ടാന്തത്താൽ ഗുരു ശിഷ്യനെ ധരിപ്പിക്കുന്നു.

ഉപജീവനത്തിന്നുവേണ്ടി നരിവേഷം കെട്ടിനടക്കുന്ന ഒരുവൻ, ബാലന്മാരെ മോഹിപ്പിക്കുന്നുവെങ്കിലും, താൻ നരിയാണെന്നു വിചാരിക്കുകയോ, പശ്വാദിപ്രാണിവർഗ്ഗത്തെ ഉപദ്രവിക്കുകയോ ചെയ്യാറുണ്ടോ? സ്ത്രീവേഷക്കാരനായ നടൻശൃംഗാരാദിരസങ്ങൾക്കു ചേന്ന ഹാവഭാവാദികളെ രംഗത്തിൽ അഭിനയിക്കുന്നുവെങ്കിലും ഭത്താവിനെ ആഗ്രഹിക്കാറുണ്ടോ? ഒരിക്കലുമില്ല. ഇതുപോലെത്തന്നെ ശരീരത്തിൽനിന്നു വേറിട്ടിരിക്കുന്ന ആത്മാവിൻെറ സ്വരൂപത്തെ ഗുർവനുഗ്രഹത്താൽ നന്നായറിയുമ്പോൾ മുമ്പുണ്ടായിരുന്നതുപോലെ തോന്നിയ ശരീരബന്ധം കല്പിതമായിരുന്നുവെന്നറിയുന്നു. ഇതിന്നു സാക്ഷിചൈതന്യമെന്നു പേർ. നരിവേഷവും സ്ത്രീവേഷവും കെട്ടിക്കളിച്ചു സമയത്തിലും അവൻ നരിയുമല്ല സ്ത്രീയുമല്ല കേവലപുരുഷൻ തന്നെ. വേഷമഴിച്ചപ്പോഴും അങ്ങിനെതന്നെ. ഇതുപോലെ ശരീരേന്ദ്രിയാദിസംബന്ധമുള്ളതുപോലെത്തോന്നിയിരുന്ന അജ്ഞാനാവസ്ഥയിലും, ഇല്ലെന്നു നന്നായറിഞ്ഞതായ, ജ്ഞാനാവസ്ഥയിലും, ആത്മാവു സാക്ഷിയായ്ത്തന്നെയിരിക്കുന്നു. അതിനാൽ ആത്മാവു നിത്യമുക്തനും സത്യജ്ഞാനാനന്ദസ്വരൂപനുമാകുന്നു.

8. സ്വം ബാലം രോദമാനം ചിരതരസമയം
ശാന്തിമാനേതുമഗ്രേ
ദ്രാക്ഷം ഖാർജ്ജൂരമാമ്രം സുകദളമഥവാ
യോജയത്യംബികാസ്യ
തദ്വച്ചേതോതിമൂഢം ബഹുജനനഭവാ
ന്മൌഢ്യസംസ്കാരയോഗാൽ
ബോധോപായൈരനേകൈരവശ
മുപനിഷൽ ബോധയാമാസസമ്യക്.

ചിരതരസമയം=വളരെ അധികസമയം. രോദമാനം. സ്വം ബാലം=കരയുന്ന തൻെറ കുട്ടിയെ, ശാന്തിം ആനേതും=സമാധാനിക്കുവാൻ അസ്യ അഗ്രേ=അവൻെറ മുമ്പിൽ,

ദ്രാക്ഷം=മുന്തിരങ്ങയോ. ഖാൎജ്ജൂരം=ഈന്തപ്പഴമോ. ആമ്രം=മാമ്പഴമോ. അഥവാ സുകദളം=നല്ല കദളിപ്പഴമോ. അംബികാ. യോജയതി=അംബ വെച്ചുകൊടുക്കുന്നു. തദ്വത്=അതുപോലെ. ബഹുജനനഭവാൽ=അനേക ജന്മങ്ങളിൽനിന്നുത്ഭവിച്ച, മൌഢ്യസംസ്കാരയോഗാൽ=മൂഢവാസനയുടെ ചേൎച്ചകൊണ്ട്. അതിമൂഢം അവശം ചേതഃ=ഏററവും മൂഢമായും അസ്വാധീനമായുമിരിക്കുന്ന മനസ്സിനെ, അനേകൈഃ ബോധോപായൈഃ=ബോധിപ്പിക്കുവാനുപകരിക്കുന്ന അനേകമാൎഗ്ഗങ്ങളെക്കൊണ്ട്, ഉപനിഷത്=ഉപനിഷത്ത്. സമ്യക്ക്ബോധയാമാസ=നന്നായി ബോധിപ്പിച്ചിരിക്കുന്നു.

സത്യജ്ഞാനാനന്ദസ്വരൂപമായ ആത്മാവു് മാത്രമേ ഉള്ളൂ. ദേഹാദിഭാവങ്ങളിലുണ്ടായ അദ്ധ്യാസം നിമിത്തം തോന്നുന്ന സുഖദുഃഖാദികൾ വാസ്തവമല്ലെന്നു വരികിൽ, ആത്മസ്വരൂപത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുകളുടെ ആവശ്യം എന്താകുന്നുവെന്നുള്ള ശങ്കക്കു സമാധാനം പറയുന്നു:—

ബഹുജന്മങ്ങളിൽ ചെയ്ത കൎമ്മങ്ങളുടെ ഫലമായി ഭവിച്ചിരിക്കുന്ന സംസ്കാരം (വാസന) വേഗത്തിൽ വിട്ടുപോകുന്നതല്ല. ആ വാസന നിമിത്തം ജീവാത്മാവിന്നു് വിഷയഭോഗം അനുഭവിക്കേണമെന്നുള്ള ആഗ്രഹമുണ്ടാകുന്നു. അപ്പോൾ വിവേകമില്ലാതെ ഏതെങ്കിലും വിധത്തിൽ പ്രവൃത്തിപ്പാനൊരുങ്ങുന്നവരെ വേദമാകുന്ന മാതാവു് നന്മതിന്മകളെ വേൎതിരിച്ചു കാട്ടിക്കൊടുത്തു്, ദുൎമ്മാൎഗ്ഗത്തിൽനിന്നകററി സന്മാൎഗ്ഗത്തിൽ പ്രവൃത്തിപ്പിക്കുന്നു. ഈ വേദഭാഗത്തിന്നു കൎമ്മകാണ്ഡമെന്നുപേർ. പിന്നെ, വിഷയങ്ങൾ നശ്വരങ്ങളാകയാൽ അവയെ ആഗ്രഹിക്കാതിരിക്കേണം. ജീവാത്മാക്കളുടെ ശരീരബന്ധത്തെ നശിപ്പിച്ചു് മുക്തി നല്കുന്ന പരമകരുണാനിധിയായ പരമേശ്വരനെ സേവിക്കേണം, എന്നും വേദജനനിയുപദേശിക്കുന്നു. ഈ ഭാഗത്തിന്നു ഉപാസനാ

കാണ്ഡം എന്നു പേർ. ഈശ്വരപൂജാസ്തോത്രനമസ്കാരാദി പ്രകാരഭേദങ്ങളേയും, ലോകസേവാ സ്വരൂപത്തേയും കുറിച്ച് ബഹുവിധത്തിൽ ഉപാസനാകാണ്ഡം പ്രതിപാദിക്കുന്നു. ഈ വിധം പരിശീലിക്കുമ്പോൾ കാമരാഗാദിമലങ്ങൾ നശിച്ച് മനഃശ്ശുദ്ധിയുണ്ടാകുന്നു. അപ്പോൾ വിഷയവിരക്തിയും മോക്ഷേച്ഛയുമുണ്ടാകുന്നു. ഈ ഗുണമുള്ള മുമുക്ഷുക്കളോടു ബ്രഹ്മവും ജീവനും ഭിന്നമല്ല, ഒന്നുതന്നെ. ബ്രഹ്മസ്വരൂപമറിയുന്നതോടുകൂടെ ജീവൻ ബ്രഹ്മത്തിൽ ഐക്യം പ്രാപിക്കുന്നുവെന്ന് ബോധിപ്പിക്കുന്നു. ഈ ഭാഗത്തിന്നു ജ്ഞാനകാണ്ഡം അല്ലെങ്കിൽ ഉപനിഷത്തുകളെന്നുപേർ. ഇങ്ങിനെ ജീവാത്മാക്കളെ ജനന മരണാദി ക്ലേശങ്ങളിൽനിന്നു സുഖമായി മോചിപ്പിക്കുന്നതാണ് വേദത്തിന്റെ പ്രവൃത്തി.

ഇന്നിന്നകർമ്മങ്ങൾചെയ്താൽ നാശരഹിതങ്ങളായ സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കാമെന്നു വിധിച്ചിരിക്കുന്നതായിട്ട് കർമ്മകാണ്ഡത്തിൽ കാണും. ലോകങ്ങളെല്ലാം നശ്വരങ്ങളായിരിക്കെ സ്വർഗ്ഗാദിലോകങ്ങളെ സമ്പാദിപ്പാനുപകരിക്കുന്ന കർമ്മങ്ങളിൽ ജീവാത്മാക്കളെ എന്തിനായിട്ടുത്സാഹിപ്പിക്കുന്നുവെന്നു ശങ്കിക്കേണ്ട. ഭോഗാശ നശിക്കാതിരിക്കുന്നവർക്ക് വിഷയവിരക്തി വരുത്തുവാനുള്ള ഒരുപായം മാത്രമാണിത്. ദൃഷ്ടാന്തം.—പുത്രനില്ലെന്നോർത്തു ദുഃഖിക്കുന്നവരോടു "പുത്രകാമേഷ്ടി"യെന്ന കർമ്മം നടത്തുവാനുപദേശിക്കും. ആ കർമ്മത്തിന്റെ ഫലമായിട്ട് പുത്രനുണ്ടാകുമ്പോൾ ആ ദുഃഖം ശമിക്കും. എങ്കിലും ഉണ്ടായ പുത്രന്റെ രോഗാദിബാധകൾ അകാലമരണം മുതലായ ദുഃഖകാരണങ്ങൾ പിന്നെയുമുണ്ടാകാതിരിക്കയില്ല. അപ്പോൾ സന്താനലാഭവും അലാഭവും ദുഃഖകാരണംതന്നെയെന്നനുഭവപ്പെടുമ്പോൾ ആശ നശിക്കും. ഇങ്ങിനെ കർമ്മങ്ങൾകൊണ്ടു കിട്ടുന്ന ഫലങ്ങളെല്ലാം ദുഃഖഹേതുക്കളും നശ്വരങ്ങളുമാണെന്നനുഭവപ്പെടുമ്പോൾ കർമ്മനിർമ്മുക്തനാകേണമെന്നുള്ള വിചാരം ബലമായുറക്കും. കർമ്മാ

സക്തിയെ നശിപ്പിക്കുവാനാണ് കമ്മവിധിയെന്നു സാരം. കാമികളാണ് കമ്മകാണ്ഡത്തിന്നധികാരികൾ. എന്നാൽ കാമമില്ലാത്തവരും കമ്മം ചെയ്യുന്നതിൽ തെററില്ലയെന്നല്ല, യഥാധികാരം കമ്മം ചെയ്യതന്നെ വേണം. ആശയോടുകൂടെ കമ്മം ചെയ്യരുത്. കമ്മമല്ല, ആശയാണ്, ദുഃഖകാരണം. ആശാബന്ധമില്ലാതെ, ലോകാനുഗ്രഹത്തിന്നുവേണ്ടി ജ്ഞാനികളും കമ്മം ചെയ്യുമെങ്കിലും ആ കമ്മം അവക്കു സുഖത്തിന്നോ ദുഃഖത്തിന്നോ കാരണമായ്ഭവിക്കയില്ല. ഇങ്ങിനെ ജീവാത്മാക്കളെ ദുഃഖത്തിൽനിന്നു കയററി പരമശാന്തിയെ അനുഭവപ്പെടുത്തി ആനന്ദികളാക്കിത്തീക്കുന്നതിന്നായിട്ട് ഉപനിഷത്തുകളുടങ്ങിയ വേദമാതാവു പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നു.

ലോകത്തിൽ ഒരമ്മ, തന്റെ മകന്റെ കരച്ചിൽ മാററുവാൻ, മുന്തിരിങ്ങ, ഈന്തപ്പഴം മാമ്പഴം, കദളിപ്പഴം മുതലായ ഭക്ഷ്യപദാത്ഥങ്ങളെക്കൊടുക്കും. എന്നാൽ ഇനിമേൽ ആ കുട്ടി കരയുകയില്ലെന്ന വിചാരം അമ്മക്കില്ല. തല്ക്കാലത്തെ കരച്ചൽ മാററുവാനുള്ള ഒരുപായമായിട്ട് പലഹാരം കൊടുത്തുവെന്നു മാത്രം. ബാല്യകാലം കഴിഞ്ഞാൽ കരച്ചിലും മാറും. ഇതുപോലെ വിവേകശക്തിയാൽ വിഷയവിരക്തി വരുന്നതുവരെ ആഗ്രഹിക്കുന്ന ഭോഗങ്ങളെ സമ്പാദിപ്പാനുപകരിക്കുന്ന മാർഗ്ഗങ്ങളേയും, വൈരാഗ്യത്തിന്റെ അത്യാവശ്യകതയേയും, ഒടുവിൽ ജീവബ്രഹ്മൈക്യത്തേയും അനുഭവപ്പെടുത്തിക്കൊണ്ട് ലോകത്തെ വേദമാതാവ് രക്ഷിക്കുന്നു.

9. യൽപ്രീത്യാ പ്രീതിപാത്രം തനയുവതി തന്തുജാത്ഥ-
മുഖ്യംസതസ്മാൽ
പ്രേയാനാത്മാഥശോകാസ്പദമിതരദതഃ
പ്രേയഏതൽ കഥംസ്യാത്.

ഭാൎയ്യാദ്യംജീവിതാൎത്ഥീ വിതരതിചവപുഃ
സ്വാത്മനഃശ്രേയ ഇച്ഛും
സ്തസ്മാദാത്മാനമേവ പ്രിയമധികമുപാസീത
വിദ്വാന്നചാന്യത്.

യൽപ്രീത്യാ=യാതൊന്നിന്മേലുള്ള പ്രീതിനിമിത്തം, തനയുവ തിതന്വജാൎത്ഥമുഖ്യം=ശരീരം, സ്ത്രീ, പുത്രൻ, ധനം, എന്നിവ, പ്രീതിപാത്രം=പ്രീതിക്കാസ്പദമായ്ഭവിക്കുന്നുവോ, സഃ ആത്മാ=ആ ആത്മാവു്, തസ്മാൽപ്രേയാൻ=അതിനെക്കാൾ അതിപ്രീതിവിഷയം, അതഃഇതരത്, ശോകാസ്പദം=ഈ കാരണത്താൽ മറേറതു് ദുഃഖസ്ഥാനം, ജീവിതാൎത്ഥീ=ജീവിതത്തെ ആഗ്രഹിക്കുന്നവനായിട്ടു്, ഭാൎയ്യാദ്യം=ഭാൎയ്യ മുതലായതിനേയും, ആത്മനഃശ്രേയഃ ഇച്ഛൻ=ആത്മാവിന്റെ ശ്രേയസ്സിനെ ഇച്ഛിക്കുന്നവനായിട്ടു്, വപുഃച=ശരീരത്തേയും, വിതരതി=വിട്ടുകളയുന്നു, തസ്മാൽ=ആ കാരണത്താൽ, വിദ്വാൻ=അറിവുള്ളവൻ, പ്രിയം ആത്മാനംഏവ=പ്രിയരൂപമായ ആത്മാവിനെത്തന്നെ, അധികം ഉപാസീത=അത്യന്തം ഭജിക്കേണം, അന്യത്=മററുള്ളതിനെ, ന ഉപാസീത=ഭജിക്കാതിരിക്കേണം.

ആത്മസ്വരൂപംതന്നെ പ്രിയമാണെന്നു് ദൃഷ്ടാന്തപൂൎവ്വം ആചാൎയ്യൻ ശിഷ്യനെ ബോധിപ്പിക്കുന്നു:—ഓരോ മനുഷ്യന്നും മറേറാരോന്നിൽ പ്രിയമുണ്ടാകുന്നതു സൎവ്വസാധാരണമാണെല്ലൊ. എന്നാൽ മററെല്ലാററിനേക്കാൾ, ഏതൊന്നിനെ, അധികം പ്രേമിക്കുന്നുവോ അതിന്മേലുള്ള പ്രീതിയെ, പ്രേമത്തെ, സ്നേഹത്തെ, മുഖ്യപ്രീതിയെന്നു പറയുന്നു. ഈ ന്യായപ്രകാരം, ആത്മാവാണു് മുഖ്യപ്രീതി വിഷയം; എന്നുതന്നെ പറഞ്ഞാൽ പോരാ; പ്രിയംതന്നെയാണാത്മസ്വരൂപമെന്നു പറയേണം. എന്തുകൊണ്ടെന്നാൽ:—ലോകത്തിൽ ഓരോരുത്തരും, സ്വദേഹം, സ്വഭാൎയ്യ, സ്വപുത്രൻ, സ്വധനം എ

ന്ന ഓരോന്നിനേയും സ്നേഹിക്കുന്നതു്, ആത്മപ്രീതി നിമിത്ത മാണെന്നു, ചിന്തിച്ചുനോക്കുന്നവക്കറിയാം. അതുകൊണ്ടു്, ഭാര്യ്യാപുത്ര ധനാദികളേക്കാൾ ആത്മാവുതന്നെ പ്രീതിപാത്രം എന്നു തീച്ചപ്പെടുന്നു. സുഖദുഃഖങ്ങളുടെ സാക്ഷാൽകാരത്തിന്നു് ഭോഗമെന്നു പേർ. എല്ലാവരും ആത്മസുഖത്തിന്നായിട്ടു് വിഷയങ്ങളെ ആഗ്രഹിക്കുന്നതല്ലാതെ, വിഷയങ്ങൾക്കുവേണ്ടി വിഷയങ്ങളെ കാംക്ഷിക്കുന്നില്ല. വിഷയങ്ങളെ ആഗ്രഹിക്കുന്നതുകൊണ്ടു്, ഭോഗസാധനങ്ങളായ ശരീരഭാര്യ്യാപുത്രാത്ഥങ്ങളിൽനിന്നു വേറിട്ടിരിക്കുന്നതും, ഭോക്തൃരൂപേണ വിളങ്ങുന്നതുമായ ആത്മാവുണ്ടെന്നു സിദ്ധമാകുന്നു. ഭോക്താവില്ലെങ്കിൽ ഭോഗാശയുമുണ്ടാവാനവകാശമില്ലല്ലൊ. സുഖാത്ഥിയായിട്ടു സമ്പാദിച്ച ഭാര്യ്യാധനാദിപദാത്ഥങ്ങൾ ഉദ്ദേശിച്ച സുഖത്തെത്തടയുന്നുവെന്നു കാണുമ്പോൾ, ആ പുരുഷൻ, അവയെ മടിക്രുടാതെ ഉപേക്ഷിക്കുന്നുവെല്ലോ. അതുകൊണ്ടു് ഭാര്യ്യാപുത്രാദികളെക്കാൾ ആത്മാവാണ് പ്രീതിപാത്രമെന്നു സ്പഷ്ടമായി. സുഖസാധനങ്ങളെ സമ്പാദിപ്പാനുപകരിക്കുന്ന ശരീരത്തെ, ഭാര്യ്യാപുത്രാദികളെക്കാൾ ഒരുവൻ സ്നേഹിക്കുന്നുണ്ടു്. ശരീരസുഖത്തെ നോക്കി രക്ഷിപ്പാനുപകരിക്കുന്ന ഭാര്യ്യാപുത്രന്മാരെ, ധനത്തേക്കാൾ സ്നേഹിക്കുന്നു. ഇങ്ങിനെ പരിശോധിച്ചുനോക്കുമ്പോൾ, ആത്മസുഖത്തിന്നധികമധികം സഹായിക്കുന്ന ഇതരവസ്തുക്കളെ, അതാതിന്റെ താരതമ്യമനുസരിച്ചു സ്നേഹിക്കുന്നു. ഇതിന്നു ഗൌണസ്നേഹമെന്നുപേർ. ആത്മാവിലുള്ള പ്രേമത്തിന്നു മുഖ്യപ്രേമമെന്നു പേർ. എന്നാൽ ശരീരത്തെ ആത്മാവെന്നു ധരിക്കുന്നവർ ആരുംതന്നെയില്ലെന്നു പറയാം. എന്തുകൊണ്ടെന്നാൽ, രോഗാദിപീഡകൾകൊണ്ടും, അപകീത്ത്യാദികൾകൊണ്ടും, ആത്മസുഖമില്ലെന്നു കാണുമ്പോൾ ശരീരത്തെത്തന്നെ മനഃപൂവ്വം നശിപ്പിക്കുന്നവർ ലോകത്തിൽ ദുർല്ലഭമല്ല. ശരീരം മുഖ്യപ്രീതിപാത്രമായിരുന്നുവെങ്കിൽ അതിനെ ആരും നശിപ്പി

കകയുമില്ല. അപ്പോൾ, ദേഹത്തേക്കാൾ, അധികം പ്രീതി ആത്മാവിലാണെന്നു തെളിയുന്നു. ചുരുക്കിപ്പറയുന്നതായാൽ, ആത്മസുഖത്തെ ഉദ്ദേശിക്കുന്നവർ, അതിനെ വിരോധിക്കുന്ന മററു സകലത്തേയും ഉപേക്ഷിക്കുന്നുണ്ട്. ആത്മാവിനെ, ആർ, എന്തിന്നുവേണ്ടി സ്നേഹിക്കുന്നുവെന്നു ചിന്തിക്കുന്നതായാൽ, ആത്മാവിനെ സ്നേഹിപ്പാൻ ആത്മാവല്ലാതെ മററാരുമില്ലെന്നും, പ്രേമത്തിന്നുവേണ്ടിമാത്രം പ്രേമം, മറെറാന്നിന്നും വേണ്ടീട്ടല്ലെന്നും, അനുഭവപ്പെടുന്നതാകയാൽ ആത്മസ്വരൂപംതന്നെ പ്രേമമാണെന്നു സിദ്ധിക്കുന്നു. പ്രേമസ്വരൂപനായ ആത്മാവിനെത്തന്നെ പുരുഷൻ അധികമുപാസിക്കേണം. ഇതരവിഷയങ്ങളെ ഉപാസിക്കാതിരിക്കേണം. പ്രേമസ്വരൂപനായ ആത്മാവിനെ സുഖിപ്പിക്കുവാൻ—ആനന്ദിപ്പിക്കുവാൻ—ഇതരജഡപദാത്ഥങ്ങളെ അന്വേഷിക്കുന്നതു് കേവലം മൌഢ്യമാകുന്നു. പ്രേമംതന്നെയാണാനന്ദം. സ്വരൂപംതന്നെ ആനന്ദമായിരിക്കുന്ന ആത്മാവിനെത്തന്നെ സർവ്വധാ ഉപാസിക്കുമ്പോൾ സ്വരൂപാനന്ദം അനുഭവപ്പെടും. ഇതരവിഷയസ്നേഹം, സ്വരൂപാനന്ദത്തെ വിരോധിക്കുന്നതുകൊണ്ടു് വിചാരശീലനായ പുരുഷൻ സർവവിഷയങ്ങളേയും സർവാത്മനാ ഉപേക്ഷിച്ചു പരമാത്മപരനായിരിക്കേണമെന്നു സിദ്ധാന്തം.

10. യസ്മാദ്യാവൽ പ്രിയംസ്യാ ദിഹഹിവിഷയത-
സ്താവദസ്മിൻ പ്രിയത്വം
യാവദ്ദുഃഖംചയസ്മാൽ ഭവതിഖലുതത-
സ്താവദേവാപ്രിയത്വം
നൈകസ്മിൻ സർവകാലേസ്ത്യുഭയമപി
കദാപ്യപ്രിയോ പി പ്രിയഃസ്യാൽ
പ്രേയാ നപ്യപ്രിയോ വാ സതതമപിയതഃ
പ്രേയ ആത്മാഖ്യവസ്തു.

ഇഹ=ഈ ലോകത്തിൽ, യസ്മാൽ വിഷയതഃ=യാതൊരു വിഷയത്തിൽനിന്ന്. യാവത് സുഖം ഭവതി=ഏതുവരെ സുഖമുണ്ടാകുന്നുവോ. താവൽ അസ്മിൻ പ്രിയത്വം=അതുവരെ ഇതിൽ പ്രിയഭാവം. യസ്മാൽ യാവത് ദുഃഖം=യാതൊന്നിൽനിന്ന് എപ്പോൾ ദുഃഖമോ? താവത് ഏവതതഃ അപ്രിയത്വം=അപ്പോൾത്തന്നെ അതിൽനിന്ന് അപ്രിയഭാവം, ഉഭയംഅപി=രണ്ടും (പ്രിയവും അപ്രിയവും) ഏകസ്മിൻ=ഒന്നിൽ, സർവ്വകാലേ നഅസ്തി=സർവ്വകാലത്തിലുമില്ല, കദാചിൽ അപ്രിയഃ അപി=ഒരിക്കൽ അപ്രിയമായാലും, പ്രേയാൻ ഭവതി=പ്രിയമുള്ളതായ്ഭവിക്കുന്നു, പ്രേയാൻ അപി=പ്രിയമുള്ളതായിരുന്നാലും, അപ്രിയഃസ്യാൽ=അപ്രിയമായ്ഭവിക്കും, യതഃ=യാതൊന്ന് ഹേതുവായിട്ട്, ആത്മാഖ്യവസ്തു=ആത്മാവെന്നു പേരുള്ളവസ്തു, സതതം അപിപ്രേയഃ=എല്ലായ്പോഴും ഇഷ്ടമുള്ളതാകുന്നു.

അന്വയംകൊണ്ടും വ്യതിരേകംകൊണ്ടും ആത്മാവിൻെറ പ്രിയസ്വരൂപത്തെ ഉറപ്പിക്കുന്നു:—ആത്മപ്രേമം നിമിത്തം ഇതരവസ്തുക്കളിൽ പ്രിയവും അപ്രിയവും ഭവിക്കുന്നു. ആത്മാവാകട്ടെ എപ്പോഴും പ്രിയസ്വരൂപംതന്നെ എന്നാണ് ഇതിലടങ്ങിയിരിക്കുന്ന സാരം. ആത്മാവിൻെറ സ്വരൂപം ആനന്ദമാണെന്ന് അനുഭവരൂപേണ അറിയായ്കനിമിത്തം, ആത്മാനന്ദത്തിന്നുവേണ്ടി വിഷയഭോഗങ്ങളെ ആഗ്രഹിക്കുന്നു. ഈ സ്ഥിതിയിലിരിക്കുന്നവരെല്ലാം അജ്ഞാനികളാകുന്നു. ഈ അവസ്ഥയിൽ സുഖസാധനങ്ങളെന്നു വിചാരത്താൽ, സാധാരണ ജനങ്ങൾ ഭാർയ്യാപുത്ര ധനാദികളെ ആഗ്രഹിക്കുകയും സമ്പാദിക്കുകയും ചെയ്യുന്നു. അവയിൽവെച്ച്, ഏതൊന്നിൽനിന്ന് ഏതുകാലംവരെ സുഖം സിദ്ധിക്കുന്നുവെന്നുള്ള ഭാവമുണ്ടാകുന്നുവോ, ആ കാലംവരെ ആ വസ്തുവിൽ പ്രിയമുണ്ടാകുന്നു. ഏതൊന്നിൽ നിന്നെപ്പോൾ ദുഃഖമുണ്ടാകുന്നുവോ അപ്പോൾത്തന്നെ ആ വസ്തുവിൽ അപ്രിയമു

ണ്ടാകുന്നു. ഒരേവസ്തുവിൽ എല്ലാ കാലത്തും പ്രിയവും അപ്രിയവും ഒരുമിച്ചിരിക്കയില്ല. എപ്പോഴെങ്കിലും ഒരിക്കൽ പ്രിയമായിരുന്ന വസ്തു സംഗതിവശാൽ അപ്രിയമായും, അപ്രിയമായിരുന്നതു് പ്രിയമായും വരുന്ന അനുഭവം എല്ലാ പേക്കമുണ്ടായിരിക്കും. ആത്മവസ്തുവോ അങ്ങിനെയല്ല. എല്ലാ കാലത്തും പ്രിയമായ്ത്തന്നെയിരിക്കും. അതിനാൽ പ്രിയമെന്നത് ആത്മസ്വരൂപമാകുന്നു.

ഈ സാരം വെളിപ്പെടുത്തുന്നതായ ശ്രുതിവാക്യങ്ങൾ:—

"നവാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മനസ്തുകാമായ പുത്രാഃ പ്രിയാഭവന്തി." പുത്രന്മാരെ ഒരാൾ സ്നേഹിക്കുന്നത്, അവരുടെ പ്രിയത്തിന്നു വേണ്ടീട്ടല്ല. ആത്മാവിന്റെ ആഗ്രഹത്തെ പൂർത്തിവരുത്തുവാൻ വേണ്ടീട്ടാകുന്നു" എന്നാണ് ശ്രുത്യർത്ഥം. ഈ ന്യായത്തെ ഭാര്യ്യ,ധനം, ഗൃഹം,എന്നീ സർവ വിഷയത്തിലും കണ്ടുകൊള്ളേണം.

"തദേതൽ പ്രേയഃ പുത്രാൽ; പ്രേയോവിത്താൽ; പ്രേയോന്യസ്മാൽ സർവസ്മാദന്തരതരം; യദയമാത്മാസയോന്യമാത്മനഃ പ്രിയംബ്രുവാണം ബ്രൂയാൽപ്രിയംരോത്സ്യതീതി." അതുകൊണ്ട്, ബാഹ്യങ്ങളായ എല്ലാററിനേക്കാൾ, ആന്തരതരമായ ആത്മാവു യാതൊന്നോ, അത്, പുത്രൻ-ധനം-ഭാര്യ്യ, എന്നുവേണ്ട, പ്രിയവിഷയങ്ങളായ മറെറല്ലാററിനെക്കാട്ടിലും പ്രിയമായിരിക്കുന്നതാകുന്നു. മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന പാന്ഥൻ കടവീഥിയിൽ കാണുന്ന കദളീഫലം മുതലായതു വാങ്ങുവാനാഗ്രഹിക്കുന്നതു് കുട്ടികൾക്കു കൊടുപ്പാൻ വേണ്ടീട്ടാകയാൽ കദളീഫലത്തിലല്ല സ്നേഹം. കുട്ടികളിലാണെന്നു വരുന്നതുപോലെ ഭാര്യ്യാധനാദികളെ സ്നേഹിക്കുന്നതു് ആത്മസ്നേഹംകൊണ്ടാണെന്നു ധരിക്കാൻ പ്രയാസമില്ല. ആത്മാവിന്നു് ദുഃഖജനകങ്ങളാണെന്നറിയുമ്പോൾ, വിവേകികൾ ദാരധനാദി സർവവിഷയങ്ങളേയും ത്യജിക്കുന്നതു ആത്മാവിലുള്ള മുഖ്യ പ്രീതിയെ ആസ്പദിച്ചിട്ടാകുന്നു. "സോയമാത്മാ

അന്തരതരഃ" എന്ന ശ്രുതി, ഈ ആത്മാവാണ് എല്ലാററിനേക്കാറം ഉള്ളിലിരിക്കുന്ന വസ്തുവെന്നു ബോധിപ്പിക്കുന്നു. പുത്രമിത്രകളത്രധനാദിവിഷയങ്ങളെ സുഖസാധനങ്ങളായിക്കരുതുന്നതായ അജ്ഞാനദശയെ അതിക്രമിച്ചിരിക്കുന്ന വിവേകികറം, അവയെത്തന്നെ ദുഃഖസാധനങ്ങളായിക്കാണുന്നതിനാൽ എല്ലാം പരിത്യജിച്ചു സന്ന്യാസവൃത്തിയിൽ പ്രാരബ്ധത്തെക്കഴിച്ചുകൂട്ടുന്നതായിട്ട് കാണപ്പെടുന്നു.

"യേഹിസംസ്പർശജാ ഭോഗാഃ ദുഃഖയോനയ ഏവതേ
ആദ്യന്തവന്തഃ കൌന്തേയ നതേഷുരമതേബുധഃ"

"ഇന്ദ്രിയങ്ങറം വിഷയങ്ങളോടു ചേരുന്നതിനാലനുഭവപ്പെടുന്ന എല്ലാ ഭോഗങ്ങളും ദുഃഖസ്ഥാനങ്ങളാകുന്നതിനാൽ, ഹേ അർജ്ജുന! അറിവുള്ള ഒരുവൻ ആ മാതിരി ഭോഗങ്ങളിൽ രമിക്കുകയില്ല" എന്ന് ഭഗവാൻ ശ്രീകൃഷ്ണമൂത്തിയും ഉപദേശിച്ചിരിക്കുന്നു. അതിനാൽ എല്ലാ വിഷയങ്ങളേയും ദുഃഖാസ്പദങ്ങളായറിഞ്ഞ്, സുഖരൂപമാത്മാന്നെയിരിക്കുന്ന ആത്മാവിനെ സർവദാ ഉപാസിക്കേണം. അങ്ങിനെ ഭജിക്കുമ്പോറം ആത്മാനന്ദം അനുഭവത്താലറിയും. ധനദാരാദിഭാവങ്ങറം സുഖാഭാസങ്ങളായിരിക്കുന്നതല്ലാതെ യഥാൎത്ഥസുഖസാധനങ്ങളല്ലെന്നറിയും.

"യം ലബ്ധ്വാചാപരംലാഭം
മന്യതേനാധികം തതഃ"

ആത്മാനന്ദത്തെ അനുഭവിച്ചറിഞ്ഞവൻ മറെറാന്നിനേയും അതിനേക്കാറം വലിയ ലാഭമായിട്ടു കരുതുന്നില്ല. എന്നുള്ള ഗീതാവചനം, ആത്മാനന്ദാനുഭവംതന്നെ പരമപുരുഷാൎത്ഥപ്രാപ്തിയെന്നും ആത്മാവ് ആനന്ദസ്വരൂപനാണെന്നും ഉറപ്പിച്ചിരിക്കുന്നു.

11. ശ്രേയഃ പ്രേയശ്ചലോകേ ദ്വിവിധമഭിഹിതം
കാമ്യ മാത്യന്തികം ച

കാമ്യം ദുഃഖൈകബീജം ക്ഷണലവവിരസം
തച്ചികീർഷന്തിമന്ദാഃ.
ബ്രഹ്മൈവാത്യന്തികം യന്നിരതിശയസുഖസ്യാസ്പദം
സംശ്രയന്തേ
തത്വജ്ഞാ സ്തച്ചകാഠോപനിഷദഭിഹിതം
ഷഡ്വിധായാം ചവല്യാം.

ലോകേ=ലോകത്തിൽ, ശ്രേയഃ പ്രേയഃ ച=ശ്രേയസ്സും പ്രേയസ്സും, ദ്വിവിധം അഭിഹിതം=രണ്ടുവിധം പറയപ്പെട്ടിരിക്കുന്നു, കാമ്യം ആത്യന്തികം ച=കാമ്യവും ആത്യന്തികവും, ദുഃഖൈകബീജം=ദുഃഖങ്ങളുടെ ഏകമായ ബീജവും, ക്ഷണലവവിരസം=അല്പസമയത്തിനുള്ളിൽ വിരസമായ, കാമ്യം=കാമ്യത്തെ, മന്ദാഃ=വിചാരശക്തിയില്ലാത്തവർ, ചികീർഷന്തി=ചെയ്യാനാഗ്രഹിക്കുന്നു, നിരതിശയസുഖസ്യ=സർവോൽകൃഷ്ടമായ സുഖത്തിന്റെ, ആസ്പദം=സ്ഥാനവും, ആത്യന്തികം=നാശരഹിതവുമായത്, ബ്രഹ്മഏവ=ബ്രഹ്മംതന്നെ, തത് ച=അതിനെ, തത്വജ്ഞാഃ=പരമാത്മം അറിയുന്നവർ, സംശ്രയന്തെ=ആശ്രയിക്കുന്നു, കാഠോപനിഷത്=കാഠം എന്ന പേരായ ഉപനിഷത്ത്, ഷഡ്വിധായാം വല്യാം=ആറുവിധമായ വല്ലിയിൽ, അഭിഹിതം ച=പറഞ്ഞിരിക്കുന്നു.

മനുഷ്യർ പ്രവൃത്തിക്കുന്ന രീതിയേയും എങ്ങിനെ പ്രവൃത്തിക്കേണമെന്നതിനേയും കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്നതിനെ ഈ ശ്ലോകത്തിൽ സംഗ്രഹിച്ചുപദേശിക്കുന്നു:— ലോകത്തിൽ, സുകൃതത്തെ സാധിപ്പിക്കുന്നതിനെ ശ്രേയസ്സെന്നും, പ്രേമത്തിന്നാസ്പദമായതിനെ പ്രേയസ്സെന്നും പറയും. അതോരോന്നും ഈരണ്ടുവിധത്തിലാണെന്ന് പറയപ്പെട്ടിരിക്കുന്നു. കാമവൃത്തിക്കധീനമായ ശ്രേയസ്സും പ്രേയസ്സും കാമ്യമെന്നും, സംസാരത്തിൽനിന്നുള്ള നിവൃത്തിയെ ഉദ്ദേശിച്ച് ചെയ്യപ്പെടുന്ന ശ്രേയസ്സും, പ്രേയസ്സും ആത്യന്തികമെന്നും പറയപ്പെടുന്നു. ഫലോദ്ദേശത്തോടുകൂടെച്ചെയ്യുന്ന സുകൃതക

മ്മങ്ങൾ കാമ്യമായും, മോക്ഷത്തിന്നായിച്ചെയ്യുന്ന സുകൃതകർമ്മങ്ങൾ, ആത്യന്തികമായുമിരിക്കുന്ന ശ്രേയസ്സാകുന്നു. ഭാര്യാപുത്രാദികളിൽ പ്രേമം നിമിത്തം ചെയ്യുന്ന പരിശ്രമം കാമ്യവും, ആത്മജ്ഞാനത്തിന്നായിച്ചെയ്യുന്ന പരിശ്രമം ആത്യന്തികവുമായ പ്രേയസ്സാകുന്നു ശ്രേയസ്സും പ്രേയസ്സും കാമ്യമായിരുന്നാൽ ദുഃഖം ഫലം. ആത്യന്തികമായിരുന്നാൽ മോക്ഷം ഫലം. എന്നാൽ ലോകം കാമ്യകർമ്മത്തിൽ എങ്ങിനെ യേർപ്പെടുന്നു? ദുഃഖത്തെ ആരും ആഗ്രഹിക്കുന്നില്ലല്ലൊ എന്ന് ശങ്കിക്കേണ്ട. പ്രാരംഭത്തിൽ കാമ്യകർമ്മത്തെ സുഖമാണെന്നു കരുതുന്നു. അല്പസമയം കഴിയുമ്പോൾ ഫലം ദുഃഖമാണെന്നറിയും. എന്നാൽ പിന്നെയെങ്കിലും അതിൽനിന്ന് പിന്മാറുകയില്ലേയോ എന്നും ശങ്കിക്കേണ്ട. ദീർഘാലോചനയില്ലാത്തവർ കാമ്യകർമ്മത്തിൽ പിന്നെയും ഏർപ്പെടുന്നതു സ്വഭാവമാകുന്നു. ആത്യന്തികമായ ശ്രേയസ്സും പ്രേയസ്സും ജീവബ്രഹ്മൈക്യത്തെ സാധിപ്പിക്കുന്നു. പരമാത്മാവിനെ അറിവാൻ തക്കവിധം അന്തഃകരണപരിശുദ്ധിയുള്ളവർ ആത്യന്തികമായ ശ്രേയസ്സിലും പ്രേയസ്സിലും പ്രവൃത്തിക്കുന്നു. ബ്രഹ്മം നിരതിശയ സുഖസ്വരൂപമാകയാൽ അന്തഃകരണ പരിശുദ്ധിയുള്ള വിവേകികൾമാത്രം അതിനെ അറിവാൻ പരിശ്രമിക്കും. അവിവേകികൾ ദുഃഖാസ്പദങ്ങളായ വിഷയങ്ങളെ സമ്പാദിക്കുവാൻ വീണ്ടും വീണ്ടും പരിശ്രമിക്കും. ഈ സംഗതിയെ ആറു വല്ലികളോടുകൂടിയ കഠോപനിഷത്തിൽ സ്പഷ്ടമായി പ്രതിപാദിച്ചിരിക്കുന്നു.

മോക്ഷത്തിന്നാഗ്രഹമുള്ളവർ കാമ്യകർമ്മത്തെ വെടിഞ്ഞ്, ആത്യന്തികമായ ശ്രേയസ്സിനേയും പ്രേയസ്സിയേയും സമ്പാദിക്കുന്നതിൽ ശ്രദ്ധാലുക്കളായിരിക്കും. ജനനമരണങ്ങളെ വീണ്ടും വീണ്ടും ഉണ്ടാക്കിത്തീർക്കുന്ന ശ്രേയസ്സിലും പ്രേയസ്സിലും മനസ്സിരുത്തുന്നത് വിചാരശക്തിയില്ലായ്മയുടെ ലക്ഷണമാകുന്നു,

കാമ്യകർമ്മത്താൽ ലഭിക്കുന്ന സ്വർഗാദിലോകങ്ങൾ ഒന്നിനേക്കാൾ മീതെ മറ്റൊന്ന് എന്ന നിലയിലിരിക്കുന്നവയാകയാൽ അവയിൽനിന്നനുഭവിക്കാവുന്ന സുഖങ്ങൾ സാതിശയങ്ങളാകുന്നു. ഒന്നിനേക്കാൾ മറ്റൊന്നു മീതെയെന്നു സാരം. ബ്രഹ്മാനന്ദത്തിന്നു തുല്യമായിട്ട് മറ്റൊരാനന്ദമില്ലാത്തതിനാൽ, ബ്രഹ്മം നിരതിശയ സുഖസ്ഥാനമാകുന്നു. അതിനെ അനുഭവത്തോടെ അറിയുന്നതുതന്നെ മനുഷ്യജന്മത്തിന്റെ പരമോദ്ദേശം എന്നാണ് കഠവല്ലിയിൽ അടങ്ങിയിരിക്കുന്ന സാരം.

12. ആത്മാംഭോധേസ്തരംഗോസ്മ്യഹമിതിഗമനേ
ഭാവയന്നാസനസ്ഥഃ
സംവിൽസൂത്രാനുവിദ്ധോ മണിരഹമിതിവാ
ചേന്ദ്രിയാർത്ഥപ്രതീതൌ.
ദൃഷ്ടോസ്മ്യാത്മാവലോകാദിതി ശയനവിധൌ
മഗ്നആനന്ദസിന്ധൌ
വന്തർന്നിഷ്ഠോമുമുക്ഷുഃ സഖലുതനുഭൃതാം
യോനയത്യേവമായുഃ.

തനുഭൃതാം=ശരീരമെടുത്തവരുടെ മദ്ധ്യത്തിൽവെച്ച്, യഃ ഏവം ആയുഃ നയതി=യാതൊരുവൻ ഇപ്രകാരം ആയുസ്സിനെ കഴിക്കുന്നുവോ, സഃ അന്തർന്നിഷ്ഠഃ മുമുക്ഷുഃ=അവൻ അന്തർഭാഗത്തിൽ നിഷ്ഠയും മോക്ഷേച്ഛയുമുള്ളവനാകുന്നു, ഗമനേ=സഞ്ചരിക്കുന്ന സമയത്തിൽ, അഹം ആത്മാംഭോധേഃ തരംഗഃ ഇതി=ഞാൻ ആത്മാവാകുന്ന സമുദ്രത്തിലെ തിരമാലയാണെന്നും, ആസനസ്ഥഃ=ആസനത്തിലിരിക്കുന്നവനായിട്ട്, അഹം സംവിൽസൂത്രാനുവിദ്ധഃ മണിഃ ഇതിവാ=ഞാൻ സംവിത്താ(ജ്ഞാനം)കുന്ന സൂത്രത്തിൽ കോർത്തിരിക്കുന്ന രത്നമാണെന്നും, ഇന്ദ്രിയാർത്ഥപ്രതീതൌ=ഇന്ദ്രിയങ്ങളിൽക്കൂടെ വിഷയങ്ങളെയറിയുമ്പോൾ, ആത്മാവലോകാൽ=ആത്മാ

വിൻെറ ദശനംനിമിത്തം, ഹൃഷ്ടഃ അസ്മി ഇതി=സന്തുഷ്ടനായിരിക്കുന്നുവെന്നും, ശയനവിധൌ=ഉറങ്ങുന്ന സമയത്തിൽ, ആനന്ദസിന്ധൌ മഗ്നഃ ഇതി=ആനന്ദസമുദ്രത്തിൽ മഗ്നനായിരുന്നുവെന്നും, ഭാവയൻ=വിചാരിക്കുന്നവനായിരിക്കുന്നുവോ.

സദാ ബ്രഹ്മഭാവനയാണ് മുമുക്ഷുവിൻെറ ലക്ഷണമെന്ന് രണ്ടു പദ്യങ്ങളാൽ പറയുന്നു:—ശരീരം ധരിച്ചിരിക്കുന്നവരിൽ യാതൊരുവൻ, ഒരു ദിക്കിൽ നിന്ന് മറെറാരു ദിക്കിലേക്കു സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ, ഞാൻ, ആത്മാവാകുന്ന സമുദ്രത്തിലെ തിരമാലയാകുന്നുവെന്നും, ഒരേടത്തിരിക്കുമ്പോൾ, ജ്ഞാനരൂപമായ കയററിൽ കോത്തിരിക്കുന്ന ഒരു രത്നമാകുന്നുവെന്നും, ഇന്ദ്രിയങ്ങളിൽക്കൂടെ ശബ്ദസ്പശാദിവിഷയങ്ങളുടെ അനുഭവമുണ്ടാകുമ്പോൾ, ആത്മാവിനെയിപ്പോൾ സന്ദശിച്ചതുകൊണ്ട് സന്തോഷിക്കുന്നവനാകുന്നുവെന്നും, നന്നായുറങ്ങിയുണരുമ്പോൾ, ആത്മാനന്ദത്തിൽ മുങ്ങിയിരുന്നുവെന്നും, ഭാവിച്ചുംകൊണ്ട് യാതൊരുവൻ ജീവിതകാലത്തെക്കഴിച്ചുകൂട്ടുന്നുവോ അവൻ അന്തന്നിഷ്ഠയോടുകൂടിയ മുമുക്ഷുവാകുന്നു.

ചലനമുണ്ടെന്നിരിക്കിലും, തിരമാല, അകത്തും പുറത്തും വെള്ളമെന്നല്ലാതെ മറെറാരു പദാത്ഥമായിരിക്കുന്നില്ല. ചലിക്കുന്നതും ജലത്തിന്നു മീതേതന്നെ. അതുപോലെ ജീവരൂപേണ ചലിക്കുന്ന ഞാൻ ബ്രഹ്മസ്വരൂപം തന്നെയെന്നു ഭാവിക്കും ജ്ഞാനസ്വരൂപനായ സൂത്രാത്മാവിൻെറ അംശമാണെന്ന് ഒരേടത്തിരിക്കുമ്പോൾ ഭാവിക്കും. ഇന്ദ്രിയങ്ങൾ ശബ്ദാദിവിഷയങ്ങളെ അറിയുന്നത് ആത്മാവിൻെറ സ്വരൂപമായ ജ്ഞാനത്തിൻെറ സംബന്ധം നിമിത്തമാകയാൽ, ആത്മാവിനെ ഇന്ദ്രിയങ്ങൾകൊണ്ടുതന്നെ ഞാനിപ്പോൾ കണ്ടുവെന്നു കരുതി സന്തോഷിക്കും. അന്യപദാത്ഥങ്ങളുടെ യാതൊരു ചേഷ്ടയുമില്ലാതെ തന്നെ സുഷുപ്തിയിൽ സുഖാനുഭവ

മുണ്ടായതിനാൽ, ഉണൎന്ന സമയത്തിൽ, ജ്ഞാനിത്രദോഷവും ആനന്ദത്തിൽ മുങ്ങിയിരുന്നുവെന്നു ഭാവിക്കും. ഇങ്ങിനെ എ പ്പോഴും ബ്രഹ്മത്തിൽ നിന്നു വേറിട്ടല്ലാത്ത സ്ഥിതിയും വി ചാരവും ഉള്ളവൻ അന്തൎഭാഗത്തിൽ സ്ഥിരതയോടുകൂടിയ മു മുക്ഷുവാണെന്നു സാരം.

13. വൈരാജവ്യഷ്ടിരൂപം ജഗദിദമഖിലം
നാമരൂപാത്മകംസ്യാ
ദന്തഃസ്ഥപ്രാണമുഖ്യാൽ പ്രചലതിചപുന
ൎവ്വേത്തിസൎവാൻ പദാൎത്ഥാൻ
നായംകൎത്താ നഭോക്താ സവിതൃവദിതിയോ
ജ്ഞാനവിജ്ഞാനപൂൎണഃ
സാക്ഷാദിത്ഥം വിജാനൻ വ്യവഹരതി
പരാത്മാനുസന്ധാനപൂൎവം.

നാമരൂപാത്മകം=നാമരൂപങ്ങളായിരിക്കുന്ന. അഖിലം ഇദം ജഗത്=സമസ്തമായ ഈ ലോകം. വൈരാജവ്യഷ്ടിരൂപം= വിരാട്പുരുഷന്റെ—ബ്രഹ്മത്തിന്റെ—വ്യഷ്ടിശരീരമാകുന്നു. അന്തസ്ഥഃപ്രാണമുഖ്യാൽ=ഉള്ളിലുള്ള ജീവൻനിമിത്തം. പ്ര ചലതി=വ്യാപരിക്കുന്നു. പുനഃസൎവ്വാൻ പദാൎത്ഥാൻ വേ ത്തി=പിന്നെ സകലപദാൎത്ഥങ്ങളെയറിയുന്നു. സവിതൃവൽ= സൂൎയ്യനെന്നപോലെ. അയം=ഇവൻ–ആത്മാവ്. ന കൎത്താ= കൎത്താവല്ല. ന ഭോക്താ=ഭോക്താവുമല്ല. യഃ=യാതൊരു വൻ. ജ്ഞാനവിജ്ഞാനപൂൎണഃ=ജ്ഞാനവും വിജ്ഞാനവും തികഞ്ഞിരിക്കുന്നവനോ സഃ=അവൻ. ഇത്ഥം സാക്ഷാത് വിജാനൻ=ഇൗവിധം പ്രത്യക്ഷമായറിയുന്നവനായിട്ട് പരാ ത്മാനുസന്ധാനപൂൎവ്വം=പരമാത്മധ്യാനത്തോടുകൂടെ വ്യവ ഹരതി=കാൎയ്യങ്ങളെ നിൎവ്വഹിക്കുന്നു.

അന്തൎന്നിഷ്ഠയുള്ളവന്റെ വ്യവഹാരരീതിയെപ്പറയുന്നു:– ശാസ്ത്രാഭ്യാസംനിമിത്തം ലഭിക്കുന്ന അറിവിനെ "ജ്ഞാന" മെന്നും അനുഭവത്തിൽനിന്നുണ്ടാകുന്ന അറിവിനെ "വിജ്ഞാ

ന്''മെന്നും പറയുന്നു. ഇതുരണ്ടും പൂർണ്ണമായി ലഭിച്ചവൻ താഴെ പറയുന്ന വിധത്തിൽ പരമാത്മധ്യാനത്തോടുകൂടെത്തന്നെ സകല കാര്യങ്ങളേയും നടത്തിക്കൊണ്ട് ആയുഷ്കാലത്തെ കഴിച്ചുകൂട്ടുന്നു.— അന്തഃകരണവൃത്തി ആത്മാകാരമായി പരിണമിച്ചിരിക്കുമ്പോൾ സമാധിസ്ഥനായിരിക്കയാൽ അവൻ ആത്മസ്വരൂപനായ്ത്തന്നെയിരിക്കുന്നു. ആത്മാവിനെയല്ലാതെ മററു യാതൊന്നിനെയും അപ്പോൾ അവൻ കാണുന്നില്ല. ആ വൃത്തിയിൽനിന്ന് ഉണൎന്നിട്ട് ബാഹ്യപദാൎത്ഥങ്ങളെ എപ്പോൾ കാണുന്നുവോ അപ്പോൾ നാമരൂപങ്ങളായിക്കാണപ്പെടുന്ന നാനാവിധമായ ഈ ലോകം വിരാൾപുരുഷൻെറ (ബ്രഹ്മത്തിൻെറ)വ്യഷ്ടിരൂപമാണെന്നു ഭാവിക്കുന്നു. അതുപോലെത്തന്നെ അവൻെറ സ്ഥൂലശരീരം ഓരോ പ്രവൃത്തികളെ നടത്തുമ്പോൾ അന്തൎഭാഗത്തിൽ നിയന്താവിൻെറ നിലയിലിരിക്കുന്ന സച്ചിദാനന്ദസ്വരൂപമായ ആത്മാവിൻെറ സാന്നിദ്ധ്യംനിമിത്തം ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങളിൽ ഏൎപ്പെടുവാനുള്ള ശക്തി ലഭിച്ചിരിക്കുന്നുവെന്ന് ഭാവിക്കുന്നു. ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾ, ശബ്ദാദിവിഷയങ്ങളെയറിയുമ്പോൾ, ജ്ഞാനസ്വരൂപനായ ആത്മാവിൻെറ അനുബന്ധം നിമിത്തമാണ് വിഷയവിജ്ഞാനമുണ്ടാകുന്നതെന്നും വിചാരിക്കുന്നു. അന്തൎയ്യാമിയായ സച്ചിദാനന്ദാത്മാവാകട്ടെ സൂൎയ്യനെപ്പോലെ നിശ്ചലനായ്വിളങ്ങുന്നതല്ലാതെ കൎത്താവായിട്ടോ ഭോക്താവായിട്ടോ ഭവിക്കുന്നില്ല. സൂൎയ്യസന്നിധാനത്തിൽ പ്രാണിവൎഗ്ഗം ചെയ്യുന്ന കൎമ്മങ്ങൾ സൂൎയ്യനെ സ്പൎശിക്കുന്നില്ല. ആ കൎമ്മങ്ങളിൽനിന്നുണ്ടാകുന്ന പുണ്യപാപഫലങ്ങളെ സൂൎയ്യൻ അനുഭവിക്കുന്നതുമില്ല. അതുപോലെ വാഗാദികളായ ഇന്ദ്രിയങ്ങൾ ആത്മസാന്നിദ്ധ്യം നിമിത്തം നടത്തുന്ന കൎമ്മങ്ങളുടെ കൎത്തൃത്വം ആത്മാവിന്നില്ല. പുണ്യപാപഫലങ്ങളായ ലൌകികസുഖദുഃഖങ്ങളെ ആത്മാവനുഭവിക്കുന്നതുമില്ല. എന്നുള്ള ദൃഢഭാവനയോടുകൂടെ ആത്മാ

വിനെത്തന്നെ അനുസന്ധാനം ചെയ്യുന്നവൻ അന്തർന്നിഷ്ഠനായ യോഗിയാകുന്നു. എല്ലാ വ്യാപാരങ്ങളിലും ഏർപ്പെട്ടിരിക്കുന്നതുപോലെ മററുള്ളവക്കു തോന്നുമെങ്കിലും അവൻ എപ്പോഴും ആത്മസ്വരൂപനായ് തന്നെയിരിക്കുന്നു. ഇതാണ് ബ്രഹ്മജ്ഞാനിയുടെ ലക്ഷണം

14. നൈർവേദ്യം ജ്ഞാനഗർഭം ദ്വിവിധ മഭിഹിതം
തത്ര വൈരാഗ്യമാദ്യം
പ്രായോ ദുഃഖാവലോകാൽ ഭവതി ഗൃഹസുഹൃൽ
പുത്രവിത്തൈഷണാദേഃ
അന്യൽ ജ്ഞാനോപദേശാദ്യദുദിതവിഷയേ
വാന്തവദ്ധേയതാസ്യാൽ
പ്രവ്രജ്യാപി ദ്വിധാസ്യാന്നിയമിതമനസാം
ദേഹതോ ഗേഹതശ്ച.

തത്ര=അതിൽ, ദ്വിവിധം=രണ്ടുവിധമായ, വൈരാഗ്യം=വിരാഗത—പദാർത്ഥങ്ങളിൽ രാഗമില്ലായ്മ, അഭിഹിതം=പറയപ്പെട്ടിരിക്കുന്നു, നൈർവേദ്യം=നിർവേദത്തിൽനിന്നുണ്ടാകുന്നത്, ജ്ഞാനഗർഭം=ജ്ഞാനത്തിൽനിന്നുണ്ടാകുന്നത്, ആദ്യം=ഒന്നാമത്തേത്, പ്രായഃ=സാമാന്യമായിട്ട്, ഗൃഹസുഹൃൽപുത്രവിത്തൈഷണാദേഃ=വീട്, ബന്ധു, പുത്രൻ, ധനം ഇവയെക്കുറിച്ചുണ്ടാകുന്ന ആഗ്രഹം നിമിത്തം, ദുഃഖാവലോകാൽ=ദുഃഖത്തെക്കാണുന്നതിൽനിന്ന്,ഭവതി=ഉണ്ടാകുന്നു,അന്യത്=മറേറത്, ജ്ഞാനോപദേശാത്=ജ്ഞാനോപദേശം നിമിത്തം, ഉദിതവിഷയേ=മുമ്പേ പറയപ്പെട്ട വിഷയത്തിൽ, വാന്തവത്=ഛർദ്ദിച്ച വസ്തുവിലെന്നപോലെ, ഹേയതാസ്യാത് യത്=ഉപേക്ഷിക്കത്തക്കതാണെന്നുള്ളഭാവം യാതൊന്നോ, (തത്=അതാകുന്നു) നിയമിതമനസാം=മനസ്സിനെ അടക്കിയിരിക്കുന്നവരുടെ, പ്രവ്രജ്യാ അപി=സന്ന്യാസവും, ദ്വിവിധാസ്യാൽ=രണ്ടുവിധത്തിലാകുന്നു, ദേഹതഃ=ദേഹത്തിൽനിന്നും, ഗേഹതഃ ച=വീട്ടിൽനിന്നും.

അന്തൎന്നിഷ്ഠനാവാനുപകരിക്കുന്ന അപരോക്ഷജ്ഞാനം ലഭിപ്പാനുള്ള സാധനമായ വൈരാഗ്യത്തിന്റെ സംഭവത്തേയും സ്വരൂപത്തേയും പറയുന്നു:— വിജ്ഞാനസാധനമായ വൈരാഗ്യം രണ്ടുവിധത്തിലാണെന്ന് ശാസ്ത്രത്താൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അതിൽ ഒന്ന് വീട്, ബന്ധുജനങ്ങൾ, പുത്രന്മാർ, ധനാദികൾ ഇവയെ ആഗ്രഹിക്കുന്നവൎക്ക് പ്രായേണ ദുഃഖമാണ് ഫലമെന്നുള്ള കാഴ്ച നിമിത്തം, അവയെ ആഗ്രഹിക്കാതിരിക്കേണമെന്നുള്ള വിചാരരൂപമായ നിർവേദ(വെറുപ്പ്)ത്തിൽനിന്നുണ്ടാകുന്നതാകുന്നു. ഈ വിഷയവിരക്തി, ബാഹ്യഭ്രമത്തെ നശിപ്പിക്കുകയും, അന്തർദൃഷ്ടിയെ ജനിപ്പിക്കുകയും ചെയ്യും. മറെറാന്ന്, ജ്ഞാനത്തിൽനിന്നുണ്ടാകുന്ന വൈരാഗ്യമാകുന്നു. ജ്ഞാനമോ, ശാസ്ത്രവും ആചാൎയ്യന്മാരും നൽകുന്ന ഉപദേശത്തിൽനിന്നുണ്ടാകുന്നു. ആത്മാവിൽനിന്നന്യമായതെല്ലാം ദുഃഖരൂപമാണെന്ന് ശാസ്ത്രവും ആചാൎയ്യനും ചെയ്യുന്നഉപദേശത്തെ ദൃഢമായിശ്വസിക്കുന്നവൻ മുൻപറഞ്ഞ ഗൃഹാദി വസ്തുക്കളെ ഛൎദ്ദിച്ച വസ്തുക്കളെയെന്നപോലെ പരിത്യജിക്കേണ്ടതാണെന്നുള്ള ഉറപ്പുള്ളവനായിരിക്കും. അപ്പോൾ ആത്മസ്വരൂപമറിവാനും വിഷയങ്ങളെ വിട്ടിരിപ്പാനും അവനു സാധിക്കും. ഇതിനെ ജ്ഞാനപൂർവകമായ വൈരാഗ്യമെന്നു പറയുന്നു. രണ്ടുവിധമായ വൈരാഗ്യത്തിന്റേയും ഫലം സന്യാസമാകുന്നു. വൈരാഗ്യം രണ്ടുവിധമായതുകൊണ്ട് സന്യാസവും രണ്ടുവിധം. ഗൃഹധനസുഹൃന്മിത്രാദികളുടെ സംബന്ധം ദുഃഖകാരണമാണെന്നുള്ള വിചാരത്താൽ അവയെ ഉപേക്ഷിച്ച് വനത്തിലൊ തീൎത്ഥസ്ഥാനങ്ങളിലൊ സഞ്ചരിച്ചു കാലംകഴിക്കുന്നതായ ഒരുതരം സന്യാസം. ആത്മസ്വരൂപത്തെ അറിവാനുള്ള ആഗ്രഹം, ഈ സന്യാസത്തിന്നു കാരണമാകയാൽ “വിവിദിഷാസന്യാസം” എന്നിതിനെ പറയാറുണ്ട്. ദേഹാതീതനായ ആത്മാവിനെ അറിഞ്ഞതിനാൽ, ദേഹാഭിമാനത്തിൽനിന്ന് തീരെ

വേറിട്ട്, പ്രാരാബ്ധാവസാനംവരേ യദൃഛാലാഭത്താൽ സന്തുഷ്ടനായി, ആയുഷ്കാലത്തെ കഴിക്കുന്നത് മറ്റൊരുതരം സന്യാസം. ആത്മസ്വരൂപത്തെ അറിഞ്ഞതുകൊണ്ടുണ്ടായ ഈ സന്യാസത്തെ "വിദ്വൽസന്യാസം" എന്നും പറയാവുന്നതാണ്. പദാൎത്ഥങ്ങൾ ആത്യന്തവിരസങ്ങളും നശ്വരങ്ങളും ദുഃഖഹേതുക്കളുമാണെന്നറിഞ്ഞിട്ടും വീണ്ടുംഅതിൽ വാസനയുറക്കവാൻ ഹേതുവായുള്ളതാനിടയുള്ളവിധത്തിൽ ജീവിതകാലത്തെ കഴിക്കാതിരിക്കുന്നതുതന്നെ സന്യാസത്തിന്റെ ഉദ്ദേശം.

15. യഃകശ്ചിൽ സൌഖ്യഹേതോ സ്ത്രിജഗതിയതതേ
 നൈവദുഃഖസ്യഹേതോ
 ൎദ്ദേഹേഹന്താതദുത്ഥാ സ്വവിഷയമമതാ ചേതി
 ദുഃഖാസ്പദേ ദ്വേ
 ജാനന്രോഗാഭിഘാതാദ്യനുഭവതിയതോനിത്യ-
 ദേഹാത്മബുദ്ധി
 ൎഭാൎയ്യാപുത്രാൎത്ഥനാശേ വിപദമഥപരാമേതി
 നാരാതിനാശേ.

ത്രിജഗതി=മൂന്നുലോകത്തിൽ, യഃകശ്ചിൽ=ഏതൊരുവനും, സൌഖ്യഹേതോഃയതതെ=സൌഖ്യത്തിന്നായ്ക്കൊണ്ടു പണിപ്പെടുന്നു, ദുഃഖസ്യഹേതോഃന ഏവ=ദുഃഖത്തിന്നുവേണ്ടീട്ടല്ല നിശ്ചയം, ദേഹേ=ദേഹത്തിൽ, അഹന്താ=ഞാനെന്നഭാവവും, തദുത്ഥാ=അതിൽനിന്നു പുറപ്പെടുന്ന, മമതാ ച ഇതി=എന്റെതെന്നഭാവവും എന്ന, ദ്വേ=രണ്ടും, ദുഃഖാസ്പദേ=ദുഃഖസ്ഥാനങ്ങളാകുന്നു, ജാനൻ അപി=അറിയുന്നവനായിരുന്നാലും, യതഃ=യാതൊന്നു ഹേതുവായിട്ട്, അനിത്യദേഹാത്മബുദ്ധിഃ–അനിത്യമായ ദേഹത്തിൽ ആത്മഭാവമുള്ളവനായിട്ട്, രോഗാഭിഘാതാദി=രോഗബാധ മുതലായതിനെ, അനുഭവതി=അനുഭവിക്കുന്നു, അഥ=പിന്നെ, ഭാൎയ്യാപുത്രാൎത്ഥനാശേ=ഭാൎയ്യ, പുത്രൻ, ധനം ഇവയുടെ നാശത്തിൽ, പരാം വിപദം ഏതി=ഏറ്റവും ആപത്തിനെ പ്രാപിക്കുന്നു, അരാതിനാശേ ന=ശത്രുനാശത്തിൽ ഇല്ല.

വിജ്ഞാനത്തിന്നു കാരണമായ വൈരാഗ്യം ഉണ്ടാകുവാനുപകരിക്കുന്ന ഉപദേശക്രമത്തെ വിവരിയ്ക്കുന്നു:—മൂന്നു ലോകത്തിലുമുള്ളവരിൽ ഏതൊരുവനും സുഖമുണ്ടാകേണമെന്ന വിചാരത്തോടുകൂടെ പ്രവൃത്തിക്കുന്നു. ദുഃഖമുണ്ടാകേണമെന്നവിചാരമാക്കുമില്ല. ആരുംതന്നെ അതിന്നുവേണ്ടി പ്രവൃത്തിക്കുന്നതുമില്ല. എന്നാലും ദുഃഖമുണ്ടാകാതെയിരിക്കുന്നില്ല. എങ്ങിനെയെന്നാൽ:—സുഖമുണ്ടാകേണമെന്നഭിലഷിപ്പാൻ കാരണം ദേഹത്തിൽ ആത്മഭാവം ഉണ്ടായതാണ്. ദേഹം ഞാനെന്നഭാവമുണ്ടായപ്പോൾ ദേഹസംബന്ധികളായ ഭാർയ്യാപുത്രഗൃഹധനാദികളിൽ എന്റെതെന്നഭാവവുമുണ്ടായി. ഇതു രണ്ടും:—അഹന്തയും മമതയു-മാണ് ദുഃഖസ്ഥാനങ്ങൾ. ഇതറിഞ്ഞിരുന്നിട്ടും വെറുപ്പു തോന്നുന്നില്ല. രോഗാദിബാധകളെ സഹിക്കേണ്ടിവരുന്നത് ദേഹാത്മഭാവംനിമിത്തമാണെന്നറിഞ്ഞിരുന്നാലും ആ ഭാവത്തെ വിട്ടുകളവാൻ മനസ്സു വരുന്നില്ല. ഭാർയ്യാപുത്രധനാദിനാശത്തിൽ എത്രയോ അധികം ആപത്തിലകപ്പെടുന്നു എന്നാലും അവരിൽ മമതയില്ലാതെവരുന്നില്ല. മമതയാണ് ദുഃഖകാരണം. ശത്രുവിന്റെ നാശത്തിൽ ആരും ദുഃഖിക്കാറില്ലല്ലൊ. എന്തുകൊണ്ടു ദുഃഖിക്കുന്നില്ല? എനിക്കു ശത്രുവുണ്ടായിരിക്കേണമെന്നാഗ്രഹം ആർക്കുമുണ്ടാകാറില്ല. അതുകൊണ്ടു ശത്രുനാശം ദുഃഖകാരണമല്ല. അതുപോലെതന്നെ ദുഃഖകാരണങ്ങളായ അഹന്തയേയും മമതയേയും ശത്രുക്കളായിക്കരുതേണ്ടതാണ്. അവയെ പരിത്യജിക്കുവാൻ മനസ്സിരുത്തുകയും വേണം. അങ്ങിനെ ചെയ്യാത്തത് അവിവേകം നിമിത്തമാകുന്നു. ഇതിന്റെ ചുരുക്കമായ സാരം:—ദേഹത്തിൽ അഹന്തയും, ഭാർയ്യാപുത്രഗൃഹധനാദികളിൽ മമതയും ആർക്കുണ്ടായിരിക്കുന്നുവോ അവർക്കു ദുഃഖമുണ്ട്. തീയ്യും പുകയുമെന്നപോലെ അഹന്താമമതാഭാവങ്ങളും ദുഃഖവുംചേർന്നതന്നെയിരിക്കുന്നതാകയാൽ ആ ഭാവങ്ങളെ പരിത്യജിക്കുവാൻ അവയിൽനിന്നുണ്ടാകുന്ന

ദുഃഖങ്ങളെക്കുറിച്ച് നിരൂപണംചെയ്ത് അവയിൽ രാഗമു ണ്ടാകാതെയിരിപ്പാൻ ശ്രദ്ധിക്കേണം എന്നാകുന്നു.

16. തിഷ്ഠൻഗേഹേ ഗൃഹേശോ പ്യതിഥിരിവനിജംധാമ
ഗന്തുംചികീർഷു
ൎദ്ദേഹസ്ഥം ദുഃഖസൌഖ്യം നഭജതിസഹസാ
നിൎമ്മമത്വാഭിമാനഃ.
ആയാത്യായാസ്യതീദം ജലദപടലവദ്യാത്യ
യാസ്യത്യവശ്യം
ദേഹാദ്യം സൎവ്വമേവം പ്രവിദിതവിഷയോ
യത്രതിഷ്ഠത്യയത്നഃ.

നിജംധാമ=സ്വന്തം സ്ഥാനത്തിലേക്ക്, ഗന്തുംചികീർഷുഃ= പോവാൻ കോപ്പുകൂട്ടിക്കൊണ്ടിരിക്കുന്ന, അതിഥിഃ ഇവ=അ തിഥിയെന്നപോലെ, ഗൃഹേതിഷ്ഠൻ ഗൃഹേശഃ=ഗൃഹത്തിലിരി ക്കുന്ന വീട്ടുടമസ്ഥൻ, നിൎമ്മമത്വാഭിമാനഃ=എന്റെതെന്നഭി മാനമില്ലാത്തവനായിട്ട്, ദേഹസ്ഥം ദുഃഖസൌഖ്യം=ദേഹ ത്തിന്നുണ്ടാകുന്ന ദുഃഖത്തെയും സുഖത്തെയും, സഹസാ ന ഭ ജതി=പെട്ടെന്നു ഭജിക്കുന്നില്ല, ആയാതി ഇദം ആയാസ്യതി= വരാനുള്ളതു വരും, യാതിഅവശ്യം യാസ്യതി=പോവാനുള്ള തു നിശ്ചയമായും പോകും, ജലദപടലവത്=മേഘസമൂഹം പോലെ, ദേഹാദ്യം സൎവ്വംഏവം=ദേഹാദിയായ സൎവ്വവും ഇ പ്രകാരമിരിക്കുന്നതാകുന്നു, പ്രവിദിതവിഷയഃ=കാൎയ്യസ്ഥിതി യെ നന്നായറിഞ്ഞവനായിട്ട്,യത്ര=യാതൊന്നിൽ, അയത്നഃ തിഷ്ഠതി=പ്രയത്നംകൂടാതെ വസിക്കുന്നു.

വിരക്തി വന്നിട്ടുണ്ട്, വീടുവിട്ടു പോവാൻ ശക്തനുമ ല്ല. അപ്രകാരമിരിക്കുന്ന ഒരുവന്റെ മോക്ഷമാൎഗ്ഗത്തെയുപ ദേശിക്കുന്നു. മാർഗമദ്ധ്യത്തിൽ കണ്ടതായ ഒരു വീട്ടിൽ ക യറിയ വഴിപോക്കൻ ആ വീട്ടിൽ അല്പനാൾ താമസിക്കുന്നു വെങ്കിലും, അവന്റെ വിചാരം സ്വഗൃഹത്തിലേക്കു പോകേ

ണമെന്നാകയാൽ, ഇവിടെയിരിക്കുമ്പോൾ ആ വീട്ടുകാരിൽ നിന്നു കിട്ടുന്ന സൽകാരാദികളെപ്പററി അത്രയൊന്നും ഗണിക്കയില്ലെല്ലൊ. അതുപോലെ, ജീവാത്മാവിന്റെ ഗൃഹമായ ഈ ശരീരത്തിൽ വസിച്ചുകൊള്ളേണം. ശരീരസൌഖ്യദുഃഖാദികളെപ്പററി അത്ര ഗണിക്കാതെ ഉദാസീനനായിരിക്കേണം. തന്റെ സ്ഥിരവാസസ്ഥാനമല്ല ഈ ശരീരം. ഇതിലെ വാസം അല്പദിവസത്തിന്നു മാത്രം. അപ്പോഴത്തെ സുഖദുഃഖാദ്യവസ്ഥാഭേദങ്ങളെ, അതിഥിയുടെ മട്ടിൽ, അനുസരിച്ചു ദിവസം കഴിക്കേണം. ഈവിധം ഉദാസീനഭാവത്തെയംഗീകരിപ്പാൻ സഹായിക്കുന്ന വിചാരപദ്ധതിയെ വിവരിക്കാം:— അനുഭവഗോചരമായ്വരുന്ന സുഖമാകട്ടെ ദുഃഖമാകട്ടെ, സ്ഥിരമല്ല. വരുത്തീട്ടു വരുന്നതോ, പോവാൻ പറഞ്ഞാൽ പോകുന്നതോ ആയിട്ടൊന്നുമില്ല. വരുവാനുള്ളതു വരും. പോകാനുള്ളതു പോകും. ഇതാണ് പരമാൎത്ഥസ്ഥിതി ആകാശത്തിൽ മേഘപടലം ഒരുമിച്ചു ചേരുന്നതും, ചിന്നിച്ചിതറിപ്പോകുന്നതും അവയുടെ ഇഷ്ടത്താലല്ല. കാററിന്നധീനമായിട്ട് ചേരുകയും പിരിയുകയും ചെയ്യുന്നു. ഇങ്ങിനെ സംസാരകാൎയ്യങ്ങളെ അനുഭവത്രപേണ അറിഞ്ഞിരിക്കുന്ന വിവേകി പ്രാരബ്ധാനുസരണം വന്നുചേരുന്നതും നശിച്ചുപോകുന്നതുമായ ഭോഗങ്ങളെ നിലനിൎത്തുവാനോ അധികരിപ്പിക്കുവാനോ നശിപ്പിക്കുവാനോ പരിശ്രമിക്കാതെ ഉദാസീനനായിരിക്കുന്നു. ഈ ഭാവത്തോടുകൂടെ ഗൃഹത്തിൽ വസിക്കുന്നവനെ സംസാരകാൎയ്യങ്ങൾ ബന്ധിക്കുകയില്ല.

17. ശക്ത്യാ നിൎമ്മോകതഃ സ്വാൽ ബഹിരഹിരിവയഃ
പ്രവ്രജൻ സ്വീയഗേഹാൽ
ഛായാം മാൎഗ്ഗദ്രുമോത്ഥാം പഥികഇവമനാക്
സംശ്രയേദ്ദേഹസംസ്ഥാം.
ക്ഷുൽപൎയ്യാപ്തം തരുഭ്യഃ പതിതഫലമയം
പ്രാൎത്ഥയേൽ ഭൈക്ഷ്യമന്നം

സ്വാത്മാരാമം പ്രവേഷ്ടും സഖല്വസുഖമയം
പ്രവ്രജേദ്ദേഹതോപി.

സ്വാൽ നിർമോകതഃ ബഹിഃ=ശരീരചട്ടയിൽ നിന്നു പുറത്തേക്ക്. അഹിഃ ഇവ=സർപ്പമെന്നപോലെ, സ്വീയഗേഹാത്=തന്റെ വീട്ടിൽനിന്ന്, ശക്ത്യാ പ്രവ്രജൻ യഃ=ശക്തിയോടുകൂടെ വിട്ടുപോകുന്ന യാതൊരുവൻ, പഥികഃ=വഴിപോക്കൻ, മാർഗദ്രുമോത്ഥാം ഛായാം ഇവ=വഴിവക്കത്തുള്ള മരങ്ങളിലെ നിഴലിനെയെന്നപോലെ, ദേഹസംസ്ഥാം=ശരീരനിർവാഹമാർഗത്തെ, മനാക് സംശ്രയേത്=കുറഞ്ഞൊന്നാശ്രയിക്കേണം, ക്ഷുൽപര്യാപ്തം=വിശപ്പുമാറുവാൻ മാത്രം, തരുഭ്യഃ പതിതഫലമയം=മരങ്ങളിൽ നിന്നു വീണിരിക്കുന്ന ഫലരൂപമായ, ഭൈക്ഷ്യം അന്നം=ഭിക്ഷാന്നത്തെ, പ്രാർത്ഥയേൽ=പ്രാർത്ഥിക്കേണം, സുഖമയം സ്വാത്മാരാമം=ആനന്ദരൂപമായ ആത്മാവാകുന്ന പൂന്തോട്ടത്തെ, പ്രവേഷ്ടും=പ്രവേശിപ്പാനായ്ക്കൊണ്ട്, സഃ ദേഹതഃ അപി=അവൻ ദേഹത്തിൽ നിന്നും, പ്രവ്രജേത് ഖലു=വിട്ടുപോകേണം നിശ്ചയം.

മുമ്പേ പറഞ്ഞ രണ്ടുവിധമായ പ്രവ്രജ്യ (സന്ന്യാസം) ആവശ്യമാണെന്നിവിടെ ആവർത്തിച്ചു പറയുന്നു: —

സർപ്പം ശരീരചട്ടയെ വിട്ടുകളയുന്നതുപോലെ, വൈരാഗ്യശക്തിയാൽ ഗൃഹധനപുത്രഭാര്യാദികളെ വിട്ടുപോകുന്നവൻ, വഴിവക്കത്തുള്ള മരത്തണലിൽ അല്പനേരം വിശ്രമിക്കുന്ന വഴിപോക്കനെന്നപോലെ ഈശ്വരഭജനത്തിന്നുപകരിക്കുന്ന ശരീരത്തിന്റെ നിലനില്പിന്നുപകരിക്കുന്ന ഉപചാരങ്ങളെ മാത്രം ഇതരജനങ്ങളിൽ നിന്ന് സ്വീകരിക്കേണം. വൃക്ഷങ്ങളിൽ നിന്നു താനെ വീണുകിടക്കുന്ന ഭക്ഷണസാധനത്തെ ആശ്രയിച്ചാൽത്തന്നെ ശരീരസ്ഥിതിക്കു മതിയാകും. വിശപ്പു മാറുവാൻ മാത്രമല്ലാതെ കരുതിവെപ്പാൻ ശ്രമിക്ക

യുമരുത്. ഇങ്ങിനെ കാലം കഴിക്കയും, പ്രാരബ്ധാവസാനത്തിൽ, ആനന്ദസ്വരൂപനായ ആത്മാവിനോടൈക്യം പ്രാപിപ്പാനായി ശരീരത്തിൽ നിന്നു വേറിടുകയും വേണം.

18. കാമോബുദ്ധാവുദേതി പ്രഥമമിഹ മനസ്യുദ്ദിശ
ത്യർത്ഥജാതം
തൽഗൃഹ്ണാതീന്ദ്രിയാദ്യൈസ്തദനധിഗമതഃ
ക്രോധആവിർഭവേച്ച.
പ്രാപ്താവർത്ഥസ്യ സംരക്ഷണമതിരുദിതോ
ലോഭഏതൽത്രയം സ്യാൽ
സർവ്വേഷാം പാതഹേതുസ്തദിഹമതിമതാ
ത്യാജ്യമധ്യാത്മയോഗാത്.

പ്രഥമം ബുദ്ധൌ കാമഃ ഉദേതി=ആദ്യം ബുദ്ധിയിൽ കാമം പുറപ്പെടുന്നു. ഇഹ മനസി അർത്ഥജാതം ഉദ്ദിശതി=അപ്പോൾ മനസ്സിൽ പദാർത്ഥങ്ങളെക്കുറിച്ചു സങ്കല്പമുണ്ടാകുന്നു. തത് ഇന്ദ്രിയാദ്യൈഃ ഗൃഹ്ണാതി=അതിനെ ഇന്ദ്രിയമുഖങ്ങളിൽക്കൂടെ സ്വീകരിക്കുന്നു. തദനധിഗമതഃ=അതിന്റെ അപ്രാപ്തിയിൽ. ക്രോധഃ ആവിർഭവേത് ച=ദ്വേഷ്യമുണ്ടാകയും ചെയ്യും. അർത്ഥസ്യപ്രാപ്തൌ=അർത്ഥത്തിന്റെ പ്രാപ്തിയിൽ സംരക്ഷണമതിഃ ലോഭഃ ഉദിതഃ=പരിപാലനബുദ്ധിരൂപമായ ലോഭമുണ്ടാകുന്നു. ഏതത് ത്രയം=ഈ മൂന്നും. സർവ്വേഷാം=എല്ലാവരുടെയും, പാതഹേതുഃസ്യാത്=അധഃപതനത്തിന്നു കാരണമാകും. തത് ഇഹ=അതുകൊണ്ടു ഈ ലോകത്തിൽ. മതിമതാ=വിചാരശക്തിയുള്ളവനാൽ. അദ്ധ്യാത്മയോഗാത്=ആത്മവിചാരത്താൽ. ത്യാജ്യം=ഉപേക്ഷിക്കപ്പെടുവാൻ യോഗ്യമാകുന്നു.

പരമപുരുഷാർത്ഥപ്രാപ്തിക്ക് തടസ്ഥങ്ങളായിരിക്കുന്ന കാമം, ക്രോധം, ലോഭം എന്ന മൂന്നുവൃത്തികളെ പരിത്യജിക്കേണ്ടതാണെന്ന് ഗുരു ശിഷ്യനോടുപദേശിക്കുന്നു:—ആദ്യം ബുദ്ധിയിൽ ഏതെങ്കിലുമൊരു വിഷയത്തെക്കുറിച്ചുള്ള അഭിലാ

ഷം ഉദിക്കും. അപ്പോൾ ആ ആഗ്രഹത്തെ സഫലമാക്കുവാനുപകരിക്കുന്ന പദാൎത്ഥങ്ങളെ സമ്പാദിക്കേണമെന്ന് മനസ്സിൽ നിശ്ചയിക്കും. ആ വിഷയങ്ങളെ നേത്രാദികളായ ഇന്ദ്രിയങ്ങളാകുന്ന മുഖങ്ങളിൽക്കൂടെ അനുഭവിക്കും. അഥവാ, സങ്കല്പാനുസരണം പദാൎത്ഥങ്ങൾ കിട്ടാതെവന്നാൽ അതിന്ന് വിരോധികളായവരിൽ ക്രോധമുണ്ടാകും. ഭാഗ്യവശാൽ, പദാർത്ഥപ്രാപ്തിയുണ്ടായെന്നു വരികിൽ, അതിനെ മററാരും ഉപയോഗിക്കാതിരിക്കത്തക്കവിധം തനിക്കായിട്ടുതന്നെ സംരക്ഷിക്കേണമെന്ന വിചാരമാകുന്ന ലോഭമുദിക്കും. ഇങ്ങിനെയുണ്ടാകുന്ന കാമക്രോധലോഭങ്ങളാകുന്ന മൂന്നു വൃത്തികൾ എല്ലാവരേയും പുരുഷാർത്ഥങ്ങളിൽനിന്ന് താഴത്തെക്കു തള്ളിയിടുവാൻ മതിയായവയാകുന്നു. അതുകൊണ്ട് ദീർഘാലോചനയുള്ള പുരുഷൻ ഈ മൂന്നുവൃത്തികളെയകറേറണം. അതിന്നു ശക്തിയുണ്ടായ്യരുവാൻ നിരന്തരം പ്രത്യഗാത്മാവിനെ മനസാ ധ്യാനിച്ചുറപ്പിക്കേണം.

"ധ്യായതോവിഷയാൻപുംസഃ സംഗസ്തേഷൂപജായതെ
സംഗാൽസംജായതേകാമഃ കാമാൽ ക്രോധോഭിജായതെ
ക്രോധാൽഭവതിസമ്മോഹഃ സമ്മോഹാൽ സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാൽ ബുദ്ധിനാശഃ ബുദ്ധിനാശാൽ പ്രണശ്യതി".

എന്ന് ഭഗവാൻ ശ്രീകൃഷ്ണമൂൎത്തി അൎജ്ജുനനോടു ചെയ്ത ഉപദേശം ഇവിടെപ്പറഞ്ഞ ഉപദേശത്തെ പ്രബലപ്പെടുത്തുന്നു.

"ശബ്ദാദിവിഷയചിന്തനിമിത്തം സംഗവും, സംഗത്താൽ കാമവും, കാമത്തിന്റെ പ്രതിബന്ധംനിമിത്തം ക്രോധവും, ക്രോധത്താൽ മോഹവും, മോഹത്താൽ വിചാരശക്തിക്കുറവും, അതുനിമിത്തം ബുദ്ധിക്ഷയവും, അതിൽനിന്നു നാശവും ഫലം. എന്നാണ് ഗീതാശ്ലോകങ്ങളുടെ സാരം അതിനാൽ വിഷയചിന്ത വിട്ടിരിപ്പാനായി ആത്മസ്വരൂപത്തെ നിരന്തരം ചിന്തിക്കേണ്ടതാണെന്നു സിദ്ധാന്തം.

19. ദാനം ബ്രഹ്മാർപ്പണംയൽ ക്രിയത ഇഹ നൃഭിഃസ്യാൽ
ക്ഷമാക്രോധസംജ്ഞാ
ശ്രദ്ധാസ്തിക്യംച സത്യം സദിതി പരമതഃസേതു
സംജ്ഞം ചതുഷ്കം.
തൽസ്യാൽ ബന്ധായ ജന്തോ രിതി ചതുരഇമാൻ
ദാനപൂർവൈശ്ചതുർഭി
സ്തീർത്വാ ശ്രേയോമൃതം ച ശ്രയത ഇഹ നരഃ
സ്വർഗതിം ജ്യോതിരാപ്തിം.

ഇഹ നൃഭിഃ=ഇൗ ലോകത്തിൽ മനുഷ്യരാൽ യത് ബ്രഹ്മാർപ്പണം ക്രിയതേ=യാതൊന്നു ബ്രഹ്മാർപ്പണമായിട്ടു ചെയ്യപ്പെടുന്നുവോ തത് ദാനം സ്യാൽ=അതാണ് ദാനം. അക്രോധസംജ്ഞാ ക്ഷമാ സ്യാത്=ക്രോധമില്ലായ്മയുടെ പേരാണ് ക്ഷമയെന്നത്. ആസ്തിക്യം ശ്രദ്ധാ ച=ഉണ്ടെന്നുള്ള വിശ്വാസം ശ്രദ്ധയെന്നു പറയപ്പെടുന്നു. സത് ഇതി സത്യം=സത്ത് എന്നത് സത്യം എന്നു പറയപ്പെടുന്നു. അതഃ പരം ചതുഷ്കം=ഇതിൽനിന്നു ഭിന്നമായ നാലും സേതു സംജ്ഞം സ്യാത്=സേതുവെന്നു പറയപ്പെടുന്നതാകുന്നു. തത് ജന്തോഃ ബന്ധായ സ്യാത്=അതു് ജന്തുവിന്നു് ബന്ധത്തിന്നായ്ഭവിക്കും. ഇതി=എന്ന കാരണത്താൽ ഇമാൻ ചതുരഃ= ഇൗ നാലിനെ ദാനപൂർവൈഃ ചതുർഭിഃ തീർത്വാ=ദാനാദികളായ നാലിനാൽ കടന്നിട്ടു് നരഃ=മനുഷ്യൻ. ഇഹ=ഇൗ ജന്മത്തിൽ ശ്രേയഃ=ശ്രേയസ്സിനേയും അമൃതം=അമൃതത്തെയും സ്വർഗതിം=സ്വർഗപ്രാപ്തിയേയും ജ്യോതിരാപ്തിം=ജ്യോതിസ്സിന്റെ പ്രാപ്തിയേയും ശ്രയതെ=അടയുന്നു.

മുമ്പേ പറഞ്ഞ രീതിയിൽ നിരന്തരാത്മധ്യാനത്താൽ കാമക്രോധാദി ദൈത്യന്മാരെ നശിപ്പിച്ചാൽ ദേവത്വം സിദ്ധിക്കും എന്നതിനെ സാമവേദത്തിൽ പറഞ്ഞിരിക്കുന്ന "കല്മാഷസാമം" എന്ന മന്ത്രത്തെ അടിസ്ഥാനപ്പെടുത്തിയുപദേശിക്കുന്നു:—

ഈശ്വരാർപ്പണമായി മനുഷ്യർ ചെയ്യുന്ന കർമ്മത്തെ ദാനമെന്നും ക്രോധമില്ലായ്മയെ ക്ഷമയെന്നും, ശാസ്ത്രസജ്ജന വാക്യവിശ്വാസത്തെ ശ്രദ്ധയെന്നും നാശരഹിതമായ ഒരു പരമാത്ഥവസ്തുവുണ്ടെന്ന് മറക്കാതെയിരിക്കുന്നതിനെ സത്യമെന്നും പറയുന്നു. ഇതിന്നു വിപരീതമായിട്ട് ഭായ്യാപുത്രാദികളെ ഉദ്ദേശിച്ചു ചെയ്യുന്നതിനെ അദാനമെന്നും, ക്ഷമയില്ലായ്മയെ ക്രോധമെന്നും പ്രമാണവിശ്വാസമില്ലായ്മയെ അശ്രദ്ധയെന്നും നാശമില്ലാത്തതായ ഒരു പരമാത്ഥ വസ്തുവുണ്ടെന്നു ഭാവിക്കാതിരിക്കുന്നതിനെ അസത്യമെന്നും പറയുന്നു. ഇപ്പോൾ പറഞ്ഞതായ "അദാനം ക്രോധം അശ്രദ്ധ-അസത്യം എന്ന നാലിന്നുംകൂടെ "സേതു"വെന്ന സംജ്ഞ കല്പിക്കപ്പെട്ടിരിക്കുന്നു. ഒഴുകുന്ന ജലത്തെത്തടുത്തുനിത്തുന്നതായ അണക്കെട്ടിന്നാണ് സാധാരണമായി "സേതു"വെന്ന പേർ നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. അന്തഃകരണോന്മുഖമായൊഴുകുന്ന ബ്രഹ്മാനന്ദമാകുന്ന ദിവ്യാമൃതത്തെത്തടഞ്ഞുനിത്തുവാൻ അദാനാദികളായ നാലിന്നും ശക്തിയുള്ളതുകൊണ്ടു ആ നാലിന്നും സേതുവെന്ന സംജ്ഞ കല്പിക്കപ്പെട്ടിരിക്കുന്നു. ദാനം, ക്ഷമാ, ശ്രദ്ധാ, സത്യം എന്ന നാലിനാൽ അദാനം, ക്രോധം, അശ്രദ്ധാ, അസത്യം എന്ന നാലു തടസ്ഥങ്ങളെ അതിക്രമിപ്പാൻ സമത്ഥനായ പുരുഷൻ ഈ ജന്മത്തിൽത്തന്നെ ശ്രേയസ്സ്, അമൃതം, സ്വർഗതി, ജ്യോതിരാപ്തി എന്ന നാലിനേയും പ്രാപിക്കുന്നു.

ശ്രേയസ്സ്=വിശേഷമായ സുകൃതം. അമൃതം=ദേവത്വം സ്വർഗതി=ഊദ്ധ്വഗതി, ജ്യോതിരാപ്തി=ബ്രഹ്മത്വം ഇതു നാലും ദാനാദികളാൽ മനുഷ്യന്ന് സാധിക്കുമെന്നു സാരം.

20. അന്നം ദേവാതിഥിഭ്യോർപ്പിത മമൃതമിദം
ചാന്യഥാമോഘമന്നം
യശ്ചാത്മാത്ഥം വിധത്തേ തദിഹനിഗദിതം
മൃത്യുരൂപം ഹിതസ്യ

ലോകേസൌ കേവലാഘോ ഭവതിതനഭൃതാം
കേവലാദീച യഃ സ്യാൽ
ത്യക്ത്വാപ്രാണാഗ്നിഹോത്രം വിധിവദനുദിനം
യോശ്നതേസോപിമർത്ത്യഃ

ദേവാതിഥിഭ്യഃ=ദേവന്മാക്കായ്ക്കൊണ്ടും അതിഥികൾക്കായ്ക്കൊണ്ടും, അർപിതം അന്നം=സമർപ്പിക്കപ്പെട്ട അന്നംയാതൊന്നോ, ഇദം അമൃതം ഭവതി=ഇത് അമൃതമായ് ഭവിക്കുന്നു, അന്യഥാ=അങ്ങിനെയല്ലാഞ്ഞാൽ, അന്നം മോഘം=അന്നം നിഷ്ഫലം, യഃ ആത്മാർത്ഥം വിധത്തേ=യാതൊരുവൻ ശരീരപോഷണത്തെ ഉദ്ദേശിച്ചുണ്ടാക്കുന്നുവോ, തത് തസ്യ മൃത്യുരൂപം=അതവന്റെ നാശത്തിന്നു മതിയായതാണെന്ന്, ഇഹനിഗദിതം=ശാസ്ത്രത്തിൽ പറയപ്പെട്ടിരിക്കുന്നു, യഃപ്രാണാഗ്നിഹോത്രംത്യക്ത്വാ=യാതൊരുവൻ പ്രാണാഗ്നിഹോത്രം ചെയ്യാതെ, കേവലാദീ സ്യാൽ=കേവലം ഭക്ഷിക്കുന്നവനായിരിക്കുന്നുവോ, അസൌ=ഇവൻ, ലോകേ=ലോകത്തിൽ, തനഭൃതാം=മനുഷ്യരിൽവെച്ച്, കേവലാഘഃഭവതി=കേവലം പാപസ്വരൂപനാകുന്നു, യഃ അനുദിനം=യാതൊരുവൻ നിത്യവും, വിധിവത് അശ്നതെ=വിധിപ്രകാരം ഭക്ഷിക്കുന്നുവോ, സഃ അപിമർത്ത്യഃ=അവൻ മാത്രം മനുഷ്യൻ.

മനുഷ്യർ ശരീരധാരണത്തിന്നാവശ്യമായ ഭക്ഷണം കഴിക്കേണ്ടതിൽ ദീക്ഷിക്കേണ്ടതായ വിധിയെയുപദേശിക്കുന്നു:—വേദത്തിൽ വിധിച്ചിരിക്കുന്ന "വൈശ്വദേവം" എന്ന കർമ്മത്തിന്ന് നിവേദ്യമായിട്ട് അന്നം സമർപ്പിക്കേണം. ആ കർമ്മാവസാനത്തിൽ ഗൃഹത്തിൽ യദൃച്ഛയാ വന്നുചേരുന്ന അതിഥികൾക്ക് അന്നംകൊടുത്തു തൃപ്തിവരുത്തണം. അതിൽ ശേഷിച്ച ഭാഗം "അമൃത"മാകുന്നു. അതിനെ ഗൃഹസ്ഥനും ഭുജിച്ച് ശരീരരക്ഷചെയ്തുകൊള്ളേണം. അങ്ങിനെ ചെയ്യാതെ ശരീരപോഷണത്തിന്നായിട്ടുമാത്രം ആർ അന്നം സംഭരിക്കുന്നുവോ അതവനെനശിപ്പിക്കുന്ന വിഷത്തിന്നു തുല്യ

മാകുന്നു. ലോകത്തിൽ യാതൊരുവൻ പിതൃദേവാതിഥികളെ തൃപ്തരാക്കാതെ, താൻമാത്രം ഭക്ഷിക്കുന്നുവോ അവൻെറ സ്വരൂപംതന്നെ പാപമാകുന്നു. യാതൊരുവൻ വിധിപ്രകാരം വൈശ്വദേവം നടത്തിയശേഷം ആഹാരം കഴിക്കുന്നുവോ അവൻ മാത്രം മനുഷ്യൻ. ഇതരന്മാർ പാപാത്മാക്കൾ എന്നാണ് വേദവിധി.

21. ലോകേഭോജഃസഏവാർപയതി ഗൃഹഗതായാർത്ഥി-
    നേന്നം കൃശായ
  യസ്മൈസ്മൈ പൂർണ്ണമന്നം ഭവതിമഖവിധൌ
    ജായതേജാതശത്രുഃ
  സഖ്യേനാന്നാർത്ഥിനേയോർപയതിനസസഖാ
    സേവമാനായനിത്യം
  സംസക്തായാന്നമസ്മാദപിമുഖ ഇവപരാവൃത്തി
    മിച്ഛേൽ കദര്യാത്.

അന്നാർത്ഥിനേ ഗൃഹഗതായ കൃശായ=അന്നംയാചിച്ച് ഗൃഹത്തിൽ വന്നിരിക്കുന്ന കൃശന്നായിക്കൊണ്ട്, യഃ അന്നം അർപയതി=യാതൊരുവൻ അന്നം കൊടുക്കുന്നുവോ, സഃ ഏവ ലോകേ ഭോജഃ=അവൻതന്നേ ലോകത്തിൽ ദാനംചെയ്യുന്ന ഒരുവൻ, മഖവിധൌ=യജ്ഞത്തിൽ, തസ്മൈ പൂർണ്ണം അന്നം ഭവതി=അവന്ന് പൂർണ്ണമായ അന്നം ലഭിക്കുന്നു, അജാതശത്രുഃജായതെ=ശത്രുവില്ലാത്തവനായി ഭവിക്കുന്നു, സഖ്യേ സേവമാനായ സംസക്തായ=സഖാവായും തന്നെ സേവിക്കുന്നവനായും തന്നിൽ ആശ്രയിച്ചവനായുമിരിക്കുന്ന, അന്നാർത്ഥിനേ=അന്നത്തെ അർത്ഥിക്കുന്നവന്നായിക്കൊണ്ട്, യഃ അന്നം ന അർപയതി=യാതൊരുവൻ അന്നം കൊടുക്കുന്നില്ലയോ, സഃ സഖാ ന=അവൻ സഖാവല്ല, കദര്യാത് തസ്മാത്=കൃപണനായ അവനിൽനിന്ന്, വിമുഖഃ ഇവ=വിമുഖനെന്നപോലെ, പരാവൃത്തിം ഇച്ഛേത്=പരാവൃത്തിയെ ഇച്ഛിക്കും.

ദാരിദ്ര്യം നിമിത്തം ക്ലേശിക്കുന്നവനും, അന്നം ആഗ്ര ഹിച്ച് ഗൃഹത്തിൽ വന്നിരിക്കുന്നവനുമായ അതിഥിക്കു യാതൊരുത്തൻ അന്നം കൊടുക്കുന്നുവോ ലോകത്തിൽ ദാനം ചെയ്യുന്നവനെന്ന പേരിന്നു് അവൻതന്നെ യോഗ്യൻ. ഈ ലോകത്തിലും പരലോകത്തിലും യാഗത്തിൽ പൂർണ്ണാന്നം അവന്നു കിട്ടും. അന്നദാനമഹിമയാൽ സകല ദേവന്മാരും അവനിൽ സന്തോഷിക്കുന്നതിനാൽ എല്ലാവരും അവന്റെ മിത്രങ്ങളായിരിക്കും. അവന്നു് ശത്രുവുണ്ടായിരിക്കയില്ല. ഇതിന്നു വിപരീതമായിട്ടു് നിത്യവും തന്നെ ആശ്രയിച്ചും, അന്യരക്ഷാസ്ഥാനം കാണാതെ, തന്നെ ശരണംപ്രാപിച്ചുമിരിക്കുന്നവന്നു് യാതൊരുവൻ അന്നദാനം ചെയ്യുന്നില്ലയോ അവനെ കാണ്മാൻപോലുമിഷ്ടമില്ലാത്തവനോ എന്നു തോന്നുമാറു് യാചകൻ അവന്റെ അരികത്തുകൂടെ പോകയില്ല.

22. സ്വാജ്ഞാനജ്ഞാനഹേതു ജഗദുദയലയൌ
സർവ്വസാധാരണൌസ്തോ
ജീവേഷ്വാസ്വർണ്ണഗർഭം ശ്രുതയഇതി ജഗു-
ർഹ്ഹയതേ സ്വപ്രബോധേ
വിശ്വം ബ്രഹ്മണ്യബോധേ ജഗതിപുനരിദം
ഹ്ഹയതേ ബ്രഹ്മയദ്വ-
ച്ഛുക്തൌ രൌപ്യംച രൌപ്യേധികരണമഥവാ
ഹ്ഹയതേന്യോന്യമോഹാത്.

ജഗദുദയലയൌ=ലോകത്തിന്റെ ഉത്പത്തിയും നാശവും, സ്വാജ്ഞാനജ്ഞാനഹേതു=തന്റെ സ്വരൂപത്തെ അറിയാതിരിക്കകയും, അറിയുകയും ചെയ്യുന്നതുകൊണ്ടുണ്ടാകുന്നവയാകുന്നു, ജീവേഷു=ജീവന്മാരിൽ, ആസ്വർണ്ണഗർഭം=ഹിരണ്യഗർഭൻവരെ, സർവ്വസാധാരണൌസ്തഃ=സർവ്വസാധാരണങ്ങളാകുന്നു, ഇതി ശ്രുതയഃജഗുഃ=എന്നു് ശ്രുതികൾ പറഞ്ഞിരിക്കുന്നു, സ്വപ്രബോധേ=സ്വരൂപത്തെ അറിയുമ്പോൾ, വിശ്വം=

ലോകം, ബ്രഹ്മണി=ബ്രഹ്മത്തിൽ, ഹൂയതേ=ഹോമിക്കപ്പെടുന്നു, അബോധേ=അറിയാതിരിക്കുമ്പോൾ, ഇദം ബ്രഹ്മ=ഈ ബ്രഹ്മം, ജഗതി ഹൂയതേ=ജഗത്തിൽ ഹോമിക്കപ്പെടുന്നു, ശുക്തൌ രൌപ്യം ച=ശുക്തിയിൽ വെള്ളിയും, അഥവാ രൌപ്യേ അധികരണം=അല്ലെങ്കിൽ വെള്ളിയിൽ ശുക്തിയും, അന്യോന്യമോഹാത്=അന്യോന്യഭ്രാന്തി നിമിത്തം, ഹൂയതേ=ഹോമിക്കപ്പെടുന്നു.

ജ്ഞാനദൃഷ്ട്യാ ലോകത്തിൻെറ ഉത്പത്തിലയങ്ങളെ പറയുന്നു:—

ആത്മസ്വരൂപത്തെ അറിയാത്തതിനാൽ ലോകമുണ്ടായതായിട്ടും അറിയുന്നതിനാൽ, ലയിച്ചതായിട്ടും അനുഭവപ്പെടുന്നു. ഈ വിധമുള്ള ഉത്പത്തിലയങ്ങൾ പ്രാകൃതപുരുഷൻ മുതൽ ബ്രഹ്മാവു വരേയുള്ള എല്ലാ ജീവന്മാരിലും സമമായനുഭവപ്പെടുന്നുണ്ട്. ബ്രഹ്മാവും തൻെറ ബ്രഹ്മഭാവത്തെ മറന്നിട്ട് ഞാൻ ഈശ്വരനെന്നും നിയന്താവെന്നും അഭിമാനിക്കുമ്പോൾ ലോകം ഉത്ഭവിച്ചതായിട്ട് കാണുന്നു. ഞാൻ സൎവ്വത്ര പരിപൂൎണ്ണനായിരിക്കുന്ന സച്ചിദാനന്ദബ്രഹ്മമാണെന്നറിയുമ്പോൾ ലോകപ്രതീതിയില്ലാതെയാകുന്നു. ഇതുപോലെതന്നെ സാധാരണ ജനവും സച്ചിദാനന്ദസ്വരൂപനായ ആത്മാവിനെ ആ സ്ഥിതിയിലറിയാത്തതുകൊണ്ട് ദേഹാഭിമാനവും തന്നിമിത്തം ലോകദൎശനവും ഉണ്ടാകുന്നു. സച്ചിദാനന്ദാത്മാവിനെ ആ രൂപത്തിൽത്തന്നെ അറിയുമ്പോൾ ദേഹത്തെക്കാണുന്നില്ല, അതിനാലവന്ന് ലോകദൎശനവുമില്ല ഉദാഹരണം:—മുത്തുച്ചിപ്പിയെ, ആ രൂപത്തിലറിയാത്തതിനാൽ വെള്ളിയാണെന്നു വിചാരിക്കുന്നു. വെള്ളിയെ ആ രൂപത്തിലറിയാത്തതിനാൽ മുത്തുച്ചിപ്പിയാണെന്നും വിചാരിക്കുന്നു. അന്യോന്യം അറിയാതിരുന്നതുതന്നെ ഇതിന്നു കാരണം. അന്തഃകരണം ബ്രഹ്മാകാരവൃത്തിയായ്ഭവിക്കുമ്പോൾ ആ അറിവാകുന്ന അഗ്നിയിൽ, ലോകമാകുന്ന ഹോമദ്രവ്യം

ഹോമിക്കപ്പെടുന്നു. ബ്രഹ്മാകാരേണ പരിണമിക്കാതെയിരിക്കുമ്പോൾ ലോകത്തിൽ ബ്രഹ്മത്തേയും ഹോമിക്കുന്നു. ഒന്നിൻെറ ബോധം മറെറാന്നിൻെറ ലയത്തിന്നും അബോധം ഉൽപത്തിക്കും കാരണമെന്നു സാരം. പകലും രാത്രിയുമെന്ന പോലെ രണ്ടും ഒരുമിച്ചിരിക്കയില്ല. വെളിച്ചവും ഇരുട്ടും ഒരു കാലത്തും ഒരുമിച്ചു കാണപ്പെടുകയില്ലല്ലൊ. അജ്ഞാനി ലോകത്തെക്കാണുന്നു. ജ്ഞാനി ബ്രഹ്മത്തെക്കാണുന്നുവെന്നു സാരം.

23. തുച്ഛത്വാന്നാസദാസീൽ ഗഗനകുസുമവൽ
ഭേദകം നോ സദാസീൽ
കിന്ത്വാഭ്യാമന്യദാസീ ദ്വ്യവഹൃതിഗതിസന്നാസ
ലോകസ്തദാനീം.
കിന്ത്വർവാഗേവശുക്തൌ രജതവദപരോ
നോവിരാട് വ്യോമപൂർവഃ
ശർമണ്യാത്മന്യഥൈതൽ കുഹകസലിലവൽ
കിംഭവേദാവരീവഃ.

തുച്ഛത്വാൽ=തുച്ഛഭാവംനിമിത്തം,ഗഗനകുസുമവത്=ആകാശപുഷ്പമെന്നപോലെ, അസത് ന ആസീത്=അസത്തല്ല, ഭേദകം=അതിൽനിന്നു വേറിട്ടതായ, സത്=സദ്വസ്തു, ന ആസീത്=അല്ല, കിന്തു=പിന്നെയോയെന്നാൽ, ആഭ്യാം=ഇവ രണ്ടിൽനിന്നും, അന്യത്=അന്യമായത്, ആസീൽ=ഉണ്ടായി, തദാനീം=അപ്പോൾ, വ്യവഹൃതിഗതി=വ്യവഹാരത്തിന്നു വിഷയമായ, സത് ലോകഃ=സദ്രൂപമായലോകം, ന ആസ=ഉണ്ടായില്ല, കിന്തു അർവാക് ഏവ=പിന്നെയോ അതിൽപ്പിന്നെയുണ്ടായി,ശുക്തൌ രജതവത്=മുത്തുച്ചിപ്പിയിൽ വെള്ളിപോലെ, വ്യോമപൂർവഃ=ആകാശമാകുന്ന കാരണത്തോടുകൂടിയ, വിരാട് നോ=വിരാട്ടുമില്ല, അഥ=അതുകൊണ്ട്, ഏതത്=ഇതു, ശർമ്മണി ആത്മനി=ശുദ്ധമായ ആത്മാവിൽ, കുഹകസലിലവത്=ഇന്ദ്രജാലക്കാരൻ കാട്ടിയ ജലമെന്നപോ

ലെ, ആവരീവഃ=ആധാരാദനപദാൎത്ഥമായിട്ട്, കിം ഭവേത്=ഭവിക്കുമോ.

നാമരൂപാത്മകമായി കാണപ്പെടുന്ന ലോകത്തിന്റെ നിൎമ്മാണത്തിന്നാവശ്യമായ പ്രഥമദ്രവ്യം—ഉപാദാനകാരണം—ഏതാണെന്നു നോക്കുമ്പോൾ, ഇന്നതാണെന്നു നിശ്ചയിച്ചു പറയത്തക്കതായ വസ്തു കാണപ്പെടുന്നില്ല. എങ്ങിനെയെന്നാൽ ആകാശപുഷ്പമെന്നപോലെ ത്രികാലത്തിലുമില്ലാത്തതിന്നാണ് "അസത്ത്" എന്നപേർ. അതിനെ ജഗൽകാരണമെന്ന് പറവാൻ ന്യായമില്ല. ഇല്ലാത്തത് മറ്റൊന്നിന്റെ കാരണമായ്വരുന്നതെങ്ങിനെ? അസത്താണ് ജഗദുപാദാനമെന്നു പറയുന്നതായാൽ അത് ഭ്രാന്തവചനംതന്നെ. ശുദ്ധമായും പരിപൂൎണ്ണമായുമിരിക്കുന്ന സദ്രൂപമായ ബ്രഹ്മമോ നിൎവികാരവും നിശ്ചലവുമാകയാൽ കാരണതയെ വഹിക്കയുമില്ല. ഇതു രണ്ടുമല്ലെങ്കിൽ ഇതിൽനിന്നു വേറിട്ടതായ വസ്തുവെന്താകുന്നു?

എപ്പോഴുമുള്ളതായ "സത്ത്" എന്നോ, ഒരുകാലത്തുമില്ലാത്തതായ "അസത്ത്" എന്നോ നിൎവ്വചിപ്പാൻ പാടില്ലാത്തതായും "സദസ" ദ്രൂപമായുമിരിക്കുന്ന ഒരു വിലക്ഷണവസ്തുവാണ് ജഗദുപാദാനകാരണമെന്നു വേണം പറവാൻ. ജഗത്തുണ്ടാകുന്നതിന്നു മുമ്പേ അങ്ങിനെയൊരു പദാൎത്ഥമേ ഇല്ല. ഉപാദാനദ്രവ്യമുണ്ടാകാതെ ജഗത്തുണ്ടാവാനും അവകാശമില്ല. സൃഷ്ടിക്കുമുമ്പും പ്രലയത്തിന്നു ശേഷവും ഇല്ലാത്തതായ ജഗത്ത് മദ്ധ്യത്തിൽ മാത്രമാണുള്ളതെന്നും അനുഭവത്തിൽ കാണുന്നു. ആകാശമാകുന്ന പ്രധാനകാരണത്തോടുകൂടിയ വിരാൾപുരുഷനും അപ്പോൾ ഇല്ലാത്തതുകൊണ്ടു വിരാട്പുരുഷനാണ് ജഗൽകാരണമെന്ന് നിശ്ചയിപ്പാനും തരമില്ല. കാരണമില്ലെന്നു വന്നാൽ കാൎയ്യവുമില്ലെന്നു വന്നു. അതിനാൽ ആദിയിലും അവസാനത്തിലുമില്ലാത്തതായ ലോകം ഏതു കാലത്തുമുള്ളതായ ബ്രഹ്മത്തെ എങ്ങിനെ ആച്ഛാദനം ചെയ്യും? ബ്രഹ്മം ത്രികാലത്തിലും മറയപ്പെട്ടിട്ടില്ല. ഇന്ദ്രജാല

ക്കാരൻ അവൻെറ ശക്തിയാൽ മററ ജനങ്ങളുടെ ദൃഷ്ടിയിൽ കാണപ്പെടുന്ന മട്ടിൽ ഉണ്ടാക്കിത്തീക്കുന്ന ജലാഭാസം സ്ഥലത്തെ എങ്ങിനെ മറയ്ക്കും? ഒരു കാലത്തും മറയ്ക്കുകയില്ല. ശുക്തിയുടെ സ്വരൂപത്തെ നന്നായറിയാഞ്ഞതുകൊണ്ട് വെള്ളിയാണെന്നുള്ള ഭ്രാന്തി നീങ്ങുന്നതുവരെ മാത്രമെ ശുക്തി മറയപ്പെടുന്നുള്ളു. പക്ഷെ ആ കാലത്തും ശുക്തി മറയപ്പെട്ടിട്ടില്ല. നോക്കുന്നവൻെറ ഭ്രമംനിമിത്തം മറയപ്പെട്ടതുപോലെ തോന്നി. അപ്പോൾ വെള്ളി വിളങ്ങുന്നതുപോലെയും തോന്നി. ഇതുപോലെ ബ്രഹ്മസ്വരൂപം അറിയാതിരിക്കുന്ന അജ്ഞാനാവസ്ഥയിൽ മാത്രം ഉള്ളതുപോലെത്തോന്നുന്നതായ ജഗത്ത് വാസ്തവമല്ലെന്നു വിചാരത്താലറിയേണ്ടതാകുന്നു. മിത്ഥ്യാഭൂതമായ ജഗത്ത് സച്ചിദാനന്ദാത്മകമായ അധിഷ്ഠാനബ്രഹ്മത്തിൽ, ശുക്തിയിൽ രജതമെന്നപോലെ ഭ്രാന്തിനിമിത്തം പ്രാതിഭാസികരൂപേണ വിളങ്ങുന്നു. ഭ്രാന്തി നശിക്കുമ്പോൾ അധിഷ്ഠാനം മാത്രം അനുഭവപ്പെടുന്നു.

24. ബന്ധോ ജന്മാത്യയാത്മാ യദിനപുനരഭൂ
 ത്തഹിമോക്ഷോപിനാസീ
 ദ്യദ്വദ്രാത്രിദ്ദിനംവാ നഭവതി തരണൌ
 കിന്തുദ്ദശോഷ ഏഷഃ.
 അപ്രാണംശുദ്ധമേകം സമഭവദഥ തന്മായയാ
 കത്തൃസംജ്ഞം
 തസ്മാദന്യച്ഛനാസീൽ പരിവൃതമജയാ
 ജീവഭൂതം തദേവ.

പുനഃജന്മാത്യയാത്മാ=രണ്ടാമതു ജന്മം മരണം എന്ന രൂപത്തിലിരിക്കുന്ന, ബന്ധഃ=ബന്ധം, യദിന അഭവത്=ഭവിച്ചിട്ടില്ലെങ്കിൽ,തഹിമോക്ഷഃ അപി ന ആസീത്=എന്നാൽ മോക്ഷവും ഭവിച്ചിട്ടില്ല, തരണൌ=സൂൎയ്യനിൽ, രാത്രിഃദിനം വായദ്വൽ=രാത്രിയും പകലും എന്നപോലെ, കിന്തുഏഷഃ ദ

ഭ്രോഷഃ=പിന്നെയെങ്ങിനെയുണ്ടാകുന്നുവെന്നാൽ ലോകത്തിന്റെ ദൃഷ്ടിദോഷം നിമിത്തം, അപ്രാണം=പ്രാണസംബന്ധമില്ലാത്തതും, ശുദ്ധം=പരിശുദ്ധവുമായ, ഏകം=ഒന്നു്, സമഭവത്=ഉണ്ടു്, അഥ തത്=പിന്നെ അതു്, മായയാ=മായനിമിത്തം, കർത്തൃസംജ്ഞം=കർത്താവെന്ന പേരുള്ളതായി, തസ്മാത് അന്യത്=അതിൽനിന്നന്യമായതു്, ന ആസീത്=ഇല്ല, അജയാ പരിവൃതം=മായയാൽ വ്യാപിക്കപ്പെട്ടതായിട്ടു്, തത് ഏവ=അതുതന്നെ, ജീവഭൂതം=ജീവനായ്ഭവിച്ചിരിക്കുന്നു.

ബ്രഹ്മത്തിൽ നിന്നന്യമല്ലാത്തതുകൊണ്ടു് ജീവന്മാൎക്കു ബന്ധം മോക്ഷം, എന്ന രണ്ടവസ്ഥയില്ല. അറിവില്ലായ്മകൊണ്ടു് ബന്ധമോക്ഷങ്ങൾ ഉണ്ടെന്നു വിചാരിക്കുകയാണെന്നുപദേശിച്ചു്, നിത്യമുക്ത ശുദ്ധബുദ്ധമാണു് ബ്രഹ്മമെന്നു ധരിപ്പിക്കുന്നു:—

ജനിക്കുക, മരിക്കുക, പിന്നെയും ജനിക്കുക, മരിക്കുക. എന്നിങ്ങിനെ ചക്രാകാരമായിച്ചുററിത്തിരിയുന്ന ജീവഗതിവിശേഷത്തെ ബന്ധമെന്നും ഇതിൽ നിന്നു വിട്ടിരിക്കുന്ന സ്ഥിതിവിശേഷത്തെ മോക്ഷമെന്നുമാണല്ലൊ പറയാറുള്ളതു്. ലോകത്തിന്നു:—സമഷ്ടിവ്യഷ്ടിരൂപേണ കാണപ്പെടുന്ന ശരീരങ്ങൾക്കു്—ഉപാദാനദ്രവ്യം തന്നെയില്ലെന്നു വരുമ്പോൾ പിന്നെ ലോകം എങ്ങിനെ സത്യമാകും എന്നല്ലെ മുമ്പേത്തെ ശ്ലോകംകൊണ്ടുറപ്പിച്ചതു്. അപ്പോൾ, ശരീരവും അതിലഭിമാനവും ആത്മസ്വരൂപത്തെ അറിയാതിരിക്കുന്നതുകൊണ്ടു്, ഉണ്ടെന്നുള്ളതുപോലെത്തോന്നുന്നതല്ലാതെ വാസ്തവത്തിൽ ഇല്ലാത്തതാകയാൽ ജനനമരണരൂപമായ "ബന്ധവും", അതിൽ നിന്നു വിട്ടിരിക്കുന്നതായ "മോക്ഷവും" ബ്രഹ്മസ്വരൂപമായ ജീവനില്ല. "ബദ്ധോമുക്തഇതിവ്യാഖ്യാഗുണതോമേനവസ്തുതഃ" ആത്മാവിനെക്കുറിച്ചു ബദ്ധനെന്നും മുക്തനെന്നുമുള്ള വ്യാഖ്യാനം ഗുണസംബന്ധം നിമിത്തമാണു്. വാസ്തവത്തിലുള്ളതല്ലെന്നു ഭാഗവതത്തിൽ പറ

ഞ്ഞിരിക്കുന്നതിന്റെ സാരമിവിടെക്കാണിച്ചു. ഇല്ലാത്തതായ ബന്ധമോക്ഷങ്ങൾ ഉണ്ടെന്നുള്ള വ്യവഹാരം ലോകത്തിൽ നടക്കുന്നതേതുപോലെയെന്നാൽ രാത്രിയെന്നും പകലെന്നുമുള്ള വ്യവഹാരം നടക്കുന്നതുപോലെയാകുന്നു. സൂൎയ്യനെ അടിസ്ഥാനപ്പെടുത്തീട്ടാണെല്ലൊ ദിനരാത്ര്യവസ്ഥാവ്യവഹാരങ്ങളുണ്ടാകുന്നത്. എന്നാൽ ആ ദിനരാത്രിഭേദങ്ങൾ സൂൎയ്യനിൽ ഒരുകാലത്തുമില്ലതാനും. എപ്പോഴും പ്രകാശസ്വരൂപനായ സൂൎയ്യനിൽ പ്രകാശാത്മകമായ ദിവസവും അപ്രകാശാത്മകമായ രാത്രിയും ഉണ്ടാവാൻ യുക്തിയില്ല. എന്നാൽ പിന്നെ ഈ വ്യവഹാരത്തിന്നു കാരണമെന്തെന്നാൽ ജനദൃഷ്ടിക്കു സൂൎയ്യൻ ഗോചരനാകുമ്പോൾ ദിവസമെന്നും, അഗോചരനാകുമ്പോൾ, രാത്രിയെന്നും വ്യവഹാരമുണ്ടാകുന്നു. എല്ലായ്പോഴും സൂൎയ്യനെക്കാണ്മാനുള്ള ശക്തി ജനദൃഷ്ടിക്കില്ലാതെ വന്നതായ ദോഷമാണ് ദിനരാത്രി ഭേദകല്പനക്കു കാരണം. ഇതുപോലെ ദേഹേന്ദ്രിയപ്രാണാദികളോട് സംബന്ധപ്പെടാത്തതിനാൽ പരിശുദ്ധമായ ബ്രഹ്മം ആനന്ദസ്വരൂപമായിട്ടുതന്നെ എപ്പോഴും വിളങ്ങുന്നു. ബന്ധമോക്ഷവ്യവഹാരത്തിന്ന് ബ്രഹ്മം വിഷയമല്ല. അതിന്നു കാരണമായ കൎത്തൃത്വം ബ്രഹ്മത്തിലിരിക്കുന്നില്ല. എന്നാൽ ബന്ധമോക്ഷവ്യവഹാരം ആരേ ഉദ്ദേശിച്ചുണ്ടായിയെന്നു ചിന്തിക്കുമ്പോൾ ജീവന്മാരെ ഉദ്ദേശിച്ചുണ്ടായിയെന്നാണതിന്നു സമാധാനം. ജീവന്മാർ ബ്രഹ്മത്തിൽ നിന്ന് വേറിട്ടവരാണെന്നു വന്നാൽ മാത്രമേ അവൎക്കു സംബന്ധിക്കുകയുള്ളു. വാസ്തവത്തിൽ അങ്ങിനെ വന്നിട്ടില്ല. "ഏകമേവാദ്വിതീയംബ്രഹ്മ, നേഹനാനാസ്തി കിഞ്ചന" എന്നാണ് ശ്രുതി ചെയ്യുന്ന ഉപദേശം. അതിനാൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായ ചൈതന്യമില്ല. ചൈതന്യസ്വരൂപത്തിൽ സർവശരീരങ്ങളിലും വിളങ്ങുന്ന ജീവൻ ബ്രഹ്മംതന്നെ. ബ്രഹ്മത്തിന്ന് ബന്ധമോക്ഷങ്ങളില്ലെന്ന് സ്ഥാപിതമാകയാൽ ജീവന്നും ബ

ന്ധമോക്ഷങ്ങളില്ലെന്നു സിദ്ധമായി. എന്നാൽ ഈ ബന്ധമോക്ഷവ്യവഹാരങ്ങൾക്കാസ്പദമെന്താണെന്നു ചിന്തിക്കുമ്പോൾ, മായാസംബന്ധം നിമിത്തം ബ്രഹ്മംതന്നെ ഹിരണ്യഗർഭരൂപേണ വിളങ്ങുന്നു. അപ്പോൾ "കർത്താവ്" സൃഷ്ട്യാദിലീലകളെ നടത്തുന്ന പരമേശ്വരൻ എന്നുള്ള സംജ്ഞകളോടുകൂടെ വിളങ്ങുന്നു. മായക്കു വിദ്യയെന്നും അവിദ്യയെന്നും രണ്ടു രൂപമുണ്ട്. വിദ്യയെന്നത് പരിശുദ്ധജ്ഞാനാകൃതിതന്നെ. അവിദ്യയെന്നതോ, അജ്ഞാനാവൃതമായ ആകൃതിയോടുകൂടിയതാണ്. അവിദ്യാസംബന്ധം നിമിത്തം ബ്രഹ്മംതന്നെ ജീവനെന്ന സംജ്ഞക്കു വിഷയമായ്ഭവിക്കുന്നു. അവിദ്യയാകുന്ന ഉപാധിയുടെ സംബന്ധമുള്ള ബ്രഹ്മചൈതന്യംതന്നെ ജീവനെന്നു സിദ്ധിച്ചു. ഈ ഉപാധി നിമിത്തം തന്റെ പരമാത്മസ്വരൂപത്തെ—സച്ചിദാനന്ദാത്മതയെ—മറന്നു. ഈ മറവി നിമിത്തം ബദ്ധനെന്നും വിസ്മൃതിയുടെ നാശത്തിൽ മുക്തനെന്നും ഭാവിക്കുന്നു. ഇതാണ് ബന്ധമോക്ഷവ്യവഹാരത്തിന്റെ സ്വഭാവം.

25. പ്രാഗാസീൽ ഭാവരൂപം തമഇതി തമസാ
ഗൂഢ മസ്മാ ദതർക്ക്യം
ക്ഷീരാന്തർ‌യ്യദ്വദംഭോ ജനിരിഹജഗതോ
നാമരൂപാത്മകസ്യ
കാമാദ്ധാതുഃ സിസൃക്ഷോ രനഘതജഗതഃ
കർമ്മഭിഃ സംപ്രവൃത്താ
ദ്രേതോരൂപൈർമ്മനോഭിഃ പ്രഥമ മനഘതൈഃ
സന്തതൈഃ കാര്യ്യമാണൈഃ

ഭാവരൂപം തമഃ=ഭാവരൂപമായ അന്ധകാരം പ്രാഗാസീൽ=സൃഷ്ടിക്കുമുമ്പേ ഉണ്ടായിരുന്നു. ഇതി തമസാ ഗൂഢം= ഇപ്രകാരമുള്ള അന്ധകാരത്താൽ മറക്കപ്പെട്ടിരുന്നു. അസ്മാൽ= ഈ കാരണത്താൽ ക്ഷീരാന്തഃയദ്വത് അംഭഃ=പാലിന്നുള്ളിൽ

ജലം ഏതുപോലെയോ തദ്വത് അതർക്യം=അതുപോലെ അറിയപ്പെടുവാൻ കഴിയാത്തതായിരുന്നു. ഇഹ=ഇതിൽ- അന്ധകാരത്തിൽ അജ്ഞാനത്തിൽ നാമരൂപാത്മകസ്യ= നാമരൂപാത്മകമായ ജഗതഃജനിഃ=ജഗത്തിൻെറ ഉത്പത്തി അനാഗതജഗതഃ=അനാഗതമായ ജഗത്തോടു കൂടിയും സിസൃക്ഷോഃ=സൃഷ്ടിപ്പാനിച്ഛയോടും കൂടിയ ധാതുഃ=ഈശ്വരൻെറ രേതോരൂപൈഃ=ബീജഭൂതങ്ങളായ മനോഭിഃ=സങ്കല്പങ്ങളോടുകൂടെ പ്രഥമം അഗ്രഗതൈഃ=ആദിമുതൽക്കുതന്നെ ചേന്നിരിക്കുന്നവയും സന്തതൈഃ=ഇടവിടാതെയിരിക്കുന്നവയും കായ്യമാണൈഃ=പ്രേരിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നവയുമായ കമ്മഭിഃ സംപ്രവൃത്താൽ=കമ്മങ്ങളാൽ ജനിപ്പിക്കപ്പെട്ട കാമാൽ=കാമത്തിൽനിന്നുണ്ടാകുന്നു.

സൃഷ്ടിക്കുമുമ്പേയില്ലാതിരുന്ന ജഗത്ത് പിന്നെയെങ്ങിനെയുണ്ടായിയെന്നു കാണിക്കുന്നു:—അന്ധകാരത്തിന്നു തുല്യമായ അജ്ഞാനം ജഗത്തിൻെറ ഉത്പത്തിക്കുമുമ്പേതന്നെയുണ്ട്. അന്ധകാരം ഉള്ളതെന്നോ ഇല്ലാത്തതെന്നോ പറവാൻ പാടില്ലാത്തതായ ഒരു വിലക്ഷണവസ്തുവായതുകൊണ്ടു അതിനെ ഭാവരൂപം-ഉള്ളതുപോലെ തോന്നുന്നതായ ഒരു വസ്തുവെന്നു പറയും. പദാർത്ഥങ്ങളെ മറയ്ക്കുവാൻ ശക്തിയുള്ളതിനാൽ കേവലം ഇല്ലാത്തതെന്നു പറഞ്ഞുകൂടാ. തേജസ്സുതട്ടുമ്പോൾ ഇല്ലാത്തതാണെന്നു കാണപ്പെടുന്നതിനാൽ ഉള്ളതാണെന്നും പറകവയ്യ. ഇതുതന്നെയാണ് അജ്ഞാനത്തിൻെറ സ്വരൂപവും. അതുകൊണ്ട് ഭാവരൂപമായ അജ്ഞാനമാണ് ജഗത്തിൻെറ ഉപാദാനകാരണം. ലോകം അജ്ഞാനാവൃതമായിരുന്നതിനാൽ പാലിന്നുള്ളിലെ ജലമെന്നപോലെ തിരിച്ചറിവാൻ കഴിയാതെയിരുന്നു. ഈ അജ്ഞാനത്തിലാണ് ജഗത്തിരുന്നതും ഇരിക്കുന്നതും. പിന്നെ ക്രമത്തിൽ നാമരൂപസ്വരൂപത്തിൽ വ്യക്തമായ്ഭവിച്ചു. സൃഷ്ടിപ്പാനാഗ്രഹിച്ച പരമേശ്വരൻെറ

ഇശ്വരതന്നെ വ്യക്തമായ്ഭവിപ്പാൻ കാരണം. നിത്യതൃപ്തനായിരിക്കുന്ന ഈശ്വരന്ന് ഇച്ഛയുണ്ടാവാൻ കാരണമെന്തെന്നാൽ ഈശ്വരനിൽ ലയിച്ചിരിക്കുന്ന ജീവകോടികളുടെ കർമ്മശക്തിനിമിത്തം ഈശ്വരന്ന് സൃഷ്ടിപ്പാനുള്ള ഇച്ഛയുണ്ടാകുന്നു. ലോകം—ജീവകോടികൾ-ഈശ്വരനിൽ ഏതുവിധം, ഏതുരൂപത്തിൽ അടങ്ങിയിരിക്കുന്നുവെന്നാൽ ബീജത്തിന്ന് തുല്യമായ വാസനയുടെ രൂപത്തിൽ ലയിച്ചിരിക്കുന്നു. വാസനകളോ അനാദികൾ. സൃഷ്ടി അനാദിയാണെന്നാണ് വേദാന്തസിദ്ധാന്തം. അതുകൊണ്ടാണ് വാസനകൾ അനാദികളെന്നു പറഞ്ഞത്. ബീജത്തിൽനിന്നു വൃക്ഷം, വൃക്ഷത്തിൽനിന്നു ബീജം ഈ രീതിയിൽ പ്രവൃത്തിച്ചുകൊണ്ടുതന്നെയിരിക്കുന്നതിനാൽ ഈശ്വരന്ന് ജീവാനുഗ്രഹത്തിന്നായ്ക്കൊണ്ടുള്ള കാരുണ്യം ജനിക്കുന്നു. അപ്പോൾ ഓരോവിധവാസനകൾക്കധീനന്മാരായ ജീവാത്മാക്കൾക്ക് തദുചിതമായ വിധത്തിൽ പ്രവൃത്തിപ്പാനുപകരിക്കുന്ന ശരീരങ്ങൾ സിദ്ധിക്കുന്നു. ഇങ്ങിനെ ബഹുവിധശരീരങ്ങളുടെ സമഷ്ടിരൂപമായ ലോകമുണ്ടാകുന്നു. അന്ധകാരം ബാഹ്യപദാൎത്ഥങ്ങളെ മറയ്ക്കുന്നതുപോലെ അജ്ഞാനം ചിൽസ്വരൂപനായ ജീവാത്മാവിന്റെ ചിദ്രൂപത്തെ ആച്ഛാദനംചെയ്യുന്നു. ഈവിധം ചിത്സ്വരൂപത്തെ മറയ്ക്കുവാനുള്ള ശക്തിക്ക് ആവരണശക്തിയുള്ള മായയെന്നു പേർ. മായയുടെ മറെറാരുശക്തിക്ക് വിക്ഷേപശക്തിയെന്നു പേർ, മായ ആവരണശക്തികൊണ്ട് സത്ത്, ചിത്ത്, ആനന്ദം എന്ന രൂപത്തിലിരിക്കുന്ന ജീവനെ ആച്ഛാദനം ചെയ്തിട്ട് വിക്ഷേപശക്തികൊണ്ട് നാമരൂപാത്മകമായ ജഗത്തിനെ പ്രകാശിപ്പിക്കുന്നു. ഇങ്ങിനെയാണ് ലോകമുണ്ടാകുന്നത്. ഇപ്പോൾ ജീവാത്മാവ് തന്റെ സച്ചിദാനന്ദസ്വരൂപത്തെ മറന്നിട്ട് അനൃതജഡദുഃഖമായിരിക്കുന്ന ശരീരത്തെത്താനെന്നഭിമാനിക്കുന്നു. ഇപ്രകാരമുള്ള അഭിമാനത്തെത്തന്നെയാണ് അജ്ഞാനമെന്നും മായാവിലാസമെന്നും

ഭ്രമമെന്നും മററും ബഹുവിധത്തിൽ പറയുന്നത്. ഈ അഭി മാനരൂപമായ അജ്ഞാനം എത്രകാലം നിലനില്ക്കുന്നുവോ അത്രകാലം ജീവാത്മാവിന്ന് ലോകസംബന്ധമുണ്ട്. സൂര്യോദയത്താൽ അന്ധകാരമെന്നപോലെ ജ്ഞാനോദയത്താൽ അജ്ഞാനം നശിക്കുമ്പോൾ ജീവന്നുള്ള ജഗൽസംബന്ധം ഇല്ലാതാകുകയും സ്വരൂപമായ സച്ചിദാനന്ദം അനുഭവപ്പെടുകയും ചെയ്യുന്നു. ഉള്ളതിനെ മറയ്ക്കുവാനും ഇല്ലാത്തതിനെ ഉള്ളതുപോലെ പ്രകാശിപ്പിക്കുവാനും ശക്തിയുള്ളതുകൊണ്ടാണ് അജ്ഞാനത്തെ (വാസ്തവമല്ലാത്ത ഒന്നിനെ) ഭാവരൂപമെന്ന് സംജ്ഞചെയ്തതെന്ന് ഇപ്പോൾ സ്പഷ്ടമായെല്ലൊ.

26. ചത്വാരോസ്യാഃ കപർദ്ദായുവതി രഥ ഭവേ
  ന്നൂതനാ നിത്യമേഷാ
 മായാ വാ പേശലാസ്യാ ദഘടന ഘടനാ
  പാടവം യാതി യസ്മാത്
 സ്യാദാരംഭേഘൃതാസ്യാ ശ്രുതിഭവവയുനാന്യേവ
  മാഛാദയന്തീ
 തസ്യാമേതൌ സുപർണ്ണാ വിവപരപുരുഷൌ
  തിഷ്ഠതോൎത്ഥപ്രതീത്യാ.

അസ്യാഃ=ഇവൾക്ക്, ചത്വാരഃ കപർദ്ദാഃ=നാലുവിധം ഉൽകർഷങ്ങൾ, ഏഷാ മായാ=ഈ മായ, നിത്യം നൂതനാ=എന്നും പുതിയവൾ, അഘടനഘടനാപാടവം=ചേരാത്തതിനെ ചേർത്തുന്നതിൽ സാമർത്ഥ്യം, യസ്മാൽയാതി=ഏതിൽനിന്നു കിട്ടുന്നുവോ, പേശലാസ്യാത്=കുശലയായ് ഭവിക്കും, ആരംഭേഘൃതാസ്യാ=ആരംഭത്തിൽ നൈമുഖത്തിലുള്ളവളായിരിക്കും ശ്രുതിഭവവയുനാനി=ശ്രുതിയിൽനിന്നുണ്ടാകുന്ന ജ്ഞാനങ്ങളെ, ആഛാദയന്തീ=മറയ്ക്കുന്നവളായിരിക്കുന്ന തസ്യാം=അവളിൽ, ഏതൌ പരപുരുഷൌ=ഈ പരപുരുഷന്മാർ രണ്ടു

പോർ, സുപർണ്ണൌ ഇവ=രണ്ടു പക്ഷികളെന്നപോലെ, അർത്ഥപ്രതീത്യാ=അർത്ഥങ്ങളുടെ പ്രതീതിനിമിത്തം, തിഷ്ഠതഃ=വസിക്കുന്നു.

ലോകത്തിൻെറ ഉത്പത്തിലയങ്ങൾക്ക് കാരണഭൂതയായ മായയുടെ ഉൽകർഷത്തെ വർണ്ണിക്കുന്നു:—ഈ മായ നിത്യവും നൂതനയുവതിയായ്ത്തന്നെയിരിക്കും. ഒരു കാലത്തും വാർദ്ധക്യം ഭവിക്കയില്ല. ദേഹത്തിന്ന് വാർദ്ധക്യം ഭവിച്ചാലും അതിന്നാസ്പദമായിരിക്കുന്ന മായ നിത്യതരുണിയായിരിക്കുമെന്നത് ഒന്നാമത്തെ ഉൽകർഷം. ഘടിപ്പാൻ തരമില്ലാത്തതിനേയും ഘടിപ്പിക്കുവാൻ സമർത്ഥയാണ്. ഇല്ലാത്തതിനെ ഉണ്ടെന്നു ധരിപ്പിക്കുവാൻ ഇവൾക്ക് സാമർത്ഥ്യമുണ്ട്. ഇതിനെയാണ് വിക്ഷേപശക്തിയെന്നു മുമ്പേ പറഞ്ഞത്. ഇത് രണ്ടാമത്തെ ഉൽകർഷം. ആരംഭത്തിൽ നെയ്യെന്നപോലെ കാൎയ്യങ്ങളിൽ രുചിയുണ്ടാക്കിത്തീൎക്കുവാനുള്ള ശക്തിയാണ് മൂന്നാമത്തെ ഉൽകർഷം. പരിണാമത്തിൽ ആ കാൎയ്യങ്ങൾ വിഷതുല്യങ്ങളായിരിക്കും. എങ്കിലും ആരംഭത്തിൽ അതിനെ പ്രകാശിപ്പിക്കുകയില്ല. ഉപനിഷത്തുകളാൽ പ്രതിപാദിക്കപ്പെടുന്ന ആത്മജ്ഞാനത്തെ മറയ്ക്കുവാനുള്ള ശക്തിയാണ് നാലാമത്തെ ഉൽകർഷം. ഇതിനെയാകുന്നു ആവരണശക്തിയെന്നു മുമ്പേ പറഞ്ഞത്. ഈ വിധം നാലു മാതിരി ഉൽകർഷമുള്ള മായയിൽ പരമാത്മാവും ജീവാത്മാവും ഒരു വൃക്ഷത്തിൽ രണ്ടു പക്ഷികളെന്നപോലെ വസിക്കുന്നു. അതുകൊണ്ടാണ് പദാർത്ഥജ്ഞാനമുണ്ടാകുന്നത്. മായ എല്ലാററിനേയും മറയ്ക്കുന്നു. ആത്മാവു സകലത്തേയും പ്രകാശിപ്പിക്കുന്നു.

27. ഏകസ്തത്രാസ്യസംഗ സ്തദനു തദപരോ-
ഽജ്ഞാനസിന്ധുംപ്രവിഷ്ടോ
വിസ്മൃത്യാത്മസ്വരൂപം സവിവിധജഗദാകാര
മാഭാസമൈക്ഷത്,

ബുദ്ധ്യാന്തൎയ്യാവദൈക്ഷ ദ്വിസൃജതിതമജാ
സോപിതാമേവമേക
സ്താവദ്വിപ്രാസ്തമേകം കഥമപി ബഹുധാ
കല്പയന്തി സ്വവാഗ്ഭിഃ.

തത്ര ഏകഃ=അവരിലൊരുവൻ അസംഗഃ അസ്തി=ഛേദ്ഛിക്രിയാതിരിക്കുന്നവനാകുന്നു. തദനു തദപരഃ=പിന്നെയുള്ള മറ്റൊരുവൻ അജ്ഞാനസിന്ധും പ്രവിഷ്ടഃ=അജ്ഞാനസമുദ്രത്തിൽ പ്രവേശിച്ചവനായിട്ട് ആത്മസ്വരൂപം വിസ്മൃത്യ=ആത്മരൂപത്തെ വിസ്മരിച്ചിട്ട് വിവിധജഗദാകാരം=നാനാവിധ ജഗദാകൃതിയിലിരിക്കുന്ന ആഭാസം=ആഭാസത്തെ ഐക്ഷത്=കാണുന്നു. ബുദ്ധ്യാ=വിചാരശക്തികൊണ്ട് അന്തഃയാവത് ഐക്ഷത്=അന്തർഭാഗത്തിലെപ്പോൾ കാണുന്നുവോ അജാ=മായ, തം വിസൃജതി=അവനെ ഉപേക്ഷിക്കുന്നു. താവത്=അപ്പോൾ, ഏവം ഏകഃ=ഇപ്രകാരം ഒരുവൻ മാത്രം, വിപ്രാഃ=വിപ്രന്മാർ തം ഏകം=ആ ഏകനെ, സ്വവാഗ്ഭിഃ=അവരുടെ വാക്കുകളാൽ, ബഹുധാകല്പയന്തി=ബഹുവിധത്തിൽ കല്പിക്കുന്നു.

ജീവാത്മാവും പരമാത്മാവും വാസ്തവത്തിലൊന്നുതന്നെയെന്നുപദേശിക്കുന്നു:—പരമാത്മാവ്, ജീവാത്മാവ്, എന്നണ്ടിൽ പരമാത്മാവ് മായാകാൎയ്യങ്ങളായ ശരീരേന്ദ്രിയാന്തഃകരണങ്ങളോട സംബന്ധമില്ലാതെ—അഭിമാനമില്ലാതെയിരിക്കുന്നു. ജീവാത്മാവ് അജ്ഞാനസമുദ്രത്തിൽ മുങ്ങിയതുകൊണ്ട് തന്റെ സ്വരൂപമായ സച്ചിദാത്മഭാവത്തെ മറക്കുന്നു. അപ്പോൾ നാമരൂപാകൃതിയിൽ ബഹുവിധത്തിലിരിക്കുന്ന ലോകത്തെക്കാണുന്നു. ഇങ്ങിനെ കാണപ്പെടുന്ന ഈ ലോകം പരമാൎത്ഥമല്ല. ഉണ്ടെന്നുള്ള തോന്നൽ മാത്രമാണ്. വാസ്തവമല്ല എന്ന് നിശ്ചയാത്മികയായ ബുദ്ധിവൃത്തികൊണ്ട് ഉള്ളിൽ എപ്പോൾ ഉറയ്ക്കുന്നുവോ അപ്പോഠ ജീവാത്മാവിനെ മായ വിട്ടുകളയുന്നു. ജീവാത്മാവു മായയേയും വിടുന്നു.

ഇങ്ങിനെ മായാബന്ധം വിടുമ്പോൾ താൻ മാത്രമേയുള്ളു വെന്നനുഭവപ്പെടുന്നു. ഇതുതന്നെ പരമാത്മഭാവം. ഏകനായ ഈ പരമാത്മാവിനെ ശിഷ്യന്മാൎക്ക് ബോധിപ്പിക്കുവാൻ വേണ്ടീട്ട് വിപ്രന്മാർ— ജ്ഞാനികൾ—അവരുടെ വാഗ്ഭംഗികളാൽ ബഹുവിധത്തിൽ കല്പിക്കുന്നു.

28. നായാതി പ്രത്യഗാത്മാ പ്രജനനസമയേ
നൈവയാത്യന്തകാലേ
യൽ സോഖണ്ഡോസ്തി ലൈംഗം മനഇഹ
വിശതി പ്രവ്രജത്യൂൎദ്ധ്വമൎവാക്.
തൽ കാൎശ്യം സ്ഥൂലതാം വാ നഭജതി വപുഷഃ
കിന്തുസംസ്കാരജാതേ
തേജോ മാത്രാ ഗൃഹീത്വാ വ്രജതി പുനരിഹായാതി
തൈസ്സ്വൈഃ സഹൈവ.

പ്രജനനസമയേ=ഗൎഭാധാനസമയത്തിൽ പ്രത്യഗാത്മാ=പ്രത്യഗാത്മാവ് ന ആയാതി=ഗൎഭത്തിൽ പ്രവേശിക്കുന്നില്ല. അന്തകാലേ=മരണസമയത്തിൽ ന യാതി ഏവ=പോകുന്നതുമില്ല. യൽ=എന്തുകൊണ്ടെന്നാൽ സഃ അഖണ്ഡഃ അസ്തി=ആ പ്രത്യഗാത്മാവ് അപരിച്ഛിന്നനാകുന്നു. ലൈംഗംമനഃ=ലിംഗശരീരത്തോടു ചേൎന്നിരിക്കുന്ന മനസ്സ് ഇഹ അൎവാക് വിശതി=ഈ മനുഷ്യലോകത്തിൽ പ്രവേശിക്കുന്നു. ഊൎദ്ധ്വം പ്രവ്രജതി=മേൽലോകത്തേക്കും പോകുന്നു. തൽ കാൎശ്യം സ്ഥൂലതാം വാ=അത് കാൎശ്യത്തേയോ സ്ഥൂലതയേയോ ന ഭജതി=ഭജിക്കുന്നില്ല. കിന്തു=പിന്നെയോയെന്നാൽ വപുഷഃ പൂൎവ്വസംസ്കാരജാതേ=ശരീരത്തിന്റെ പൂൎവ്വസംസ്കാരത്തിൽനിന്നുണ്ടായ, തേജോമാത്രാഃഗൃഹീത്വാ=തേജസ്സിനേയും മാത്രകളേയും സ്വീകരിച്ചിട്ട്, വ്രജതി=പോകുന്നു, പുനഃ ഇഹ=പിന്നെ ഇവിടെ തൈഃതൈഃസഹ=അതാതുകളോടുകൂടെ, ആയാതി=വരുന്നു.

ജനനമരണങ്ങളെ വിവരിച്ചുംകൊണ്ടു ആത്മസ്വരൂപത്തെ ഉപദേശിക്കുന്നു:—ഗർഭാധാനസമയത്തിൽ പ്രത്യഗാത്മാവു് ഗർഭത്തിൽ പ്രവേശിക്കുന്നില്ല. മരണസമയത്തിൽ വിട്ടുപോകുന്നതുമില്ല. എന്തുകൊണ്ടെന്നാൽ പരമാത്മാവു് ഉള്ളിലും പുറത്തും എങ്ങും എല്ലായ്പോഴും നിറഞ്ഞിരിക്കുന്ന പൂർണ്ണവസ്തുവാകുന്നു, പരിച്ഛിന്നപദാർത്ഥങ്ങൾക്കുമാത്രമേ പോക്കുവരവുള്ളു. എന്നാൽ ജനിച്ചു, മരിച്ചു, വെന്നുള്ള ലോകവ്യവഹാരത്തിന്നു കാരണമെന്താണ്. അതാക്കസംബന്ധിക്കുമെന്നതിനെപ്പറയാം:— പഞ്ചതന്മാത്രകൾ (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം) പഞ്ചേന്ദ്രിയങ്ങൾ (ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക) പഞ്ചപ്രാണങ്ങൾ (പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ) ഇങ്ങിനെ പതിനഞ്ചംശങ്ങളോടു ചേൎന്നിരിക്കുന്ന ലിംഗശരീരമാകുന്ന ഉപാധിയെ ആശ്രയിച്ചിരിക്കുന്ന മനസ്സ് ഈ മനുഷ്യലോകത്തിൽ ഗർഭത്തിൽപ്രവേശിക്കുകയും മരണാനന്തരം സ്വർഗ്ഗാദിലോകങ്ങളിലേക്കു പോകയുംചെയ്യുന്നു. ആ മനസ്സിന്ന് സ്ഥൂലശരീരധർമ്മങ്ങളായ സ്ഥൌല്യകാർശ്യാദികളൊന്നും ബാധകമല്ല. ശരീരനാശത്തിൽ,പൂർവ്വസംസ്കാരങ്ങളോടും പഞ്ചദശകലകളോടുംകൂടെ ചേൎന്നു ഗമിക്കുന്നു. പിന്നെ ജനനസമയത്തിൽ അതാതു സംസ്കാരങ്ങളോടുകൂടെച്ചേൎന്ന് ഗർഭത്തിൽ പ്രവേശിക്കയും ചെയ്യുന്നു. ജനനമരണങ്ങൾ ലിംഗശരീരത്തോടു ചേൎന്നിരിക്കുന്ന മനസ്സിനെ സംബന്ധിക്കുന്നതല്ലാതെ ആത്മാവിനെസംബന്ധിക്കുന്നവയല്ലെന്നു സാരം. ആത്മാവിന്നു് ജനനമോ മരണമോഇല്ല. "നജായതേമ്രിയതേവാകദാചിത് നായം ഭൂത്വാഭവിതാവാനഭൂയഃ അജോനിത്യഃ ശാശ്വതോയം പുരാണോ നഹന്യതേ ഹന്യമാനേശരീരേ" എന്നു ഭഗവാൻ ശ്രീകൃഷ്ണമൂർത്തി ആത്മാവിന്റെ ജനനമരണാദിഭാവവികാരമില്ലായ്മയെ അൎജ്ജുനനുപദേശിച്ചിരിക്കുന്നു.

29. ആസീൽപൂൎവ്വം സുബന്ധുൎഭൂശമവനിസുരോ
യഃ പുരോധാഃ സനാതേ
ൎബ്രാഹ്മ്യാൽക്രൂടാഭിചാരാൽ സഖലുമൃതിമിത
സ്തന്മനോഗാൽകൃതാന്തം
തൽഭ്രാതാശ്രൌതമന്ത്രൈഃപുനരനയ
ദിതിപ്രാഹസൂക്തേനവേദ
സ്തസ്മാദാത്മാഭിയുക്തംവ്രജതിനനുമനഃ
കൎഹിചിന്നാന്തരാത്മാ

പൂൎവം സുബന്ധുഃനാമ=പണ്ടു് സുബന്ധുവെന്നപേരായ, അവനിസുരഃഭൂശം ആസീത്=ഉൽകൃഷ്ടനായ ബ്രാഹ്മണൻ ഉണ്ടായിരുന്നു, യഃ സനാതേഃപുരോധാഃ=യാതൊരുവൻ സനാതിയുടെ പുരോധസ്സായിരുന്നു,ബ്രാഹ്മ്യാത് ക്രൂടാഭിചാരാത്=ബ്രാഹ്മണൻചെയ്ത കപടമായ ആഭിചാരകൎമ്മത്താൽ, സഃ മൃതിം ഇതഃഖലു=അവൻ മൃതിയെപ്രാപിച്ചുവെന്നു് സുപ്രസിദ്ധമായി, തന്മനഃകൃതാന്തം അഗാത്=അവന്റെമനസ്സ് യമനെപ്രാപിച്ചു, തൽഭ്രാതാ=അവന്റെ സഹോദരൻ, ബ്രാഹ്മമന്ത്രൈഃ= വേദമന്ത്രങ്ങളാൽ പുനഃഅനയത് ഇതി=രണ്ടാമതാനയിച്ചുവെന്നു്, വേദഃസൂക്തേനപ്രാഹ=വേദം സൂക്തം കൊണ്ടു പറഞ്ഞിരിക്കുന്നു. തസ്മാത്=അതുകൊണ്ടു് ആത്മാഭിയുക്തം മനഃവ്രജതി=ആത്മപ്രതിബിംബസഹിതമായ മനസ്സ് പോകുന്നു, അന്തരാത്മാകൎഹിചിത് ന=അന്തരാത്മാവ് ഒരു കാലത്തും പോകുന്നില്ല.

ഗൎഭത്തിൽ പ്രവേശവും മരണസമയത്തു് നിർഗമനവും മനസ്സിന്നുതന്നെ. ആത്മാവിന്നല്ലെന്നതിൽ ഋഗ്വേദശാഖയിൽ കാണുന്ന ഒരു സൂക്തത്തിലെ കഥയെ ഉദാഹരിച്ചുറപ്പിക്കുന്നു:—

പണ്ടു് സുബന്ധുവെന്ന പേരായ ഒരുൽകൃഷ്ടബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം സനാതിയെന്നപേരായ രാജാവിന്റെ പുരോഹിതനായിരുന്നു. ബന്ധു, സുബന്ധു, ശ്രുതബന്ധു, വി

പ്രബന്ധു എന്ന നാലുപേർ ജ്യേഷ്ഠാനുജന്മാരായിരുന്നു. അവരോടു രാജാവ് ശത്രുനാശകരമായ ആഭിചാരകർമ്മം നടത്തേണമെന്നാവശ്യപ്പെട്ടു. അവരതു ചെയ്തില്ല. അപ്പോൾ അവർ നാലു പേരേയും പുരോഹിതസ്ഥാനത്തിൽനിന്നു പിരിച്ചു. മായാപ്രയോഗസമർത്ഥന്മാരായ വേറെ രണ്ടുപേരെ പുരോഹിതസ്ഥാനത്തിൽ നിയമിച്ചു. അപ്പോൾ ബന്ധു മുതലായ നാലു പേർ ക്ഷോഭിച്ച് രാജാവിനെ നശിപ്പിക്കുന്നതായ ആഭിചാരം നടത്തുവാൻ ഭാവിച്ചു. ഇതറിഞ്ഞ പുതിയ ആചാര്യന്മാർ രണ്ടുപേരുമൊരുമിച്ച് ഗോപ്യമായാഭിചാരം ചെയ്തു സുബന്ധുവിനെ നശിപ്പിച്ചു. സുബന്ധുവിന്റെ ജീവചൈതന്യപ്രതിബിംബസഹിതമായ മനസ്സ് യമലോകം പ്രാപിച്ചു. സുബന്ധുവിന്റെ സഹോദരന്മാർ വേദമന്ത്രങ്ങളെക്കൊണ്ട് സുബന്ധുവിന്റെ മനസ്സിനെ യമലോകത്തിൽനിന്ന് ഭൂലോകത്തിലേക്കാകർഷിച്ച് ശരീരത്തിൽ പ്രവേശിപ്പിച്ച് സുബന്ധുവിനെ ജീവിപ്പിച്ചുവെന്ന കഥ പറയുന്ന സൂക്തം ഋഗ്വേദശാഖാശ്രുതിയിൽ കാണുന്നുണ്ട്. അതുകൊണ്ടു ജീവചൈതന്യപ്രതിബിംബസഹിതമായ മനസ്സാണ് വരുന്നതും പോകുന്നതും, ആത്മാവല്ലെന്നു വേദം ഉപദേശിക്കുന്നു.

ഈ കഥയെ സൂചിപ്പിക്കുന്ന സൂക്തം ഋഗ്വേദം എട്ടാമത്തെ അഷ്ടകത്തിൽ കാണുന്ന ഇതാണ്: 1 ാമത്തെ മന്ത്രം.

(1) "യത്തേയമം വൈവസ്വതം മനോജഗാമദൂരകം
തത്തആവർത്തയാമസീഹക്ഷയായജീവസേ."

(2) യത്തേദിവംയൽപൃഥിവീംമനോജഗാമദൂരകം
തത്തആവർത്തയാമസീഹക്ഷയായജീവസേ.

(3) യമാദഹംവൈവസ്വതാത്സുബന്ധോർമ്മനആഭരം
ജീവാതവേനമൃത്യവേഥോഅരിഷ്ടതാതയേ.

"ഭോസുബന്ധോ യത് തേ മനഃ വൈവസ്വതം യമം ദൂരകം ജഗാമ തത് തേ മനഃ ഇഹ ക്ഷയായ ജീവസേ ആവർത്തയാമസി." അല്ലെയോ സുബന്ധോ! നിന്റെ യാതൊരു മന

സ്സ് ദൂരത്തിൽ സൂൎയ്യപുത്രനായിരിക്കുന്ന യമനെ പ്രാപിച്ചിരിക്കുന്നുവോ. നിന്റെ ആ മനസ്സിനെ ഇഹലോകത്തിൽ, ഈ ശരീരത്തിൽ വസിപ്പാനും ജീവിച്ചിരിപ്പാനുമായിട്ട് ഞാനിങ്ങോട്ടാകൎഷിക്കുന്നു. ഇതാണ് ഒന്നാമത്തെ മന്ത്രാൎത്ഥം. ഇതുപോലെത്തന്നെ രണ്ടും മൂന്നും മന്ത്രങ്ങളും മനസ്സിന്റെ പരലോകഗമനത്തെ വിവരിച്ചുംകൊണ്ട് ശരീരത്തിൽ വീണ്ടും പ്രവേശിച്ചു ജീവിപ്പാനായി ആകൎഷണം ചെയ്യുന്നതാകുന്നു.

30. ഏകോനിഷ്കമ്പ ആത്മാപ്രചലതിമനസാ
ധാവമാനേനതസ്മിം
സ്തിഷ്ഠന്നഗ്രേഥപശ്ചാന്നഹിതമനുഗതം
ജാനതേചക്ഷുരാദ്യാഃ
യദ്വൽപാഥസ്തരംഗൈഃ പ്രചലതിപരിതോ
ധാവമാനൈസ്തദന്തഃ
പ്രാക്പശ്ചാദസ്തി തേഷാം പവനസമുദിതൈ
സ്തൈഃ പ്രശാന്തൈൎയഥാവത്.

നിഷ്കമ്പഃ ഏകഃ ആത്മാ=ചലനമില്ലാത്ത ഏകനായ ആത്മാവ്, ധാവമാനേനമനസാ പ്രചലതി=ചലിക്കുന്ന മനസ്സോടുകൂടെ പ്രകൎഷേണ ചലിക്കുന്നു, തസ്മിൻതിഷ്ഠൻഅഗ്രേപശ്ചാത് വൎത്തതെ=അതിലിരിക്കുന്നതായിട്ട് മുമ്പിലും പിമ്പിലുമിരിക്കുന്നു, അനുഗതം തം=ഒരുമിച്ചു സഞ്ചരിക്കുന്ന ആ ആത്മാവിനെ, ചക്ഷുരാദ്യാഃ ന ജാനതേ=നേത്രാദികളറിയുന്നില്ല, യദ്വൽ=ഏതുപോലെയെന്നാൽ, പരിതഃ ധാവമാനൈഃ തരംഗൈഃ=നാലുപാടും ചലിക്കുന്ന തിരകളോടുകൂടെ, പാഥഃപ്രചലതി=ജലം ചലിക്കുന്നു, തേഷാം=അവയുടെ— തിരകളുടെ, പ്രാക്പശ്ചാത്തദന്തഃ അസ്തി=മുമ്പിലും പിമ്പിലും ഉള്ളിലും ഇരിക്കുന്നു. പവനസമുദിതൈഃ=കാററിനാലിളക്കപ്പെട്ടവയും, പ്രശാന്തൈഃ=പ്രകൎഷേണ ശമിച്ചവയുമായ, തൈഃ=അവയോടുകൂടെ, യഥാവത് അസ്തി=മുമ്പേത്തേപ്പോലെയിരിക്കുന്നു.

ചലനാദിധൎമ്മങ്ങൾ മനസ്സിന്നുതന്നെ ആത്മാവിന്ന ല്ലെന്നു ദൃഷ്ടാന്തപൂർവമുറപ്പിക്കുന്നു:— ആത്മാവ് ഏകന്ത ന്നെയുള്ള യാതൊരുവിധത്തിലുള്ള ചലനവും ആത്മാവിന്നി ല്ല. എങ്കിലും മനസ്സ് ചലിച്ചുകൊണ്ടിരിക്കുമ്പോൾ അതോടു ചേൎന്നിരിക്കുന്ന ആത്മാവും പ്രകൎഷേണ ചലിക്കുന്നു. മനസ്സി ലുള്ള ആ ആത്മാവ് മനസ്സിന്റെ പിമ്പിലും മുമ്പിലുമുണ്ട്. ചക്ഷുരാദീന്ദ്രിയങ്ങളിൽച്ചേൎന്നുതന്നെയിരിക്കുന്ന ആത്മാവി നെ അവയറിയുന്നില്ല. ഏതുപോലെയെന്നാൽ കാററുനിമി ത്തം അങ്ങുമിങ്ങും ചലിക്കുന്ന തിരമാലകളോടുകൂടെ ജലം ചലിക്കുന്നു. തിരമാലകളുടെ ഉള്ളും പുറവും മുഴുവനും ജലം തന്നെ. എങ്കിലും വായുസമ്പൎക്കംനിമിത്തം കാണപ്പെടുന്ന ജലചലനത്തിന്ന് തിരമാലകളെന്ന നാമരൂപങ്ങൾ കല്പി ക്കപ്പെട്ടിരിക്കുന്നു. ചലനം നിലച്ചാൽ പൂൎവ്വസ്ഥിതിയിൽ ജ ലംതന്നെ ആയിരിക്കുന്നു. തിരമാലകളുടെ മൂലദ്രവ്യം ജലം, ചലിക്കുന്നതിന്നുള്ള അധിഷ്ഠാനം ജലം. ചലനം നിന്നപ്പോ ഴും ജലം. ചലിക്കുന്നതിന്നുള്ള കാരണം വായുസമ്പൎക്കം. ഇ തുപോലെ മായയാകുന്ന ഉപാധിസംബന്ധം നിമിത്തം മ നോരൂപേണ ചലനം. ചലിപ്പാനുള്ള അധിഷ്ഠാനം മനസ്സ്. മായ നശിക്കുമ്പോൾ മനോരൂപമില്ല ആത്മസ്വരൂപം ഒന്നു മാത്രം.

31. ഏകാകീസ്യാംസീൽ സപൂൎവ്വം മൃഗയതിവിഷയാ-
നാനപൂർവ്യാന്തരാത്മാ
ജായാമേസ്യാൻപ്രജാവാ ധനമുപകരണം
കർമകർവംസ്തദൎത്ഥം
ക്ലേശൈഃ പ്രാണാവശേഷൈർമഹദപിമനുതേ
നാന്യദസ്മാത് ഗരീയ
സ്തോപകാലാഭേപ്യകൃൽസ്തോമൃതഇവവിരമ
ത്യേകഹാന്യാകൃതാൎത്ഥഃ.

സഃ അന്തരാത്മാ=ആ അന്തരാത്മാവ്, പൂൎവ്വം ഏകാകീ ആസീത്=ആദ്യം ഏകൻ മാത്രമായിരുന്നു, ആനപൂൎവ്വ്യാ=ക്രമത്തിൽ, വിഷയാൻ=വിഷയങ്ങളെ, മൃഗയതി=അന്വേഷിക്കുന്നു, മേജായാ സ്യാത്=എനിക്കു ഭാൎയ്യയുണ്ടാവേണം, മേപ്രജാ വാസ്യാത്=എനിക്കു സന്താനമുണ്ടാകേണം, മേധനം ഉപകരണംസ്യാത്=എനിക്കു ധനവും ഉപകരണവും ഉണ്ടാകേണം, തദൎത്ഥം=അതിന്നായിക്കൊണ്ട്, പ്രാണാവശേഷൈഃ ക്ലേശൈഃ കർമകുൎവ്വൻ=പ്രാണൻമാത്രം ശേഷിക്കുന്നതുവരേയുള്ള ക്ലേശങ്ങളോടുകൂടെ പ്രവൃത്തിചെയ്യുന്നവനായിട്ട്, അസ്മാത് അന്യത്=ഇതിൽനിന്നന്യമായ ഒന്ന്, മഹത്അപി=മഹത്തായിരുന്നാലും, ഗരീയഃ നമനുതേ=ഗുരുതരമായിട്ട് വിചാരിക്കുന്നില്ല, ഏകാലാഭേ അപി=ഒന്നിന്റെ അപ്രാപ്തിയിൽകൂടി, അകൃത്സ്നഃ മൃതഃഇവ=അപൂർണനും മരിച്ചവനുമെന്നപോലെ, വിരമതി=വിരമിക്കുന്നു, ഏകഹാന്യാ അകൃതാൎത്ഥഃഭവതി=ഒന്നിന്റെ നാശത്തിൽ കൃതാൎത്ഥനല്ലാതേയുമാകുന്നു.

ജീവന്റെ സന്താപത്തിന്ന്:—മനസ്സിന്റെ അതൃപ്തിരൂപമായ ചലനത്തിന്ന്—കാരണം കാണിച്ചുംകൊണ്ട് ബന്ധസ്വഭാവത്തെ ധരിപ്പിച്ച് വൈരാഗ്യത്തെ ജനിപ്പിക്കുവാൻ ചെയ്യുന്ന ഉപദേശം:—

സൃഷ്ടിക്കുമുമ്പെ ഏകനായിരുന്ന അന്തരാത്മാവിന്ന് ശരീരം ലഭിച്ച ഉടനെ പൂൎവ്വജന്മവാസനാനുരൂപേണ ഓരോ വിഷയങ്ങളിൽ ആശ ജനിച്ചുതുടങ്ങുന്നു. അതുനിമിത്തം അനവധി സങ്കടം നേരിടുന്നു. ശരീരത്തിന്റെ വളൎച്ചയോടുകൂടെ "എനിക്കു ഭാൎയ്യയുണ്ടാകേണം. അവളിൽ സന്താനമുണ്ടാകേണം. അവരെ സംരക്ഷിപ്പാൻ ഗൃഹം ധനം, ഉപകരണം എന്നിവ വേണം. അതിന്നായി പ്രവൃത്തിക്കുന്നതുതന്നെ ശ്രേയസ്കരം. അതിന്നീതെ പ്രവൃത്തിക്കേണ്ടതു് മറ്റൊന്നുമില്ല" എന്നിങ്ങിനെയുള്ള വിചാരം കടക്കുന്നു. അവയെ സമ്പാദി

പ്പാൻ പ്രാണാപായം വരത്തക്ക പ്രവൃത്തികളിൽക്കൂടെ ഏപ്പെടുന്നു. ഏതെങ്കിലും ഒന്നു തികഞ്ഞില്ലെന്നു വന്നാൽ മററെല്ലാമുണ്ടായിരുന്നാൽക്കൂടെ, ഒന്നുമില്ലാത്തവനെന്നപോലെ അപൂർണനായി ഭവിക്കുന്നു. ഉണ്ടായിരുന്നതിൽ ഏതെങ്കിലും ഒന്നു നശിച്ചുപോയാൽ താൻതന്നെ നശിച്ചതുപോലെ വിചാരിക്കയും, ഇനി ജീവിച്ചിരിക്കുന്നതുകൊണ്ടെന്തു ഫലം മരിക്കുകയാണ് നല്ലതെന്നോർത്ത് വളരെ ക്ലേശിക്കുന്നു. എപ്പോഴും സന്തൃപ്തിയെന്നതില്ലാതെ വരുന്നു. ഇങ്ങിനെ ആലോചിച്ചുനോക്കിയാൽ വിഷയാശയാണ് ജീവന്നു ബന്ധകാരണമെന്നറിവാനിടവരും.

32. നാസീൽപൂർവ്വം നപശ്ചാ ദതനുദിനകരാ-
 ച്ഛാദകോവാരിവാഹോ
 ദൃശ്യഃകിന്ത്വന്തരാസൌ സ്ഥഗയതിസദൃശം
 പശ്യതോനാർക്കബിംബം.
 നോചേദേവം വിനാർകം ജലധരപടലം
 ഭാസതേ തർഹികസ്മാ
 ത്തദ്വദ്വിശ്വം വിധത്തേ ദൃശമഥനപരം
 ഭാസകം ചാലകം സ്വം.

അതനുദിനകരാച്ഛാദകഃ=മഹാനായ സൂര്യ്യനെ മറയ്ക്കുന്ന, വാരിവാഹഃ=മേഘം, പൂർവ്വംപശ്ചാത് അപി ന ആസീത്= മുമ്പും പിമ്പും ഉണ്ടായിരുന്നില്ല, കിന്തുഅസൌ അന്തരാദൃശ്യഃ=എന്നാൽ ഇത് മദ്ധ്യത്തിൽ കാണത്തക്കതായുണ്ടായ്വരുന്നു, സഃ=ആ മേഘം, പശ്യതഃദൃഷ്ടിം സ്ഥഗയതി=നോക്കുന്നവന്റെ ദൃഷ്ടിയെ മറയ്ക്കുന്നു, അർക്കബിംബം നസ്ഥഗയതി= സൂര്യ്യബിംബത്തെ മറയ്ക്കുന്നില്ല, ഏവം നോചേൽ തർഹി=ഇങ്ങിനെയല്ലെന്നു വരികിൽ, അർക്കംവിനാ=സൂര്യ്യനെക്കൂടാതെ, ഘനപടലം=മേഘസമൂഹം=കസ്മാൽ ഭാസതെ=ഏതൊന്നിന്റെ പ്രഭയാൽ കാണപ്പെടുന്നു? തദ്വത്=അതുപോലെ, വി

ശം=ലോകത്തെ, ദൃഷ്ടിംപിധത്തെ=ദൃഷ്ടിയെ മറയ്ക്കുന്നു, സ്വംഭാസകം ചാലകം=തന്നെ പ്രകാശിപ്പിക്കുകയും ചലിപ്പിക്കുകയും ചെയ്യുന്ന, പരം ന പിധത്തെ=പരനെ മറയ്ക്കുന്നില്ല.

അവിദ്യാരൂപമായ തിരസ്കരിണി-തിരശ്ശീല-മദ്ധ്യത്തിൽ നിന്ന് മറച്ചതുകൊണ്ടാണ് അപൂർണ്ണനാണെന്ന് തോന്നിയത്. സ്വതേ അപൂർണ്ണത ജീവന്നില്ലെന്ന് ദൃഷ്ടാന്തപൂർവം അനുഭവപ്പെടുത്തുന്ന ഉപദേശം:—

സൂര്യ്യബിംബത്തെ മറയ്ക്കുന്നതുപോലെ കാണപ്പെടുന്ന മേഘമാല, മഴക്കാലത്തിന്നു മുമ്പും ശരൽക്കാലത്തിന്നു പിമ്പും ഉള്ളതായ്ക്കാണപ്പെടുന്നില്ല. മദ്ധ്യത്തിൽ-വർഷകാലത്തിൽ-കാണപ്പെടുന്നു. ആ മേഘപടലം, സൂര്യ്യനെ നോക്കുന്നവരുടെയും സൂര്യ്യന്റെയും മദ്ധ്യേനിന്ന് സൂര്യ്യനെ കാണ്മാൻ കഴിയാത്ത വിധത്തിൽ ദൃഷ്ടിയെ മറയ്ക്കുന്നു. സൂര്യ്യബിംബത്തെ മറയ്ക്കുന്നില്ല. സൂര്യ്യബിംബത്തെയാണ് മറയ്ക്കുന്നതെന്ന് വിചാരിക്കുന്നുവെങ്കിൽ മറയ്ക്കപ്പെട്ട സൂര്യ്യപ്രകാശത്തിന്ന് മറ്റൊന്നിനെ പ്രകാശിപ്പിക്കുവാൻ ശക്തിയില്ലാതെ വരുമല്ലൊ. അപ്പോൾ മേഘസമൂഹം കാണപ്പെടുവാനവകാശമില്ല. മേഘത്തെയും, അതിനെക്കാണ്മാനുള്ള ദൃഷ്ടിയേയും പ്രകാശിപ്പിക്കുന്നത് സൂര്യ്യപ്രകാശമാകയാൽ സൂര്യ്യനെ മേഘം മറച്ചിട്ടില്ല എന്നത് സ്പഷ്ടമാകുന്നു. ഇതുപോലെ വിശ്വരൂപേണ പരിണമിച്ചിരിക്കുന്ന അവിദ്യാശക്തി (വിക്ഷേപം എന്നു പേരായ മായാരൂപം) നോക്കുന്നവരുടെ ദൃഷ്ടിയെ (ജീവാത്മാവിന്റെ സ്വരൂപമായ സച്ചിദാനന്ദാത്മതയെ) മറയ്ക്കുന്നു. വിശ്വത്തെ പ്രകാശിപ്പിക്കുന്നതും അന്തര്യ്യാമിയായിരുന്ന് ഇന്ദ്രിയാന്തഃകരണങ്ങളെ വിഷയങ്ങളിൽ പ്രവൃത്തിപ്പിക്കുന്നതുമായ പരമതത്വത്തെ—(ജീവനിൽ നിന്ന് മറ്റൊന്നല്ലാത്ത ബ്രഹ്മത്തെ) മറയ്ക്കുന്നില്ല. ബ്രഹ്മം മറക്കപ്പെട്ടാൽ വിശ്വത്തെ പ്രകാശിപ്പിക്കുന്നതും വ്യാപരിപ്പിക്കുന്നതും പിന്നെ ആരാകുന്നു? എല്ലാററിനേയും പ്രകാശിപ്പിക്കുന്ന പരമചൈ

തന്യം നിർബാധമായേതുകാലത്തും വിളങ്ങുന്നു. അവിദ്യയുടെ ബാധനിമിത്തം ദ്രഷ്ടാവിന്ന്—ജീവാത്മാവിന്ന്—തൽകാലം ബ്രഹ്മം—തന്റെ പരമാത്മത്വവും പരിപൂൎണ്ണത്വവുമായ സ്വരൂപംതന്നെ—കാണപ്പെടാത്തതുപോലെതോന്നുന്നു. അവിദ്യയുടെ വികാസത്തിന്നു മുമ്പും, നാശത്തിന്നുശേഷവും, സത്യജ്ഞാനാനന്ദാത്മകമായ ബ്രഹ്മം, അറിയപ്പെട്ടില്ല എന്നു രൂപത്തിലിരിക്കുന്ന അജ്ഞാനത്തേയും (അവിദ്യയെത്തന്നെ) പ്രകാശിപ്പിച്ചുംകൊണ്ടു സാക്ഷിചൈതന്യമായി വിളങ്ങുന്നു.

33. ഭുംജാനഃ സ്വപ്നരാജ്യം സസകലവിഭവോ
ജാഗരം പ്രാപ്യഭൂയോ
രാജ്യ ഭ്രഷ്ടോഹമിത്ഥം നഭജതി വിഷമം
തന്മൃഷാമന്യമാനഃ.
സ്വപ്നേ കുർവന്നഗമ്യാഗമനമുഖമഘം
തേന നപ്രത്യവായീ
തദ്വജ്ജാഗ്രദ്ദശായാം വ്യവഹൃതിമഖിലാം
സ്വപ്നവദ്വിസ്മരേച്ചേത്.

സസകലവിഭവഃ=സകലവിഭവങ്ങളോടുകൂടിയവനായിട്ട് സ്വപ്നരാജ്യം ഭുംജാനഃ=സ്വപ്നത്തിൽ രാജ്യഭോഗത്തെ അനുഭവിക്കുന്നവൻ. ഭൂയഃജാഗരം പ്രാപ്യ=പിന്നെ ജാഗരത്തെ പ്രാപിച്ചിട്ട് അഹം രാജ്യഭ്രഷ്ടഃ=ഞാൻ രാജ്യഭ്രഷ്ടനായി ഇത്ഥം വിഷമം നഭജതി=എന്ന വിഷമത്തെ പ്രാപിക്കുന്നില്ല. സ്വപ്നേ=സ്വപ്നത്തിൽ അഗമ്യാഗമനമുഖം, അഘം, കുർവൻ= അഗമ്യാഗമനം മുതലായ പാപത്തെച്ചെയ്യുന്നവൻ=തേന പ്രത്യവായീ നഭവതി=അതുകൊണ്ട് പ്രായശ്ചിത്തം ചെയ്യേണ്ടവനായ്വരുന്നില്ല. തത് മൃഷാമന്യമാനഃ=അതു മിത്ഥ്യയാണെന്നറിഞ്ഞതുകൊണ്ട്. തദ്വൽ സ്വപ്നവത്=അപ്രകാരം സ്വപ്നത്തിലെന്നപോലെ ജാഗ്രദ്ദശായാം=ജാഗ്രദവസ്ഥയിലും അഖിലാം വ്യവഹൃതിം=സമസ്ത വ്യാപാരത്തെയും വിസ്മ

രേത് ചേത്=വിസ്മരിക്കമെങ്കിൽ പ്രത്യവായീ നഭവതി=പ്രായശ്ചിത്താർഹനാകുന്നില്ല.

സ്വപ്നദൃഷ്ടാന്തത്താൽ പ്രപഞ്ചം മിത്ഥ്യയാണെന്നുപദേശിക്കുന്നു. എന്തിനായിട്ട്? ആ ഉറപ്പുണ്ടായാൽ പുണ്യപാപകർമ്മഫലത്തിന്റെ ബാധയില്ലെന്ന് ബോധിപ്പിക്കുവാൻ. ദരിദ്രനായ ഒരുവൻ, മന്ത്രിമാർ, സൈന്യങ്ങൾ ഭണ്ഡാരം അകമ്പടിക്കാർ എന്ന രാജചിഹ്നങ്ങളോടുകൂടെ ഒരു രാജ്യാവകാശിയായി ഭരണംനടത്തി രാജപദവിയിലിരുന്ന് സുഖമനുഭവിച്ചതായിട്ട് സ്വപ്നത്തിൽ കണ്ടു ഉണന്നു. അയ്യോ ഞാൻ രാജ്യഭ്രഷ്ടനായല്ലോ എന്ന ദുഃഖമവനുണ്ടാകുന്നില്ല. എന്തുകൊണ്ടു? ഉണന്നപ്പോൾ മുമ്പേ കണ്ടതു സത്യമല്ല, മിത്ഥ്യയാണെന്നുള്ളറിവവനുണ്ട്. വേറൊരുവൻ, സ്വപ്നത്തിൽ പ്രവേശിപ്പാൻ പാടില്ലാത്തതായ ഒരു സ്ത്രീയോടു ചേന്നു, മദ്യപാനംചെയ്തു, ബ്രാഹ്മണനെ വധിച്ചു. എന്നിങ്ങിനെയുള്ള പാപം ചെയ്തതായിട്ട് കണ്ടു ഉണന്നു. സ്വപ്നത്തിൽ ചെയ്തതായിട്ടു കണ്ട പാപങ്ങൾക്കു പരിഹാരം ചെയ്യേണമെന്ന വിചാരമോ, അയ്യോ ഞാനീവക പാപങ്ങൾ ചെയ്തുപോയെല്ലോ എന്നുള്ള പശ്ചാത്താപമോ ഉണ്ടാകുന്നില്ല. എന്തുകൊണ്ടു? ആ കണ്ടതു സത്യമല്ല. മിത്ഥ്യയാണെന്നുള്ള ഉറപ്പുണ്ട്. അതുകൊണ്ടുതന്നെ. ഇതുപോലെ ജാഗ്രദവസ്ഥയും അപ്പോൾ നടത്തുന്ന വ്യാപാരങ്ങളും മിത്ഥ്യതന്നെ സത്യമല്ലെന്ന് ദൃഢനിശ്ചയംവന്നുകഴിഞ്ഞാൽ — ആ വിധം ദൃഢനിശ്ചയം വരുവാൻ തക്കവിധം അവസ്ഥാത്രയങ്ങളിൽനിന്നും വേറിട്ടിരിക്കുന്ന സച്ചിദാനന്ദാത്മാവിനെ സാക്ഷാത്തായറിഞ്ഞാൽ — പാപപുണ്യകർമ്മങ്ങളുടെ ഫലമായ ദുഃഖസുഖങ്ങളെ അനുഭവിപ്പാൻ ലോകാന്തര ഗമനമോ പുനർജ്ജന്മമോ ഉണ്ടാകുമെന്നുള്ള വിചാരത്തിന്നവകാശമില്ല.

"ബ്രഹ്മണ്യാധായകർമ്മാണി സംഗം ത്യക്ത്വാകരോതിയഃ
മുച്യതേ സർവ്വപാപേഭ്യോ പത്മപത്രമിവാംഭ സാ"

എന്ന് ഭഗവാൻ അർജ്ജുനനോടും ഉപദേശിച്ചിരിക്കുന്നു.

സാരം:—ബ്രഹ്മത്തിൽ—സച്ചിദാനന്ദാത്മാവിൽ—മനസ്സിനെ ഉറപ്പിച്ച്, വിഷയങ്ങളിൽ ആസക്തികൂടാതെ, പ്രകൃതകാര്യങ്ങളെ നടത്തുന്നവന്ന് പുണ്യപാപകർമ്മഫലങ്ങൾ ബാധകമല്ല. വെള്ളത്തിൽ കിടക്കുന്ന താമരയിൽ വെള്ളം പററിനില്ക്കുന്നില്ല. അതുപോലെ ശരീരവ്യാപാരം നടക്കുന്നുവെങ്കിലും ബ്രഹ്മഭാവം നിമിത്തം കർമ്മബന്ധമുണ്ടാകയില്ല. ഈ കാണപ്പെടുന്ന പ്രപഞ്ചം ദീർഘമായ സ്വപ്നംപോലെയാണെന്നുറച്ചുകൊള്ളേണം. ശാസ്ത്രവും ഗുരുവും ചെയ്യുന്ന ഉപദേശത്തിൽ ദൃഢവിശ്വാസരൂപമായ ഉറപ്പ് മുമ്പിലുണ്ടാകേണം. ആ ദൃഢനിശ്ചയം അനുഭവമായിട്ട് കലാശിക്കും. അഭ്യാസത്തിൽനിന്നാണ് അനുഭവമുണ്ടാകുന്നതെന്നതിനെ മറക്കാതെ ആലസ്യംകൂടാതെ നിരന്തരം ആത്മസ്വരൂപത്തെ ധ്യാനിച്ചുറപ്പിക്കേണം. എന്നാൽ വെള്ളത്തിൽക്കിടക്കുന്ന താമരയിലപോലെയാണ് ആത്മാവെന്ന അനുഭവം ഉണ്ടാകും.

34. സ്വപ്നാവസ്ഥാനുഭൂതം ശുഭമഥ വിഷമം
  തന്മൃഷാ ജാഗരേസ്യാ
ജ്ജാഗ്രത്യാം സ്ഥൂലദേഹം വ്യവഹൃതിവിഷയം
  തന്മൃഷാ സ്വപ്നകാലേ
ഇത്ഥം മിത്ഥ്യാത്വസിദ്ധാ വനിശമുഭയഥാ
  സജ്ജതേ തത്രമൂഢഃ
സത്യേ തൽഭാസകേസ്മിന്നഹഹകുതഇദം
  തന്നവിദ്മോ വയം ഹി.

സ്വപ്നാവസ്ഥാനുഭൂതം=സ്വപ്നാവസ്ഥയിൽ അനുഭവിച്ചതായ, ശുഭം അഥ വിഷമം=ശുഭവും അശുഭവും, ജാഗരേ തത് മൃഷാസ്യാത്=ജാഗരത്തിൽ അതു മിത്ഥ്യയാകും, ജാഗ്രത്യാം=ജാഗ്രദവസ്ഥയിൽ, വ്യവഹൃതിവിഷയം=വ്യവഹാരവിഷയമായ, സ്ഥൂലദേഹം=സ്ഥൂലശരീരം, സ്വപ്നകാലേ=സ്വപ്നകാലത്തിൽ, തത് മൃഷാ=അതും മിത്ഥ്യ, ഇത്ഥം ഉഭയഥാ=ഇങ്ങി

നെ രണ്ടുവിധത്തിലും, അനിശം മിത്ഥ്യാത്വസിദ്ധൌ=എ പ്പോഴും മിത്ഥ്യാഭാവം സിദ്ധമായിരിക്കേ, ഏതൽഭാസകേ അ സ്മിൻസതി=ഇതിനെ പ്രകാശിപ്പിക്കുന്ന ഈ ആത്മാവ് സ ദ്രൂപനായിരിക്കുമ്പോൾ, തത്ര മൂഢഃസജ്ജതേ=അതിൽ—മി ത്ഥ്യാഭൂതമായ പ്രപഞ്ചത്തിൽ — മൂഢൻ ആസക്തിവെക്കുന്നു, ഇദം കുതഃ ഇതി=ഇതിന്നെന്തു കാരണമെന്ന്, വയം ന വി ദ്മഃ=ഞങ്ങളറിയുന്നില്ല, ഹ ഹ!=കഷ്ടം! കഷ്ടം.

സ്വപ്നാവസ്ഥയിൽ അനുഭവഗോചരങ്ങളായ ഇഷ്ടാനി ഷ്ടങ്ങൾ സത്യമല്ലെന്ന് ഉണൎന്ന സമയം അനുഭവമുണ്ടായതി നാൽ അതിൽ മോഹമില്ലാതെ വരുമെല്ലോ, ജാഗ്രദവസ്ഥ യിൽ വ്യാപാരങ്ങളിൽ ഏൎപ്പെട്ടിരുന്ന സ്ഥൂലശരീരവും മി ത്ഥ്യയാണെന്ന് സ്വപ്നാവസ്ഥയിൽ കാണപ്പെടുന്നില്ലേയോ, അപ്പോൾ സ്ഥൂലശരീരത്തിലും അതിനാൽ അനുഭവിക്കപ്പെ ടുന്ന വിഷയങ്ങളിലും സത്യത്വബുദ്ധി എങ്ങിനെയുണ്ടായി. ഇത് അറിവില്ലായ്മയുടെ മഹാശക്തിയല്ലേയോ എന്നല്ലം ആ ലോചിക്കേണ്ടതല്ലേ? സ്വപ്നത്തിൽ സ്ഥൂലശരീരത്തിൻെറ യും, ജാഗ്രത്തിൽ സൂക്ഷ്മശരീരത്തിൻെറയും അസത്യതയെ പ്ര കാശിപ്പിച്ചുകൊണ്ട് രണ്ടവസ്ഥയിലും ഒരുപ്പോലെ വിളങ്ങു ന്ന സച്ചിദാനന്ദാത്മാവ് മാത്രം സത്യം. സ്ഥൂലസൂക്ഷ്മപ്രപ ഞ്ചം മിത്ഥ്യയെന്നറിയാതെ പ്രപഞ്ചത്തിൽ ആസക്തിവെ പ്പാൻ എന്തു കാരണമെന്നു പറവാൻ യാതൊരു വഴിയും കാ ണുന്നില്ല. ആലോചിച്ചുനോക്കിയാൽ, ഈ വിഷയാസക്തി ക്കടിസ്ഥാനമില്ലെന്നും, ഈ മാതിരി മൂഢത്വം, വിചാരശക്തി യുള്ള ഒരുവന്നുണ്ടാകുന്നത് മഹാ കഷ്ടമാണെന്നും മാത്രമേ പറവാനുള്ളൂ.

35. ജീവന്തം ജാഗ്രതീഹ സ്വജനമഥ മൃതം
സ്വപ്നകാലേ നിരീക്ഷ്യ
നിൎവ്വേദം യാത്യകസ്മാ ന്മൃത മമൃത മമും
വീക്ഷ്യ ഹൎഷം പ്രയാതി.

സ്മൃത്വാ പ്രേതസ്യ ജന്തോ ന്നിധന മസൃയുതിം
ഭാഷതേ തേന സാകം.
സത്യേവം ഭാതി ഭൂയോത്പകസമയവശാൽ
സത്യതാ വാ മൃഷാത്വം.

ഇഹ ജാഗ്രതി ജീവന്തം സ്വജനം=ഈ ലോകത്തിൽ ജാഗ്രദവസ്ഥയിൽ ജീവിച്ചിരിക്കുന്ന സ്വജനത്തെ, അഥ സ്വപ്ന കാലേ മൃതം നിരീക്ഷ്യ=അനന്തരം സ്വപ്നകാലത്തിൽ മരിച്ചതായിക്കണ്ടിട്ട്, അകസ്മാൽനിർവ്വേദം യാതി=പെട്ടെന്ന് ദുഃഖത്തെ പ്രാപിക്കുന്നു, മൃതം അമും=മരിച്ച ഒരുവനെ, അമൃതം വീക്ഷ്യ=ജീവിക്കുന്നവനായിക്കണ്ടിട്ട്, ഹർഷം പ്രയാതി=സന്തോഷത്തെ പ്രാപിക്കുന്നു. ഏതസ്യജന്തോഃനിധനം=ഈ പ്രാണിയുടെ മരണത്തെയും, അസൃയുതിം സ്മൃത്വാ അപി=ജീവിതത്തേയും സ്മരിച്ചിട്ടും, തേന സാകം ഭാഷതേ=അവനോടുകൂടെ സംസാരിക്കുന്നു, ഭൂയോല്പകസമയവശാൽ=അധികം അല്പം എന്ന സമയ ഭേദത്താൽ, സത്യതാ വാ=സത്യമാണെന്നോ, മൃഷാത്വം വാ ഭാതി=മിത്ഥ്യയാണെന്നോ തോന്നുന്നു.

സാധാരണജനങ്ങൾക്ക് ജാഗ്രത്തിലും സ്വപ്നത്തിലും ഒരുപോലെ ഭ്രമമുണ്ടാകാറുള്ളതിനെ ഉദാഹരണത്താൽ സ്പഷ്ടമാക്കുന്നു. എന്തിന്? പ്രപഞ്ചത്തിൽ സത്യതാബുദ്ധി മൂഢതയുടെ സന്തതിയാണെന്ന് ബോധിപ്പിക്കുവാൻ. ഈ ബോധമാണ് ബന്ധനിവൃത്തിക്കുള്ള മുഖ്യോപായം.

ഒരാളുടെ സ്വജനമായ ഒരുവൻ ജീവിച്ചിരിക്കുന്നുണ്ട്. മരിച്ചതായിട്ട് സ്വപ്നംകാണുന്നു. പെട്ടെന്നു ദുഃഖിക്കുന്നു. അല്ലെങ്കിൽ, മരിച്ചിരിക്കുന്ന ഒരാളെ ജീവിച്ചിരിക്കുന്നതായിട്ട് സ്വപ്നം കാണുന്നു. സന്തോഷിച്ച സംഭാഷണാദികൾ നടത്തുന്നു. ഈ മാതിരി അനുഭവം ഏറെക്കുറെ എവൎക്കുമുണ്ടായിരിക്കുമെല്ലോ. അപ്പോൾ ഉള്ളവനെ ഇല്ലാത്തവനായിട്ടും,

ഇല്ലാത്തവനെ ഉള്ളവനായിട്ടും കാണുന്നതിനാൽ സന്തോഷ സന്താപങ്ങൾ ഉണ്ടാകുന്നു. ഇതിൽ ജാഗ്രത്തോ സ്വപ്നമോ സത്യം. രണ്ടും ഒരുപോലെ മിത്ഥ്യതന്നെ. പിന്നെയെങ്ങിനെയാണ് ജാഗ്രത്തിൽ അനുഭവിക്കുന്നതിനെ സത്യമെന്നു വിചാരിക്കുന്നത്? സമയത്തിന്റെ അധികത അതിന്നു കാരണം. സ്വപ്നം അല്പകാലംമാത്രം നില്ക്കുന്നതിനാൽ മിത്ഥ്യയാണെന്നുടനെ ഉണൎന്നുപ്പോൾ അറിയുന്നു. അതിനാൽ അതിൽ സത്യതാബുദ്ധിയുറക്കുന്നില്ല. ജാഗ്രത്താകട്ടെ അധികസമയം നില്ക്കുന്നു. അതിനാൽ അതിൽ സത്യതാബുദ്ധിയുറക്കുന്നു. ഭ്രമം രണ്ടവസ്ഥയിലുമുണ്ട്. ആ രണ്ടവസ്ഥയിലും കാണുന്ന പദാൎത്ഥങ്ങളും, അവയുടെ സ്ഥിതിയും നാശവും, അതിന്നാസ്പദമായ അവസ്ഥാവിശേഷവും അവിദ്യാകല്പിതം. മായയുടെ ആവരണശക്തി പുരുഷന്റെ യഥാൎത്ഥരൂപത്തെ മറച്ചു. വിക്ഷേപശക്തി ഇല്ലാത്തതായ പദാൎത്ഥങ്ങളെ ഉള്ളതുപോലെ പ്രകാശിപ്പിച്ചു എന്നുള്ള ബോധത്തെ ഉറപ്പിക്കുന്നതുതന്നെ വിചാരശക്തിയുടെ ലക്ഷണം. ഈ വിചാരശക്തിയോ മായയുടെ "വിദ്യാസ്വരൂപം." അവിദ്യയാൽ കല്പിക്കപ്പെട്ടതിനെ വിദ്യ നശിപ്പിക്കയും ചെയ്യുന്നു. കല്പിതപദാൎത്ഥങ്ങൾ ഇല്ലാത്തവയെന്നു വന്നപ്പോൾ അവയുടെ നാശവും കല്പിതം തന്നെയെന്നു സിദ്ധമായി. അപ്പോൾ ബന്ധവും മോക്ഷവും കല്പിതം. സച്ചിദാനന്ദാത്മാവ് എപ്പോഴും സത്യം. ഈ ബോധത്തെ ദൃഢപ്പെടുത്തുവാനാണ് സ്വപ്നത്തേയും ജാഗ്രത്തിനേയും ഉദാഹരിച്ച് പ്രപഞ്ചം മിത്ഥ്യയാണെന്നുപദേശിച്ചത്.

36. സ്വാപ്നസ്ത്രീസംഗസൌഖ്യാദപിഭൃശമസതോ
യാചരേതശ്ച്യുതിഃസ്യാൽ
സാദൃശ്യാതദ്വദേതൽസ്ഫുരതി ജഗദസൽ
കാരണം സത്യകല്പം

സ്വപ്നേ സത്യഃപുമാൻസ്യാദ്യുവതിരിഹമൃഷൈ
വാനയോഃ സംയുതിശ്ച
പ്രാതഃ ശുക്രേണവസ്ത്രോപഹതിരിതിയതഃ
കല്പനാമൂലമേതത്.

അസതഃഅപി=ഇല്ലാത്തതാണെങ്കിലും, സ്വാപ്നസ്ത്രീസംഗസൌഖ്യാത്=സ്വപ്നത്തിൽ കണ്ടതായ സ്ത്രീയോടുണ്ടായ ചേർച്ചയിൽനിന്നനുഭവമാകുന്ന സുഖത്തിൽനിന്നു്, രേതശ്ച്യുതിഃ സ്യാത്=ശുക്ലസ്രാവം ഭവിക്കും, സാദൃശ്യാ=അതു കാണത്തക്കതായുമിരിക്കുന്നു, തദ്വത് അസൽകാരണം ഏതത് ജഗത്= അതുപോലെ അസത്താകുന്ന കാരണത്തോടുകൂടിയ ഈ ജഗത്ത്, സത്യകല്പം സ്ഫുരതി=സത്യമെന്നപോലെ വിളങ്ങുന്നു, സ്വപ്നേപുമാൻസത്യഃ=സ്വപ്നത്തിൽ പുരുഷൻ ഉള്ളവൻ, ഇഹയുവതിഃമൃഷാസ്യാത്=ഇതിൽ സ്ത്രീയില്ലാത്തവൾ, അനയോഃ സംയുതിഃ ച മൃഷാ=ഈ രണ്ടുപേരുടെ ചേർച്ചയും ഇല്ലാത്തത്, പ്രാതഃ ശുക്രേണ വസ്ത്രോപഹതിഃ=പ്രാതഃകാലത്തിൽ ശുക്ലത്താൽ വസ്ത്രത്തിനുണ്ടായ നനവു് ഉള്ളതുതന്നെ, യതഃ ഏതത് കല്പനാമൂലം=അതുകൊണ്ട് ഇതു കല്പനയാകുന്ന കാരണത്തോടുകൂടിയതാകുന്നു.

ലോകത്തിന്റെ ഉപാദാനദ്രവ്യം മായ. അതോ ഇല്ലാത്തത്. ലോകമോ ഉള്ളതായിട്ടും സുഖദുഃഖാസ്പദമായിട്ടും അനുഭവത്തിൽക്കാണുന്നു. ഇല്ലാത്തതായ കാരണത്തിൽനിന്നു് ലോകമെങ്ങിനെയുണ്ടായിയെന്ന സംശയംതീക്കുവാൻ സ്വപ്നാവസ്ഥയേയും അതിലെ അനുഭവത്തേയുംതന്നെ ഉദാഹരിക്കുന്നു:—

ഉറങ്ങുന്ന ഒരു പുരുഷൻ സ്വപ്നത്തിൽ ഒരു സ്ത്രീരൂപത്തെക്കാണുന്നുവെന്നിരിക്കട്ടെ ആ സ്ത്രീരൂപം ഉള്ളതല്ലെന്നതിൽ ആർക്കും സംശയമുണ്ടാകയില്ലല്ലോ. ആ സ്ത്രീയോടു് പുരുഷൻ ചേരുന്നു. അപ്പോഴുണ്ടാകുന്ന സൌഖ്യത്തിൽനിന്നു്

ശുക്തിസ്രാവവും ഉണ്ടാകുന്നു. അതു് വാസ്തവം. പ്രത്യക്ഷത്തിൽ കാണാം. ശുക്തിസ്രാവത്തിന്നു് കാരണമായ സുഖത്തിന്റെ ഉപകരണമായ സ്ത്രീ യഥാർത്ഥത്തിലില്ലാതിരിക്കേ ജാഗ്രദവസ്ഥയിൽ കാണപ്പെടുന്ന സ്രാവം ഇല്ലാത്തതാണെന്നുപറവാൻ തരമില്ല. അതുപോലെ ഉപാദാനകാരണം വാസ്തവമല്ലാതിരിക്കേ അതുനിമിത്തമുണ്ടായ വിശ്വം വ്യവഹാരദശയിൽ സത്യമെന്നു് കാണപ്പെടുന്നതിൽ അയുക്തിയില്ല. സ്വപ്നം കണ്ടിരുന്ന പുരുഷൻ സത്യം. സ്ത്രീയും, അവർതമ്മിലുണ്ടായ ചേഷ്ടയും മിത്ഥ്യാ. എങ്കിലും സ്രാവം സത്യം. ജഗത്തിന്റെ മൂലകാരണമായ, മായ, സ്വപ്നസ്ത്രീയെന്നപോലെ അസതി. (ഇല്ലാത്തവൾ) ഈശ്വരൻ മായയോടു് ചേൎന്നുവെന്നു് വിചാരിക്കുന്നതു മിത്ഥ്യ. സ്വപ്നംകാണുന്ന പുരുഷന്റെ സങ്കല്പത്താൽ സ്ത്രീരൂപവും അതോടുള്ള ചേഷ്ടയുമുണ്ടായി. അതുസത്യമല്ല. എങ്കിലും സ്രാവം സത്യം. അതുപോലെ ഈശ്വരന്റെ സങ്കല്പംനിമിത്തം മായാസ്ഫുരണം. അതിൽനിന്നു് ലോകോല്പത്തി. ആ ലോകം വ്യവഹാരദശയിൽ സുഖദുഃഖാസ്പദം എന്നുവരുന്നതിൽ അയുക്തിയൊന്നുമില്ല. ഇത്രയും പറഞ്ഞതുകൊണ്ടു് ജഗത്തിന്നു് പാരമാൎത്ഥികസത്യത്വമുണ്ടെന്നല്ല ധരിക്കേണ്ടതു്. വ്യവഹാരദശയിൽ സത്യമെന്നപോലെയുള്ള പ്രതീതിയുണ്ടെന്നു മാത്രമെ ധരിക്കാവു.

37. പശ്യന്ത്യാരാമമസ്യപ്രതിദിവസമമീ ജന്തവഃ
സ്വാപകാലേ
പശ്യത്യേനംനകശ്ചിൽ കരണഗണമൃതേ
മായയാക്രീഡമാനം
ജാഗ്രത്യൎത്ഥവ്രജാനാമഥ ചതനഭൃതാം
ഭാസകംചാലകംവാ
നോജാനീതേസുഷുപ്തോപരമസുഖമയം
കശ്ചിദാശ്ചൎയ്യമേതതു്.

അമീ ജന്തവഃ=ഈ പ്രാണികൾ, സ്വാപകാലേ=ഉറക്കത്തിൽ കരണഗണംമുതേ=ഇന്ദ്രിയസമൂഹത്തെക്കൂടാതെ, മായയാ ക്രീഡമാനം=മായകൊണ്ടു കളിക്കുന്ന, അസ്യ ആരാമം=ഇവന്റെ ലീലയെ, പശ്യന്തി=കാണുന്നു, ഏനം ന കശ്ചിൽപശ്യതി=ഇവനെ ഒരുവനും കാണുന്നില്ല, ജാഗ്രതി=ജാഗ്രത്തിൽ, അൎത്ഥവ്രജാനാം=പദാൎത്ഥസമൂഹങ്ങളുടെ, ഭാസകം=പ്രകാശകനും, തന്മൂതാം ചാലകം=ദേഹികളെ ചലിപ്പിക്കുന്നവനുമായ, ഏനം നോ ജാനീതെ=ഇവനെ അറിയുന്നില്ല, സുഷുപ്തഃകശ്ചിൽ=സുഖമായുറങ്ങുന്ന ഒരുവൻ, പരമസുഖമയം ഏനം=പരമസുഖസ്വരൂപനായ ഇവനെ, നോജാനീതേ=അറിയുന്നില്ല, ഏതത് ആശ്ചൎയ്യം=ഇതാശ്ചൎയ്യം.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലും സ്പഷ്ടമായി വിളങ്ങുന്ന ആത്മാവിനെ അറിഞ്ഞില്ലെന്നുവരുന്നതാണാശ്ചൎയ്യം. അറിയുന്നതിലാശ്ചൎയ്യമില്ല. എന്നതിനെ സാധിക്കുന്നു:—

വിചാരശീലന്മാരല്ലാത്ത വെറും സാധാരണന്മാൎക്കുടെ സ്വപ്നകാലത്തിൽ ആത്മലീലയെകാണുന്നുണ്ട്. എങ്ങിനെ കാണുന്നു? സ്വപ്നാവസ്ഥയിൽ നേത്രാദികളായ ബാഹ്യേന്ദ്രിയങ്ങളില്ല. ഗൃഹധനാദ്യുപകരണങ്ങളില്ല. എങ്കിലും, സ്വശക്തിയാൽ—മായയാൽ—അവയെയെല്ലാം സൃഷ്ടിക്കുന്നു. ഇന്ദ്രിയങ്ങൾകൊണ്ട് പദാൎത്ഥങ്ങളെക്കാണുന്നു. അനുഭവിക്കുന്നു. സുഖിക്കുന്നു ദുഃഖിക്കുന്നു. ഇതെല്ലാം ഒരു ലീലയല്ലെയോ. ഈ ലീലയെക്കാണുന്നു. ഇതിന്റെ കൎത്താവിനെ ആരും കാണുന്നില്ല. കളികാണുന്നുണ്ട്. കളിക്കുന്നവനെ കാണുന്നില്ല എന്നല്ലെയോ ഇതിന്റെ അൎത്ഥം. ഇതാശ്ചൎയ്യമല്ലേ? ഉറക്കത്തിലുള്ള മൌഢ്യമാണറിയാതിരിപ്പാൻ കാരണമെങ്കിൽ അങ്ങിനെയാകട്ടെ. ജാഗ്രത്തിലെ സ്ഥിതിയേയും ഒന്നു പരീക്ഷിച്ചുനോക്കുകതന്നെ:—എല്ലാ ഇന്ദ്രിയങ്ങളും അതാതിന്റെ വ്യാപാരങ്ങളെ ക്രമത്തിൽ നടത്തുന്നു:—കാണുന്നു,

കേൾക്കുന്നു. സ്പർശസുഖമറിയുന്നു. രസമാസ്വദിക്കുന്നു. എല്ലാം നടക്കുന്നു. ഭൂമ്യാദിപഞ്ചഭൂതവികാരമായ ശരീരത്തിന്നോ, അതിലെ നേത്രാദീന്ദ്രിയങ്ങൾക്കോ, ചലിപ്പാനോ അറിവാനോ ശക്തിയുണ്ടോ. അവ ചലിക്കുന്നു. അറിയുന്നു. ആർ ചലിപ്പിക്കുന്നു? ആർ അറിയുന്നു? ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ ആർ പ്രവേശിപ്പിക്കുന്നു? എല്ലാം ആത്മാവുതന്നെ. എന്നാൽ ജനങ്ങൾ വിഷയങ്ങളെ അനുഭവിക്കുന്നു. പ്രവൃത്തികളെ നടത്തുന്നുവെന്നല്ലാതെ, വിഷയങ്ങളെ പ്രകാശിപ്പിക്കുന്നവനും അറിയുന്നവനുമായ അന്തര്യാമിയെ—ജ്ഞാനാനന്ദസ്വരൂപനായ ആത്മാവിനെ—അറിയുന്നുണ്ടോ? ഇല്ല. ഇനി സുഷുപ്ത്യവസ്ഥയെ പരിശോധിക്കുക:—നന്നായുറങ്ങി ഉണർന്നവൻ പറയുന്നു "സുഖമായുറങ്ങി"യെന്ന്. ആ സുഷുപ്തിസമയത്തിൽ ഇവന്ന് അനുഭവമായ്വന്ന സുഖം എതിൽനിന്നുണ്ടായി? അവിടെ ധനമില്ല. ഗൃഹമില്ല. ശരീരംതന്നെയില്ല. പിന്നെ സുഖമെവിടെനിന്നുണ്ടായി? സുഖസ്വരൂപനായ ആത്മാവ് വിളങ്ങുന്നുണ്ട്. ആ ആത്മസ്വരൂപമാണ് അപ്പോൾ സുഖരൂപേണ വിളങ്ങിയത. എന്നിട്ടും എന്തുപറയുന്നു? "ഒന്നും അറിഞ്ഞില്ല" എന്ന്. ആ അറിവില്ലായ്മയെ—അജ്ഞാനത്തെ—ആ സുഷുപ്ത്യവസ്ഥയിൽ ആർ പ്രകാശിപ്പിച്ചു? ആത്മാവ്. അപ്പോൾ എന്തുകിട്ടി. സുഷുപ്ത്യവസ്ഥയിൽ സുഖസ്വരൂപനായി അജ്ഞാനത്തിന്നും സാക്ഷിയായി ജ്ഞാനാത്മകനായി പ്രകാശിക്കുന്നു ആത്മാവ്. എന്നുകിട്ടി. ഈ ആത്മാവിനെ ജനങ്ങൾ അറിയുന്നുവോ. ഇല്ല. ഇതാശ്ചര്യമല്ലെയോ? ആശ്ചര്യം. അത്യാശ്ചര്യം എന്നാണ് ഗുരു ശിഷ്യനോടു പറയുന്നത്.

38. സ്വപ്നേ മന്ത്രോപദേശഃ ശ്രവണ പരിചിതഃ
സത്യഏഷപ്രബോധേ
സ്വാപ്നാ ദേവപ്രസാദാ ദഭിലഷിതഫലം
സത്യതാം പ്രാതരേതി.

സത്യപ്രാപ്തിസ്സ്വസത്യാ ദപി ഭവതി തഥാ
കിംച തൽ സ്വപ്രകാശം.
യേനേദം ഭാതി സർവം ചരമചരമഥോ
ച്ചാവചം ദൃശ്യജാതം.

സ്വപ്നേ ശ്രവണപരിചിതഃ മന്ത്രോപദേശഃ=സ്വപ്നത്തിൽ ശ്രവണത്താൽ കേട്ട മന്ത്രോപദേശം. പ്രബോധേ ഏഷഃ സത്യഃ=പ്രബോധത്തിൽ ഇതു സത്യം. സ്വാപ്നാത് പ്രസാദാത് അപി=സ്വപ്നത്തിൽ ലഭിക്കുന്ന അനുഗ്രഹത്തിൽനിന്നും അഭിലഷിതഫലം. പ്രാതഃ സത്യതാം ഏതി=പ്രാതഃകാലത്തിൽ അഭിലഷിച്ച ഫലം സത്യമായ് ഭവിക്കുന്നു. അസത്യാത് അപി=അസത്യത്തിൽനിന്നും സത്യപ്രാപ്തിഃ ഭവതി=സത്യത്തിന്റെ ലാഭമുണ്ടാകുന്നു. കിംച തത് സ്വപ്രകാശം=അതുതന്നെയല്ല, അത് സ്വപ്രകാശമാകുന്നു. യേന ചരം അചരം=യാതൊന്നിനാൽ ചരവും അചരവും. ഉച്ചാവചം സർവം ദൃശ്യജാതം=ഉൽകൃഷ്ടവും നികൃഷ്ടവുമായ എല്ലാ ദൃശ്യപദാൎത്ഥജാലം. ഭാതി=പ്രകാശിക്കുന്നു.

സ്വപ്നദൃഷ്ടാന്തംകൊണ്ട്, ജാഗ്രദവസ്ഥയും, അതിൽ അനുഭവപ്പെടുന്നതും മിത്ഥ്യയാണെന്ന് മുമ്പേ സാധിച്ചുവെല്ലോ. എന്നാൽ, ആ അവസ്ഥയിൽ ഗുരുമുഖത്തിൽനിന്നു കേട്ടതായ ഉപനിഷദ്വാക്യവിചാരത്താലുണ്ടാകുന്ന ബ്രഹ്മജ്ഞാനവും മിത്ഥ്യതന്നെയല്ലയോ. അപ്പോൾ ബ്രഹ്മവും വന്ധ്യാപുത്രനെപ്പോലെ, ഇല്ലാത്തതുതന്നെയല്ലേ? എന്നുള്ള ശങ്കയുണ്ടാകുന്നുവെങ്കിൽ, അതിനെ പരിഹരിക്കുന്നു:—

സ്വപ്നത്തിൽ ഏതോ ഒരു മഹാൻ അരികെവന്ന് മന്ത്രം ഉപദേശിച്ചു. ആ മന്ത്രം ശ്രോത്രത്താൽ കേൾക്കുന്നു. പ്രാതഃകാലത്തിൽ ഉണൎന്നപ്പോഴും സ്വപ്നത്തിൽ കേട്ട മന്ത്രം ഇന്നതാണ്. അതു സത്യമായ മന്ത്രവുമാണ് എന്നറിയുന്നു. ആ മന്ത്രത്തിന്റെ ബോധം, തന്നെ വിട്ടുപോയിട്ടില്ല. ഉപാ

സ്യദേവത, സ്വപ്നത്തിൽ അരികെവന്നനുഗ്രഹിക്കുന്നു. അനുഗ്രഹിച്ചതിന്റെ ഫലമായ അഭീഷ്ടപ്രാപ്തി സത്യമാകുന്നെന്ന് ജാഗ്രദവസ്ഥയിൽ അനുഭവപ്പെടുന്നു. സ്വപ്നം അസത്യമാണെന്നിരിക്കിലും മന്ത്രവും, അനുഗ്രഹവും, സത്യമായിരിക്കുന്നതിനാൽ അസത്യത്തിൽനിന്നും സത്യപ്രാപ്തിയുണ്ടാവാമെന്നറിയുന്നു. ആ സത്യവസ്തുവാകട്ടെ ഒന്നിനേയും ആശ്രയിക്കാതെ സ്വയമേവ പ്രകാശിക്കയും ചരവുമചരവും - ഉൽകൃഷ്ടവും നികൃഷ്ടവുമായിരിക്കുന്ന ദൃശ്യത്തെ — ലോകത്തെ — പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ഒരവസ്ഥയിലും അതിന്റെ പ്രകാശത്തിന്നു കുറവില്ല. അതിന്റെ പ്രകാശം നിമിത്തമാണ് ജഡമായ ലോകം പ്രകാശിക്കുന്നതും ചലിക്കുന്നതും. അതിന്റെ സത്യതയാകുന്ന അധിഷ്ഠാനംനിമിത്തം അസത്യവും സത്യമെന്നപോലെ വിളങ്ങുന്നു. അധിഷ്ഠാനത്തിന്റെ അജ്ഞാനം നിമിത്തം, ആ അജ്ഞാനദശയിൽ മാത്രം ഉള്ളതുപോലെ വിളങ്ങുന്നതായ ആരോപഭ്രാന്തിയെ നീക്കംചെയ്യാനാണ് ഉപനിഷദ്വാക്യങ്ങളെ — മഹാവാക്യങ്ങളെ — ഗുരു ഉപദേശിക്കുന്നത്. അതിന്റെ വാച്യലക്ഷ്യാൎത്ഥങ്ങളെ നന്നായി ധരിച്ച് മനനനിദിധ്യാസനാദികളെ അഭ്യസിക്കുന്നതുകൊണ്ട് ആരോപഭ്രാന്തി നശിക്കുന്നു. അപ്പോൾ ഏതു കാലത്തും ഒരുപോലെ വിളങ്ങിയിരുന്ന ആത്മാവിന്റെ സാക്ഷാൽകാരമുണ്ടാകുന്നു. അങ്ങിനെയല്ലാതെ ഗുരൂപദേശം, മുമ്പേയില്ലാത്തതായ ഒരു വസ്തുവിനെ പുതിയതായിട്ടുണ്ടാക്കിത്തീൎക്കുന്നില്ല. ബ്രഹ്മം സത്യവസ്തു അതൊരുകാലത്തും ഇല്ലാതിരുന്നിട്ടുംഇല്ല. ഇല്ലാതാകയുമില്ല. അതിനാൽ ജാഗ്രദവസ്ഥ മിത്ഥ്യയായതുകൊണ്ട്, ആ അവസ്ഥയിൽ ഗുരുവിൽനിന്ന് സിദ്ധിച്ച ഉപദേശവും, അതിൽനിന്നുണ്ടായ ജ്ഞാനവും, അതിന്റെ ഫലമായ ആത്മസാക്ഷാൽകാരവും അസത്യമായ്പ്പോകുമോ എന്നുള്ള ശങ്കക്കവകാശമില്ല.

39. മദ്ധ്യപ്രാണം സുഷുപ്തൌ സ്വജനിമനുവിശ-
ന്ത്യഗ്നിസൂര്യ്യാദയോമീ
വാഗാദ്യാഃപ്രാണവായും തദിഹ നിഗദിതാ
ഗ്ലാനിരേഷാം നവായോഃ
തേഭ്യോദൃശ്യാവഭാസോ ഭ്രമഇതി വിദിതഃ
ശുക്തികാരൌപ്യകല്പഃ
പ്രാണായാമവ്രതം തച്ഛ്രുതിശിരസി മതം
സ്വാത്മലബ്ധ്യൈ നചാന്യത്.

അമീ അഗ്നിസൂര്യ്യാദയഃ=ഈ അഗ്നിസൂര്യ്യാദികൾ, സുഷുപ്തൌ സ്വജനിം മദ്ധ്യപ്രാണം അനുവിശന്തി=സുഷുപ്തിയിൽ തങ്ങളുടെ ഉത്പത്തിസ്ഥാനമായ മദ്ധ്യപ്രാണനെ അനുപ്രവേശിക്കുന്നു. വാഗാദ്യാഃ=വാഗാദികൾ, പ്രാണവായും=പ്രാണവായുവിനേയും, തത് ഏഷാംഗ്ലാനിഃ=അതാണ് ഇവരുടെ അസ്തമനം എന്ന്, ഇഹനിഗദിതാ=ഇവിടെ പറയപ്പെട്ടിരിക്കുന്നു, വായോഃ=വായുവിന്ന്, നഗ്ലാനിഃ=അസ്തമനമില്ല, തേഭ്യഃ ദൃശ്യാവഭാസഃ=അവയിൽകൂടെയുള്ള ദൃശ്യങ്ങളുടെ അവഭാസം. ശുക്തികാരൌപ്യകല്പഃ=ശുക്തികാരജതത്തിന്ന് സമാനമായ, ഭ്രമഃഇതി വിദിതഃ=ഭ്രമമെന്ന് അറിയപ്പെട്ടിരിക്കുന്നു, തൽസ്വാത്മലബ്ധ്യൈ=അതുകൊണ്ട് ആത്മലാഭത്തിൽ, പ്രാണായാമവ്രതം=പ്രാണായാമരൂപമായ, വ്രതാനുഷ്ഠാനം ശ്രുതിശിരസിമതം=വേദാന്തത്തിൽ സമ്മതമാകുന്നു, അന്യത് നച=മറ്റൊന്നല്ല.

മുൻപേപറഞ്ഞ രീതിയിൽ സ്വപ്നാവസ്ഥയെ വിവരിച്ച്, ജഗത്തിൻെറ മിത്ഥ്യാത്വത്തെയുപദേശിച്ചതിൻെറ ശേഷം ഇപ്പോൾ ജഗത്ത് സത്യമാണെന്ന് തോന്നിപ്പിക്കുന്നതായ ജാഗ്രദവസ്ഥയിലും അതു മിത്ഥ്യാഭൂതം തന്നെയെന്നുപദേശിക്കുന്നു:—

വാഗാദീന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളായ അഗ്നിസൂര്യ്യാദികൾ സുഷുപ്തിയെന്നുപേരായ മൂന്നാമത്തെ അവസ്ഥ

യിൽ ആ ദേവതകളുടെ മൂലസ്ഥാനമായ വിരാട്ടിനെ പ്രവേശിക്കുന്നു. ശരീരത്തിൽവസിക്കുന്ന മദ്ധ്യപ്രാണൻ വിരാട്ടിന്റെ പ്രത്യക്ഷസ്വരൂപമാകുന്നു. അഗ്നിസൂര്യ്യാദികളുടെ ഉത്ഭവസ്ഥാനം വിരാട്ടാണെന്നു് "മുഖാദിന്ദ്രശ്ചാഗ്നിശ്ച" "മുഖത്തിൽനിന്നു് ഇന്ദ്രനും അഗ്നിയും" "ചക്ഷോഃസൂര്യ്യോജായത" "നേത്രത്തിൽനിന്നു് സൂര്യ്യനും ജനിച്ചു" വെന്നിങ്ങിനെ ലോകത്തിൽ കാണപ്പെടുന്ന ചരാചരാത്മകമായ സർവ്വവും കേൾക്കപ്പെടുന്നതായ സ്വർഗ്ഗാദിലോകങ്ങളും വിരാട് പുരുഷനിൽനിന്നുണ്ടായിയെന്നു് പുരുഷസൂക്തത്തിൽപറഞ്ഞിരിക്കുന്നു. ഉല്പത്തിയേതിൽനിന്നോ? അതിൽ ലയംഎന്നതു് യുക്തംതന്നെ. വാഗാദികളായ ഇന്ദ്രിയഗണങ്ങളോ സുഷുപ്തിയിൽ പ്രാണവായുവിൽലയിക്കുന്നു. വാഗാദികളായ ഇന്ദ്രിയങ്ങളെ ധരിക്കുന്നതുകൊണ്ടാണ് ഇന്ദ്രൻ എന്ന പേരുണ്ടായതു്. ശ്രുതിപ്രസിദ്ധനായ ഇന്ദ്രൻ പ്രാണനാകുന്നു. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളുടെ ലയം ഏവക്കും അനുഭവമാണല്ലൊ. സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾ ഈവിധം സുഷുപ്തിയിൽ ലയിക്കുന്നു. പ്രാണവായുവിന്നു് ലയം പറയപ്പെട്ടിട്ടില്ല. ഉച്ഛ്വാസനിശ്വാസരൂപേണ പ്രാണൻ ചലിക്കുന്നതു് സുഷുപ്ത്യവസ്ഥയിലുംകാണപ്പെടുന്നുണ്ടല്ലൊ. ജാഗ്രദവസ്ഥയിൽ ഇന്ദ്രിയങ്ങളിൽക്കൂടെ അറിയപ്പെടുന്നരൂപാദിവിഷയങ്ങളുടെ പ്രതിഭാസം—വിളങ്ങുന്നതായിട്ടുള്ള കാഴ്ച—വാസ്തവമല്ല, ഭ്രമമാണ്. ശുക്തിയെ വെള്ളിയാണെന്നു ധരിക്കുന്നതുപോലെയാണ്. അധിഷ്ഠാനം ശുക്തി. വെള്ളിയെന്ന ബോധം, ഭ്രമം. അധിഷ്ഠാനസ്വരൂപത്തെ നന്നായറിയുമ്പോൾ രജതബുദ്ധിയില്ലാതെയാകും. സർവ്വാധിഷ്ഠാനം ബ്രഹ്മം. വിശ്വം അതിൽ ആരോപം. അധിഷ്ഠാനബ്രഹ്മസാക്ഷാൽകാരത്തിൽ ആരോപമായ വിശ്വം മിത്ഥ്യാഭൂതമാണെന്നനുഭവപ്പെടും. അതുകൊണ്ടു് ജാഗ്രത്ത്-സ്വപ്നം-സുഷുപ്തിയെന്ന മൂന്നവസ്ഥകളിലും ലോകത്തിന്റെ മിത്ഥ്യാഭാവത്തെ കാണേണം. സുഷുപ്തിയിൽക്കൂടെ ലയിക്കാതെയിരിക്കുന്ന

പ്രാണനിൽ മനസ്സിനെ പ്രവേശിപ്പിക്കുന്നതായ വ്രതത്തെ—പ്രണായാമവ്രതത്തെ—ബ്രംമസാക്ഷാൽകാരത്തിന്ന് സാധനമായിട്ട് ശ്രുതി സിദ്ധാന്തിക്കുന്നതിന്റെ താല്പൎയ്യമിതാകുന്നു. പ്രാണായാമവ്രതത്തെ നിരന്തരമനുഷ്ഠിക്കുന്നവന്ന് ബ്രഹ്മസാക്ഷാൽകാരമുണ്ടാകും. ചക്ഷുരാദികളെ ആശ്രയിക്കുന്നതുകൊണ്ട് അധിഷ്ഠാനബ്രഹ്മസാക്ഷാൽകാരമുണ്ടാകയില്ല. ചക്ഷുരാദികൾ സുഷുപ്തിയിൽ ഇല്ലല്ലൊ. പ്രാണനോ സുഷുപ്തിയിലുമുണ്ട്, മൂന്നവസ്ഥകളേയും പ്രകാശിപ്പിച്ചും, ആ അവസ്ഥകളെയതിക്രമിച്ചു സ്വയമേവ സാക്ഷിചൈതന്യരൂപേണ പ്രകാശിച്ചുമിരിക്കുന്ന അവ്യക്തബ്രഹ്മരൂപത്തിന്റെ വ്യക്തി—പ്രഭാസം—എന്ന് ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്ന വിരാട് പുരുഷന്റെ വിശേഷാകൃതിയായ പ്രാണനിൽക്കൂടെ മനസ്സിനെ വ്യാപരിപ്പിച്ചുംകൊണ്ടുള്ള അഭ്യാസത്താൽ—പ്രാണായാമാഭ്യാസത്താൽ—ബ്രഹ്മഭാവത്തെ പ്രാപിക്കേണം:—ബ്രഹ്മമായ്ഭവിക്കേണം. എന്നാണ് ശ്രുതിയെ അനുസരിച്ച് ശ്രീഗുരുവരുളിച്ചെയ്തതിന്റെ സാരം. ബ്രഹ്മസാക്ഷാൽകാരത്തിന്ന സഹായമായിഭവിക്കുന്ന സാധനകളിൽ ഒന്നായ പ്രാണയാമത്തിന്റെ സ്വരൂപത്തേയും ഫലത്തേയും ഇവിടെ സംഗ്രഹിച്ചിരിക്കുന്നു. ഈ സാധനശീലിപ്പാനാഗ്രഹിക്കുന്നവർ ശ്രീഗുരുവിന്റെ സഹായത്തെ ആശ്രയിച്ച് നന്നായറിഞ്ഞഭ്യസിക്കേണ്ടതാണ്.

40. നാകസ്ഥാ ദാർഢ്മേധഃ സ്പൃശതിച ദഹനഃ
കിന്തു ശുഷ്കം നിദാഘാ
ദാർഢ്ം ചേതോനുബന്ധൈഃ കൃതസുകൃതമപി
സ്വോക്തകർമപ്രജാതൈഃ
തദ്വൽ ജ്ഞാനാഗ്നിരേതൽ സ്പൃശതി ന സഹസാ
കിന്തുവൈരാഗ്യശുഷ്കം
തസ്മാ ച്ഛുദ്ധോ വിരാഗഃ പ്രഥമ മഭിഹിത
സ്തേന വിജ്ഞാനസിദ്ധിഃ

ആർദ്രം ഏധഃ=നനവുള്ള വിറകിനെ, ദഹനഃ=അഗ്നി. അകസ്മാത്=പെട്ടെന്ന്, നസ്പൃശതി=സ്പർശിക്കുന്നില്ല, കിന്തു=എന്നാൽ, നിദാഘാത്=സൂര്യോഷ്ണംനിമിത്തം, ശുഷ്കം സ്പൃശതി=ഉണങ്ങിയതിനെ സ്പർശിക്കുന്നു, തദ്വത് അനുബന്ധൈഃ=അതുപോലെ അനുബന്ധങ്ങളാൽ, ആർദ്രം ചേതഃ=ആർദ്രമായചേതസ്സിനെ,സ്വോക്തകർമ്മപ്രജാർത്ഥൈഃ=തനിക്കു വിധിച്ച കർമ്മങ്ങളാലും, പ്രജകളാലും, അർത്ഥങ്ങളാലും, കൃതസുകൃതം അപി=ചെയ്യപ്പെട്ട സുകൃതങ്ങളോടുകൂടിയവനാണെങ്കിലും, ജ്ഞാനാഗ്നിഃ=അറിവാകുന്നഅഗ്നി, നസ്പൃശതി=സ്പർശിക്കുന്നില്ല, തസ്മാത്=അതുകൊണ്ട്, ശുദ്ധഃ വൈരാഗഃ=ശുദ്ധമായ വൈരാഗ്യം, പ്രഥമം അഭിഹിതഃ=ഒന്നാമതായി പറയപ്പെട്ടു, തേന വിജ്ഞാനസിദ്ധിഃ=അതുനിമിത്തി വിജ്ഞാനം സിദ്ധിക്കും.

വിഷയവൈരാഗ്യം ജനിച്ചാൽ മാത്രമേ ആത്മാനുഭൂതിയുണ്ടാകയുള്ളു, അതുകൊണ്ട് വൈരാഗ്യത്തെ ദൃഢപ്പെടുത്തേണമെന്നുപദേശിക്കുന്നു:—

നനവുള്ള വിറകിൽ പെട്ടെന്നു തീപ്പിടിക്കുകയില്ല. ഉണക്കുവിറകാണെങ്കിൽ ക്ഷണത്തിൽ തീപ്പിടിപെട്ട് കത്തിബ്ഭസ്മമാകും. അതുപോലെ വർണ്ണാശ്രമങ്ങൾക്കുചിതമായ കാമ്യകർമ്മാനുഷ്ഠാനം, പുത്രപ്രാപ്തി, യാഗാദികർമ്മാനുഷ്ഠാനം, എന്നിവകൊണ്ട് സുകൃതം ചെയ്തവനായിരുന്നാലും ഭാര്യാപുത്രാദി വിഷയങ്ങളിൽ അനുരാഗത്തോടുകൂടിയ മനസ്സിൽ— (നനവുള്ള വിറകുപോലെ തണുപ്പുള്ള മനസ്സിൽ) ആത്മബോധരൂപമായ അഗ്നി വേഗത്തിൽപ്പിടിക്കുകയില്ല. വിഷയങ്ങളിൽ ദൃഢവൈരാഗ്യം ജനിച്ചിട്ടുണ്ടെങ്കിൽ (ഉണക്കുവിറകുപോലെ മോക്ഷേച്ഛനിമിത്തം ഉജ്ജ്വലിക്കുന്ന മനസ്സിൽ) ആ മനസ്സിൽ ആത്മബോധരൂപമായ അഗ്നി വേഗം കത്തിപ്പിടിക്കും. അതുകൊണ്ടു മോക്ഷത്തെ—ആത്മ

സ്വരൂപവിജ്ഞാനത്തെ — ആഗ്രഹിക്കുന്നുണ്ടെങ്കിൽ വിഷയങ്ങൾ ദോഷസ്ഥാനങ്ങളാണെന്നുറച്ച് അവയിൽനിന്ന് മനസ്സിനെ തീരെ പിൻവലിച്ചിരിക്കുക എന്ന പരിശുദ്ധവൈരാഗ്യത്തെ സമ്പാദിക്കേണം. വൈരാഗ്യമാണ് ജ്ഞാനസാധനങ്ങളിൽ ആദ്യത്തേതെന്ന് ശാസ്ത്രം സിദ്ധാന്തിച്ചിരിക്കുന്നു.

"നകർമ്മണാ നപ്രജയാധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ" ത്യാഗത്താൽ—വിഷയങ്ങളെ ഉപേക്ഷിക്കുന്നതുകൊണ്ടു ഏകേ=മുഖ്യന്മാരായ ചില യോഗികൾ, അമൃതത്വം=മോക്ഷത്തെ, ആനശുഃ=പ്രാപിച്ചിട്ടുണ്ട്, കർമണാ=കാമ്യകർമ്മാനുഷ്ഠാനത്താലോ, പ്രജയാ=സന്താനത്തെ ഉത്പാദിപ്പിച്ചതുകൊണ്ടോ, ധനേന=ധനംകൊണ്ടു സാധിപ്പാൻ കഴിയുന്ന യാഗാദികൾകൊണ്ടോ, ദാനാദികൾകൊണ്ടോ, അമൃതത്വം=മോക്ഷത്തെ, ന ആനശുഃ=പ്രാപിച്ചിട്ടില്ല എന്നർത്ഥമായ മുകളിൽ കാണിച്ച ശ്രുതി ഇവിടെ പ്രമാണം.

41. യൽകിഞ്ചിന്നാമരൂപാത്മക മിദ മസദേവോ-
ദിതം, ഭാതി ഭൂമൌ
യേനാനേകപ്രകാരൈർവ്യവഹരതി ജഗ-
ദ്യേനവിശേഷശ്വരേണ.
തദ്വൽപ്രച്ഛാദനീയം നിഭൃതരശനയാ
യദ്വദേവദ്വിജിഹ്വ
സ്തേനത്യക്തേന ഭോജ്യം സുഖമനതിശയം
മാഗൃധോന്യദ്ധനാദ്യം.

യൽകിഞ്ചിത് അസത് ഏവ=ഏതോവിധത്തിലിരിക്കുന്ന അസത്തുതന്നെ (ഇല്ലാത്തതായ ഒന്നുതന്നെ) ഉദിതം=ഉണ്ടായി (ഉള്ളതുപോലെ പ്രകാശിച്ച്) നാമരൂപാത്മകം=നാമവും രൂപവുമുള്ളതായിരിക്കുന്നു, ഇദം=ഇത്, (കാണപ്പെടുന്ന ഈ ലോകം) ഭൂമൌ=ഭൂമിയിൽ, യേന ഭാതി=യാതൊന്നി

നാൽ പ്രകാശിക്കുന്നു, ജഗത്=ജഗത്ത , യേന=ഏതിനാൽ, അനേകപ്രകാരൈഃ=അനേകവിധത്തിൽ, വ്യവഹരതി=പ്രവൎത്തിക്കുന്നു, തേന വിശ്വേശ്വരേണ=ആ ലോകേശ്വരനാൽ, നിഷ്ടരശനയാ=നിശ്ചയമായറിയപ്പെട്ട രജ്ജുവിനാൽ, ദ്വിജിഹ്വഃയദ്വത്=പാമ്പ് ഏതുവിധമോ, തദ്വത് പ്രച്ഛാദനീയം=ആ വിധം പ്രച്ഛാദനം ചെയ്യപ്പെടുവാൻ യോഗ്യമാകുന്നു, തേന ത്യക്തേന=അവനാൽ ഉപേക്ഷിക്കപ്പെട്ടതിനാൽ, അനതിശയം=അതിശയത്തോടുകൂടാത്തതായ (അത്യുൽകൃഷ്ടമായ) സുഖം=ആനന്ദം, ഭോജ്യം=അനുഭവിക്കപ്പെടുവാൻ യോഗ്യം, അന്യത് ധനാദ്യം=ഇതരമായ ധനാദിയെ മാഗൃധഃ=ആഗ്രഹിക്കരുത്.

ലോകം ത്രികാലത്തിലും ഇല്ലാത്തതാണെന്ന് മുമ്പേപറഞ്ഞ സംഗതിയെത്തന്നെ പ്രബലപ്പെടുത്തുവാൻ ഈശാവാസ്യോപനിഷദ്വാക്യാൎത്ഥത്തെയെടുത്തുകാണിച്ച് വീണ്ടും ഉപദേശിക്കുന്നു:— ഉണ്ടെന്നോ ഇല്ലെന്നോ പറവാൻ പാടില്ലാത്തവിധത്തിലിരിക്കുന്ന (അനിർവാച്യമായ) അസദ്വസ്തു, നാമരൂപത്തോടുകൂടെ ഉള്ളതെന്നപോലെ വിളങ്ങുന്നതിന്നും നാനാവിധത്തിൽ പ്രവൃത്തിക്കുന്നതിന്നും യാതൊരുവൻ കാരണമായിരിക്കുന്നുവോ ആ വിശ്വേശ്വരൻതന്നെ ഈ ലോകത്തെ ആവിധത്തിൽ മറച്ചിരിക്കുന്നു. ഏതുവിധത്തിൽ എന്നാൽ:— പ്രാതിഭാസികരൂപത്തിൽ കാണപ്പെട്ട സർപ്പം നിശ്ചിതമായറിയപ്പെട്ട രജ്ജുവിനാൽ മറക്കപ്പെട്ടിരുന്നതുപോലെ. ഇതിന്റെ സാരം:— കയറാണെന്നറിയുന്നതിന്നുമുമ്പെ പാമ്പാണെന്നു തോന്നി. കയറാണെന്നു നിശ്ചിതമായറിഞ്ഞപ്പോൾ, അതിന്നു മുമ്പെ തോന്നിയിരുന്ന സൎപ്പം ഇല്ലാതെയായി. മുമ്പേ സൎപ്പമായിട്ടറിഞ്ഞതു സർപ്പത്തെയല്ല കയറിനെയാണെന്ന് കയറിന്റെ സ്വരൂപം അറിഞ്ഞപ്പോൾ മാത്രമേ, ധരിച്ചുള്ളൂ. ഇതുപോലെ, ഈശ്വരസാക്ഷാൽകാരമുണ്ടാകുന്നതിന്നുമുമ്പേ ലോകരൂപേണ കാണുന്നത് ഈശ്വര

നെത്തന്നെയാണെന്ന് ഈശ്വരസാക്ഷാൽകാരമുണ്ടാകുമ്പോ ളറിയുന്നു. അപ്പോൾ ഈശ്വരന്റെ പ്രാതിഭാസികസത്താരൂ പമായ ലോകം പാരമാർത്ഥികസത്താരൂപനായ ഈശ്വരനാ യിട്ടുതന്നെ വിളങ്ങി. അപ്പോൾ ലോകമില്ലാതെയുമായി. നി രതിശയാനന്ദം അനുഭവപ്പെട്ടു. ആഭാസമായ ജഗത്തിനാൽ സ്പർശിക്കപ്പെടാത്ത നിരതിശയാനന്ദസ്വരൂപനായ വിശേ ശ്വരനെയല്ലാതെ, പ്രാതിഭാസികസത്താരൂപേണ വിളങ്ങു ന്ന ധനാദിവസ്തുക്കളെ സുഖാസ്പദമായിട്ട് കരുതാതെയും ആ ഗ്രഹിക്കാതെയുമിരിക്കണം.

"ഈശാവാസ്യമിദംസർവം യൽകിഞ്ചിൽ ജഗത്യാംജഗത്
തേനത്യക്തേനഭുംജീഥാ മാഗൃധഃകസ്യസ്വിദ്ധനം"

മേൽകാണിച്ച സംഗതിക്കാസ്പദമായ പ്രമാണം ഈ ശാവാസ്യോപനിഷത്തിലെ ഈ ആദ്യമന്ത്രമാണ്. ആ മ ന്ത്രത്തിന്റെ അർത്ഥം:—

ഇദം=എല്ലാവരുടേയും മുമ്പിൽ ശോഭിച്ച കാണപ്പെടുന്നതാ യ, യൽകിഞ്ചിത്സർവ്വം=നാമരൂപാത്മകമായ സർവ്വവും ബ്ര ഹ്മാവുമുതൽ പുൽക്കൊടിവരെയുള്ളതെല്ലാം, ജഗത്=ചലിക്കു ന്നതായിട്ട്, ജഗത്യാം=ഭൂമിയിൽ, യത്ഭാതി=യാതൊന്ന് വി ളങ്ങുന്നുവോ, തത്=അതെല്ലാം, ഈശാ=ഈട്ടിനാൽ,—സർ വോൽകൃഷ്ടനായ പരമാത്മാവിനാൽ, വാസ്യം=ആച്ഛാദിക്ക പ്പെട്ടതായിരിക്കുന്നു, ലൊകത്തെ പ്രകാശിപ്പിക്കുന്നവനും ച ലിപ്പിക്കുന്നവനുമായ പരമാത്മാവിനെ അറിയുമ്പോൾ പ്രാ തിഭാസികമായ്വിളങ്ങിയിരുന്ന ജഗത്ത് തുഛമാണെന്നറിയു ന്നു. ഇല്ലാത്തതാണെന്നറിയുന്നു. തേനത്യക്തേന=ആഭാസ മായ ജഗത്തിനാൽഉപേക്ഷിക്കപ്പെട്ടതു് യാതൊന്നോ അതി നാൽ:—ജഗൽസംബന്ധം ലേശവുമില്ലാതെയിരുന്ന ബ്രഹ്മ ത്താൽ വ്യാപിക്കപ്പെട്ടവനായിട്ട്, ഭുംജീഥാഃ=അവശിഷ്ടമാ യ ആത്മാനന്ദത്തെ—ബ്രഹ്മാനന്ദത്തെ—അനുഭവിച്ചാലും, ധനം മാഗൃധഃ=ധനത്തെ കാംക്ഷിക്കേണ്ട, ഇദം=ഇതു് ധനാ

ദിവിഷയം, കസ്യസ്വിത്=ഏതിനെ ആസ്പദിച്ചുണ്ടായിരിക്കുന്നുവെന്നു ചിന്തിക്കുക,—ധനാദിവിഷയങ്ങൾക്ക് ഉപാദാനകാരണമെന്താണെന്നു ചിന്തിക്കുക. അപ്പോൾ ഉപാദാനകാരണമില്ലെന്നുകാണും. കാരണമില്ലാതിരിക്കേ കാൎയ്യമെങ്ങിനെയുണ്ടാകും. ഇല്ലാത്തതായ ധനത്തെ കാംക്ഷിക്കേണ്ട. നിത്യാനന്ദസ്വരൂപനായ വിശേശ്വരനെത്തന്നെ ആത്മാവായറിഞ്ഞു് പരമാനന്ദസ്വരൂപനായിരിക്കുക എന്നുപദേശം.

42. ജീവന്മുക്തിർമ്മുമുക്ഷോഃ പ്രഥമ മഥ തതോ
മുക്തിരാത്യന്തികീച
തേഭ്യാസജ്ഞാനയോഗാൽ ഗുരുചരണകൃപാപാംഗ-
സംഗേന ലബ്ധാത്.
അഭ്യാസോപി ദ്വിധാസ്യാ ദധികരണവശാ-
ദ്ദൈഹികോ മാനസശ്ച
ശാരീരസ്ത്വാസനാദ്യോ ഹ്യുപരതിരപരോ
ജ്ഞാനയോഗഃ പരോക്തഃ.

മുമുക്ഷോഃ പ്രഥമം ജീവന്മുക്തിഃ=മോക്ഷേച്ഛയുള്ളവന്നു് ഒന്നാമതുണ്ടാകുന്നതു ജീവന്മുക്തി. അഥ തതഃ=അതിൽപ്പിന്നെ അതിൽനിന്നു് ആത്യന്തികീമുക്തിഃ=നാശരഹിതയായ മുക്തി. ഗുരുചരണകൃപാപാംഗസംഗേന ലബ്ധാത്=പൂജ്യനായ ഗുരുവിന്റെ കാരുണ്യകടാക്ഷത്താൽ ലഭിച്ചിരിക്കുന്ന അഭ്യാസജ്ഞാനയോഗാത്=അഭ്യാസംകൊണ്ടും ജ്ഞാനയോഗംകൊണ്ടും തേ സ്യാതാം= അതു രണ്ടുമുണ്ടാകും. അധികരണവശാത്=അധിഷ്ഠാനങ്ങളുടെ അധീനത നിമിത്തം അഭ്യാസഃ അപി=അഭ്യാസവും ദ്വിധാസ്യാത്=രണ്ടു വിധമാകും. ദൈഹികഃ മാനസഃ ച=ദേഹംകൊണ്ടും മനസ്സുകൊണ്ടും നിവൎത്തിക്കുന്നത്. ശാരീരഃതു, ആസനാദ്യഃ=ശരീരംകൊണ്ടു നിവൎത്തിക്കുന്നത് ആസനം മുതലായത്. അപരഃ ഉപരതിഃ=മ

റേറത് ഉപരതി—മനസ്സിൻെറ ഉപശാന്തി. ജ്ഞാനയോഗഃ പരോക്തഃ=ജ്ഞാനയോഗം പ്രധാനമെന്നു പറയപ്പെട്ടിരിക്കുന്നു.

മോക്ഷത്തിൻെറ സ്വരൂപത്തെപ്പറയുന്നു:—മോക്ഷേച്ഛയുള്ളപുരുഷന്ന് ഒന്നാമതി ലഭിക്കുന്നത് ജീവന്മുക്തി. പിന്നെ അതിൽനിന്നുണ്ടാകുന്നതു ശരീരനാശാനന്തരമുണ്ടാകുന്നതും പുനരാവൃത്തിയില്ലാത്തതുമായപരമപദപ്രാപ്തി:—കൈവല്യം—എന്നു പറയപ്പെടുന്നതായ ബ്രഹ്മഭാവം. ഈ രണ്ടുവിധം മുക്തിയും പൂജ്യനായ ശ്രീഗുരുവിൻെറ കാരുണ്യകടാക്ഷത്താൽ പരിശീലിപ്പാൻ സാധിക്കുന്ന സാധനയാലും തൽഫലമായ ജ്ഞാനയോഗത്താലും അനുഭവപ്പെടും. അഭ്യാസത്തിന്നുപയോഗപ്പെടുത്തുന്ന അധികരണങ്ങൾ രണ്ടുവിധമായിരിക്കുന്നതിനാൽ അഭ്യാസവും രണ്ടുവിധം. ദേഹം ഒരധികരണം. മനസ്സ് മററൊരധികരണം. ആസനാദികൾ ശരീരംകൊണ്ടു ചെയ്യുന്ന അഭ്യാസം. (സാധന) ഉപശമം (വിഷയവിരക്തി) മനസ്സുകൊണ്ടു സാധിക്കുന്ന അഭ്യാസം. ഇതു രണ്ടുംകൊണ്ടും ലഭിക്കുന്നതാണ് ജ്ഞാനയോഗമെന്ന് പറയപ്പെടുന്ന ഉൽകൃഷ്ടമായ മോക്ഷസാധനം.

43. സർവാന്നമൂല്യകാമാൻ ഹൃദികൃതനിലയാൻ
ക്ഷിപ്ത ശങ്കുനിവോച്ചൈ
ർദ്വിയ്യദ്ദേഹാഭിമാന സ്ത്യജതി ചപലതാ
മാത്മദത്താഭിധാനഃ
യാത്യൂൎദ്ധ്വസ്ഥാനമുച്ചൈഃകൃതസുകൃതഭരോ
നാഡികാഭിർവിചിത്രം
നീലശ്വേതാരുണാദിഃ സ്രവദമൃതഭരം
ഗൃഹ്യമാണാത്മസൌഖ്യഃ

ഹൃദി കൃതനിലയാൻ=ഹൃത്തിൽ (മനസ്സിൽ) സ്ഥാനം പിടിച്ചിരിക്കുന്ന സർവാൻ കാമാൻ=സകല സങ്കല്പങ്ങളേയും, ഉച്ചൈഃക്ഷിപ്തശങ്കൂൻ ഇവ=ബലമായിത്തറച്ചിരിക്കുന്ന ശൂല

ങ്ങളെയെന്നപോലെ, ഉന്മൂല്യ=പറിച്ചുകളഞ്ഞിട്ട്, ദീൎഘ്ദേഹാഭിമാനഃ=വേരററിരിക്കുന്ന ദേഹാഭിമാനത്തോടുകൂടിയവനും, ആത്മദത്താഭിധാനഃ=ആത്മാവിൽ വെക്കപ്പെട്ട അവധാനത്തോടുകൂടിയവനുമായിട്ട്, ചപലതാം ത്യജതി=ചഞ്ചലതയെ ഉപേക്ഷിക്കുന്നു, കൃതസുകൃതഭരഃ=ചെയ്യപ്പെട്ട പുണ്യങ്ങളോടുകൂടിയവനും, ഗൃഹ്യമാണാത്മസൌഖ്യഃ=ഗ്രഹിക്കപ്പെട്ടിരിക്കുന്ന ആത്മാനന്ദത്തോടുകൂടിയവനുമായിട്ട്, നീലശ്വേതാരുണാഭിഃ=നീലം, ശ്വേതം, അരുണം എന്ന വൎണ്ണഭേദങ്ങളോടുകൂടിയ, നാഡികാഭിഃ=നാഡികളാൽ, വിചിത്രം=വിചിത്രമായിരിക്കുന്നതും, സ്രവദമൃതഭരം=ഒഴുകുന്ന അമൃതധാരയോടുകൂടിയതുമായ, ഉച്ചൈഃസ്ഥാനം യാതി=ഉൽകൃഷ്ടസ്ഥാനത്തെ പ്രാപിക്കുന്നു.

ഒന്നാമതായി ലഭിക്കുമെന്ന് മുമ്പേ പറഞ്ഞ ജീവന്മുക്തിയെ വിവരിക്കുന്നു:—അനേകജന്മങ്ങളിൽച്ചെയ്ത കൎമ്മങ്ങളുടെ വാസനാരൂപേണ ഹൃദയത്തിൽ അനേകമനോരഥങ്ങൾ സ്ഥാനംപിടിച്ചിരിക്കുന്നുണ്ട്. അവ ഹൃദയത്തെ അഗാധത്തിൽ മുറിപ്പെടുത്തുന്ന ശൂലങ്ങൾക്ക് സദൃശങ്ങളാണെന്ന് വിവേകത്താൽ നിശ്ചയിച്ചിട്ട് അവയെ വേരോടെ പറിച്ചുകളയേണം. എന്നാൽ "ഞാനെന്നും എന്റെതെന്നും" രൂപത്തിൽ ഉറച്ചിരിക്കുന്ന അഭിമാനത്തിന്റെ വേരററു വീഴുന്നു. അപ്പോൾ സുഖസാധനങ്ങളെ സമ്പാദിപ്പാനുള്ള പരിശ്രമരൂപമായ ചാഞ്ചല്യം മനസ്സിൽനിന്നു വിട്ടുപോകുന്നു. മനസ്സിൽ പററിയിരുന്ന രജോഗുണാംശം നശിക്കുന്നുവെന്നു സാരം. അപ്പോൾ മനസ്സിന്റെ യഥാൎത്ഥരൂപമായ സത്വഗുണം പ്രബലപ്പെടുന്നു. മനസ്സ് ആത്മാവിലുറയ്ക്കുന്നു. മനസ്സിന്റെ നിരന്തരപരിശ്രമം ആത്മസ്വരൂപത്തെ അറിയുന്നതിൽത്തന്നെയുറയ്ക്കുന്നു. അപ്പോൾ നീലം, വെളുപ്പ്, ചുകപ്പ് എന്നീ നിറങ്ങളുള്ള അനേക നാഡികൾ നിമിത്തം നാനാവൎണ്ണത്തിൽ പ്രകാശിക്കുന്നതും, കുണ്ഡലനീയെന്നപേ

രായ ബ്രഹ്മനാഡിയുടെ മുഖം വികസിച്ചതുകൊണ്ട് അമൃത രസത്തിന്റെ ഒഴുക്കത്തോടുകൂടിയതുമായ ശിരോമദ്ധ്യത്തിലു ള്ള "ബ്രഹ്മരന്ധ്രം" എന്നു പറയപ്പെടുന്ന ഉൽകൃഷ്ടസ്ഥാന ത്തെ മനസ്സ് പ്രാപിക്കുന്നു. അപ്പോൾ ബ്രഹ്മാനന്ദമനുഭവി ക്കുന്നവൻ ഞാൻ എന്നുള്ള ഭാവം മാത്രം അവശേഷിക്കുന്നു. ശരീരേന്ദ്രിയാദികളെത്തന്നെ അറിയാത്തതുകൊണ്ട്—സുഷു പ്തിയിലിരിക്കുന്നവൻ മറക്കുന്നതുപോലെ ദേഹേന്ദ്രിയാദിക ളെ മറന്നതുകൊണ്ട് വിശപ്പ്, ദാഹം, മുതലായവയറിയാ തെ ബ്രഹ്മാനന്ദത്തിൽ മനസ്സ മുങ്ങിയിരിക്കുന്ന നിലതന്നെ ജീവന്മുക്തി. ഇവിടെ മനസ്സ് ആനന്ദാത്മകമായിരിക്കുന്നു. ഇതാണ് ജീവന്മുക്തി.

44. പ്രാപശ്യദ്വിശ്വമാത്മേത്യയമിഹപുരുഷഃ
ശോകമോഹാദ്യതീതഃ
ശുക്രം ബ്രഹ്മാധ്യഗച്ഛൽ സഖലുസകലവിൽ
സർവസിദ്ധ്യാത്മകം ഹി.
വിസ്മൃത്യസ്ഥൂലസൂക്ഷ്മ പ്രഭൃതി വപുരസൌ
സർവ സങ്കല്പശൂന്യോ
ജീവന്മുക്തസ്തുരീയം പദമധിഗതവാൻ
പുണ്യപാപൈർവിഹീനഃ.

അയം പുരുഷഃ=ഈ പുരുഷൻ, ഇഹ=ഈ ശരീരത്തിൽ ഇ രിക്കുന്നവനായിട്ട്, ശോകമോഹാദ്യതീതഃ=ശോകമോഹാദി കളെ അതിക്രമിച്ചവനായിട്ട്, വിശ്വം ആത്മാ ഇതി പ്രാപ ശ്യത്=സകലവും ആത്മാവാണെന്ന് സ്പഷ്ടമായിട്ടുംകണ്ടു. ശുക്രം ബ്രഹ്മ അധ്യഗച്ഛത്=ശബളബ്രഹ്മത്തെ(ഹിരണ്യഗർഭ നെന്നു പേരുള്ള ബ്രഹ്മത്തെ) പ്രാപിച്ചു, സഃ സകലവിത്= അവൻ സർവത്തെയും അറിയുന്നവനായിട്ടും, സർവസിദ്ധ്യാ ത്മകം=സർവസിദ്ധികളുടെ സ്വരൂപമായിട്ടും ഭവിച്ചു, അ സൌ=ഇവനു, സ്ഥൂലസൂക്ഷ്മപ്രഭൃതി വപുഃവിസ്മൃത്യ=സ്ഥൂല

സൂക്ഷ്മാദിശരീരത്തെ മറന്നിട്ട്, സർവസങ്കല്പശൂന്യഃ=സർവ സങ്കല്പങ്ങളുമില്ലാത്തവനായിട്ട്, ജീവന്മുക്തഃ=ജീവിച്ചിരിക്കുന്നവനാകുന്നുവെങ്കിലും മുക്തനായിട്ട്, പുണ്യപാപൈഃവിഹീനഃ=പുണ്യപാപസംബന്ധമില്ലാത്തവനായിട്ട്, തുരീയം പദം=നാലാമത്തെ സ്ഥാനത്തെ അധിഗതവാൻ=പ്രാപിച്ചു.

കുണ്ഡലിനീശക്തിയുടെ വികാസംനിമിത്തം അതിൽ കൂടെ ബ്രഹ്മരന്ധ്രമെന്ന ഉൽകൃഷ്ടസ്ഥാനത്തിൽ-ശിരോമദ്ധ്യത്തിൽ—എത്തിയിരിക്കുന്ന പുരുഷൻ_ആത്മാവ്, ഈ ശരീരത്തിലിരിക്കുന്നുവെങ്കിലും ശോകമോഹങ്ങളില്ലാത്തവനായിട്ട് സകലവും ആത്മാവുതന്നെയെന്ന് സാക്ഷാത്തായറിയുന്നു. ആ നിലയിൽ അവൻ ഹിരണ്യഗർഭം എന്നു പറയപ്പെടുന്ന ബ്രഹ്മത്തെ പ്രാപിക്കുന്നു. അപ്പോളവൻ സർവജ്ഞനും അണിമാദി സകല സിദ്ധികളുടെ സ്വരൂപമായ്ഭവിച്ചുവനുമാകുന്നു. അണിമാദികളായ സകല സിദ്ധികളും അവനെ ആശ്രയിക്കുന്നുവെന്നു സാരം. സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ നിമിത്തമുള്ള പരിച്ഛേദഭാവമപ്പോളവന്നില്ല. പുണ്യപാപരൂപകർമ്മഫലങ്ങളൊന്നും അവനെ ബാധിക്കുന്നില്ല. തജ്ജന്യങ്ങളായ സുഖദുഃഖങ്ങളൊന്നും അവന്നപ്പോളില്ലെന്നു സാരം. ജാഗ്രത്ത്-സ്വപ്നം സുഷുപ്തിയെന്ന മൂന്നവസ്ഥാഭേദങ്ങളെയും അതിക്രമിച്ചിരിക്കുന്നതിനാൽ "തുര്യം"—എന്ന നാലാമത്തേ സ്ഥാനത്തിൽ അവൻ സ്ഥിതിചെയ്യുന്നു.

"യസ്മിൻ സർവാണിഭൂതാന്യാത്മൈവാ ഭൂദ്വിജാനതഃ
തത്രകോമോഹഃകഃശോക ഏകത്വമനുപശ്യതഃ
സപര്യഗാച്ഛുക്രമകായ മവ്രണമസ്നാവിരം ശുദ്ധമപാപവിദ്ധം" എന്ന ഈശാവാസ്യോപനിഷദ്വാക്യസാരം മേൽപറഞ്ഞ പദ്യത്തിന്നാസ്പദം. ഏതൊരു സ്ഥാനത്തിൽ എത്തിയ പരമജ്ഞാനിക്കു എല്ലാം ആത്മമയമായിട്ട് കാണ്മാൻ കഴിയുന്നുവോ—ഏകനായ ആത്മാവിനെ സർവത്രപരിപൂ

ണ്ണനായിക്കാണുന്ന അവന്ന്-അവിടെ (ആ സ്ഥാനത്തിൽ) മോഹവും ശോകവും എങ്ങിനെയുണ്ടാകും അവിന്നവിടെ അസ്ഥിമാംസരക്തമജ്ജാസ്വരൂപമായ ശരീരമില്ല. വൃദ്ധിക്ഷയാദി വികാരങ്ങളൊന്നുമില്ല. പാപസംബന്ധമില്ലാത്തതായ ഹിരണ്യഗർഭ ബ്രഹ്മതത്വത്തെ അവൻ പ്രാപിച്ചിരിക്കുന്നു. അവൻ ആ സ്വരൂപമായിരിക്കുന്നു എന്നാണ്, മേൽ കാണിച്ച പദ്യത്തിന്നാസ്പദമായ ഈശാവാസ്യ ശ്രുതിവാക്യത്തിന്റെ അർത്ഥം.

45. യഃ സത്വാകാരവൃത്തൌ പ്രതിഫലതിയുവാ
 ദേഹമാത്രാവൃതോപി
 തദ്ധർമ്മൈർബാല്യ വാർദ്ധാദിഭിരനുപഹതഃ
 പ്രാണ ആവിർബഭൂവ
 ശ്രേയാൻ സാദ്ധ്യസ്തമേതം സുനിപുണമതയഃ
 സത്യസങ്കല്പഭാജോ
 ഹ്യഭ്യാസാദ്ദേവയന്തഃ പരിണതമനസാ
 സാകമൂർദ്ധ്വം നയന്തി

സത്വാകാരവൃത്തൌ=സത്വഗുണമായ്ഭവിച്ച വൃത്തിയിൽ **യഃ** പ്രതിഫലതി=യാതൊരാത്മാവ് പ്രതിഫലിക്കുന്നുവോ, **സഃ**=ആ ആത്മാവ്, ദേഹമാത്രാവൃതഃ അപി=ദേഹമാത്രത്താൽ മറയ്ക്കപ്പെട്ടവനാണെങ്കിലും, തദ്ധർമ്മൈഃ ബാല്യവാർദ്ധാദിഭിഃ=ശരീരധർമ്മങ്ങളായ ബാല്യവാർദ്ധക്യാദികളാൽ, അനുപഹതഃ=ഉപഹനിക്കപ്പെടാത്ത യുവാ =എന്നും ഒരു പോലെ യുവാവായും ശ്രേയാൻ=കല്യാണസ്വരൂപനും. സാദ്ധ്യഃ=സാധിപ്പിക്കുവാൻ (ഉത്തമഗതിയെ പ്രാപിപ്പിക്കുവാൻ) യോഗ്യനുമായ പ്രാണഃ ആവിർബഭൂവ=പ്രാണനായിട്ടാവിർഭവിച്ചു. സുനിപുണമതയഃ=കുശല ബുദ്ധികളും, സത്യസങ്കല്പഭാജഃ=സത്യത്തിൽ സങ്കല്പത്തോടു കൂടിയവരും, അഭ്യാസാൽ=അഭ്യാസം നിമിത്തം ദേവയന്തഃ=ദേവന്മാരാകു

വാൻ ആഗ്രഹിക്കുന്നവരുമായിട്ട് തം ഏതം=ആ ഇവനെ — പ്രാണനെ പരിണത മനസാ=പരിശുദ്ധമായ മനസ്സോടുകൂടെ ഉദഞ്ചം നയന്തി=ഉദഞ്ചഭാഗത്തേക്ക്—ബ്രഹ്മരന്ധ്രമെന്നു പറയപ്പെടുന്ന ശിരോമദ്ധ്യത്തിലേക്കു—കൊണ്ടുപോകുന്നു.

ജീവന്മുക്തന്റെ പ്രാണൻ—ജീവാത്മാവ്—ഉദഞ്ചലോകത്തെ—ശരീരത്തിൽ ബ്രഹ്മരന്ധ്രത്തെ—പ്രാപിക്കുന്നുവെന്നുപദേശിക്കുന്ന ഋക്ശാഖയിലെ ശ്രുതിയെ അനുസരിച്ച് ഗുരു ശിഷ്യനോടുപദേശിക്കുന്നു:—യാതൊരാത്മാവ് സത്വഗുണത്തിന്റെ പരിണാമമായ (കാമാദിമാലിന്യമില്ലാത്ത) പരിശുദ്ധവൃത്തിയിൽ (തെളിഞ്ഞ കണ്ണാടിയിൽ മുഖമെന്നപോലെ) പ്രതിഫലിക്കുന്നുവോ, ആ ആത്മാവുതന്നെ പ്രാണനായിട്ട് (ജീവാത്മാവായിട്ട്)ആവിർഭവിച്ചു—സത്വഗുണമാകുന്ന ഉപാധിയോടുകൂടിയ ജീവാത്മാവായിട്ട് വിളങ്ങിയതു പരമാത്മാവു തന്നെയാണെന്നു സാരം. ആ ജീവാത്മാവിന്ന് ദേഹമാകുന്ന ഒരാച്ഛാദനമുണ്ടെന്നിരിക്കിലും, ദേഹധർമ്മങ്ങളായ ബാല്യവാർദ്ധക്യാദി ദശാഭേദങ്ങൾ നിമിത്തം വികാരം ബാധിക്കുന്നില്ല. മംഗളസ്വരൂപനും നിത്യയുവാവും സൽഗതിയെ പ്രാപിപ്പിക്കുവാൻ തക്കതായ യോഗ്യതയുള്ളവനുമാകുന്നു. ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ലാത്തതിനെക്കൂടി നിശിതയായ ബുദ്ധിവൃത്തിയാൽ അറിവാൻ സമർത്ഥന്മാരായ കവികൾ സത്യമായ ബ്രഹ്മത്തിൽത്തന്നെ മനസ്സിനെ നിൎത്തുന്നവരും, ആ അഭ്യാസബലത്താൽ ദേവന്മാരാവാൻ ആഗ്രഹിക്കുന്നവരുമായിട്ട് ആ കല്യാണസ്വരൂപനായ പ്രാണനെ (ജീവനെ) പരിശുദ്ധമായ മനസ്സോടുകൂടെ ശിരോമദ്ധ്യസ്ഥാനമായ ബ്രഹ്മരന്ധ്രത്തെ പ്രാപിപ്പിക്കുന്നു.

ഇതിന്നാസ്പദമായ ഋക്ശാഖീയശ്രുതി:—

"യുവാ സുവാസാഃ പരിവീത ആഗാൽ. സ ഉ ശ്രേയാൻ ഭവതിജായമാനഃ. തംധീരാസഃ കവയഉന്നയന്തി സ്വാദ്ധ്യാ മനസാ ദേവയന്തഃ."

യുവാ=ബാല്യം വാൎദ്ധക്യം എന്നിങ്ങിനെയുള്ള ദേഹവികാര ങ്ങളൊന്നുമില്ലാതെയിരിക്കുന്ന മുഖ്യ പ്രാണൻ, സുവാസാഃ= ശോഭനമായ ആച്ഛാദനത്തോടു കൂടിയവനും, പരിവീതഃ= ശരീരത്താൽ ആവൃതനുമായിട്ട്, ആഗാത്=ജീവാവസ്ഥയെ പ്രാപിച്ചു, ഉ=നിശ്ചയം ഇതിൽ സംശയത്തിന്നവകാശമില്ല, ജായമാനഃ=ജനിച്ചപ്പോൾതന്നെ, ശ്രേയാൻ=സൽകൎമ്മ ത്തിൽ തൽപരനായതുകൊണ്ട്, സ്വാധ്യഃഭവതി=വേണ്ടതു പോലെ — സുഖമാകുംവിധം — ആരാധിക്കപ്പെടുവാൻ യോ ഗ്യനാകുന്നു, തം=അവനെ — മുഖ്യപ്രാണഭൂതനായ ജീവനെ, ധീരാസഃ കവയഃ=ദൃഢവ്രതന്മാരായ കവികൾ — ദീൎഘദൎശ നം ചെയ്യാൻതക്ക യോഗ്യതയുള്ള നിശിതബുദ്ധിമാന്മാർ, ദേ വയന്തഃ=ദേവന്മാരാവാനാഗ്രഹിക്കുന്നവരായിട്ടു, മനസാ സ ഹ=മനസ്സോടുകൂടെ, ഉന്നയന്തി=ഉൗൎദ്ധ്വഭാഗത്തേക്ക് — ബ്ര ഹ്മരന്ധ്റത്തിലേക്കു പ്രാപിപ്പിക്കുന്നു, എന്നാണ് മേൽ കാ ണിച്ച ശ്രുതിയുടെ ഭാഷ്യം.

46. പ്രായോകാമോസ്തകാമോ നിരതിശയസുഖാ
യാത്മകാമസ്തദാസൌ
തൽപ്രാപ്താവാപ്തകാമഃസ്ഥിതചരമദശ
സ്തസ്യദേഹാവസാനേ
പ്രാണാനൈവോൽക്രമന്തിക്രമവിരതിമിതാഃ
സ്വസ്വഹേതൌതദാനീം
കഃപായം ജീവോവിലീനോ ലവണമിവജലേ
ഖണ്ഡആത്മൈവപശ്ചാത്.

പ്രായഃ അസൌ അസ്തകാമഃ=പ്രായേണ ഇവൻ അസ്തമിച്ച കാമത്തോടുകൂടിയവനും, അകാമഃ=കാമമില്ലാത്തവനും, നി രതിശയസുഖായ=പരമാനന്ദത്തിനായ്ക്കൊണ്ട്, ആത്മകാ മഃ=ആത്മാവിനെ കാമിക്കുന്നവനും, തൽപ്രാപ്തൌ=അതി ന്റെ പ്രാപ്തിയിൽ, ആപ്തകാമഃ=സാധിച്ചിരിക്കുന്ന കാമ

ത്തോടുക്രുടിയവനും, സ്ഥിതചരമദശഃ=അവസാനാവസ്ഥയിൽ സ്ഥിതിചെയ്യുന്നവനമാകുന്നു, തസ്യദേഹാവസാനേ=അവന്റെ ദേഹാവസാനത്തിൽ, പ്രാണാഃ=പ്രാണങ്ങൾ, ന ഉൽക്രാമന്തി ഏവ=ഉൽക്രമിക്കുന്നില്ല നിശ്ചയം, സ്വസ്വഹേതൌ=അതാതിന്റെ കാരണത്തിൽ ക്രമവിരതിം ഇതാഃ=ക്രമത്തിൽ ലയത്തെ പ്രാപിക്കുന്നു, തദാനീം അയം ജീവഃക്വ=അപ്പോൾ ഈ ജീവൻ എവിടെ?, ജലേ ലവണം ഇവ=വെള്ളത്തിൽ ഉപ്പെന്നപോലെ, വിലീനഃ=വിലയിച്ചവനായിട്ട്, പശ്ചാൽ=പിന്നെ, അഖണ്ഡഃ ആത്മാ ഏവ=അപരിച്ഛിന്നനായ ആത്മാവുതന്നെ.

കൈവല്യം, കേവലഭാവം, ഏകത്വം എന്ന സ്ഥിതിയിലിരിക്കുന്നതായ മുക്തിയുടെ സ്വരൂപത്തേയും ക്രമത്തേയും പറയുന്നു:—

ജീവന്മുക്താവസ്ഥയിലിരിക്കുന്ന പുരുഷൻ പ്രായേണ ആഗ്രഹമൊന്നുമില്ലാത്തവനായിട്ടുതന്നെയിരിക്കും. എന്തുകൊണ്ടെന്നാൽ കാമമെന്നവൃത്തി—വൃത്തിരൂപത്തിലുള്ള മനശ്ചാഞ്ചല്യം—ഇല്ലാത്തതുകൊണ്ടുതന്നെ. മനസ്സ് ആത്മാനന്ദത്തിൽ മുങ്ങിയതിനാൽ അല്പാനന്ദത്തെ കാമിക്കുന്നതായ വൃത്തിയിൽ ചലിപ്പാൻ അവകാശമില്ലാതെയായിരിക്കുന്നു. പരമാനന്ദസ്വരൂപനായിരിപ്പാനുള്ള ആഗ്രഹംനിമിത്തം അവന്റെ മനസ്സ് ആത്മാകാരതയെ പ്രാപിച്ചിരിക്കുന്നു. ആ പരമാനന്ദം ലഭിച്ചുകഴിഞ്ഞാൽ അവന്റെ കാമം സകലവും സാധിച്ചുകഴിഞ്ഞു. നിരതിശയമായ ആത്മാനന്ദത്തിൽ സാതിശയങ്ങളായ മറെറല്ലാ ആനന്ദങ്ങളും ഉൾപ്പെട്ടിരിക്കയാൽ ജീവന്മുക്തന്നാഗ്രഹിക്കത്തക്കതായ കാമം യാതൊന്നുമില്ലാതെയായി. ഇതുതന്നെയാണവന്റെ അന്ത്യാവസ്ഥ. അവന്റെ പ്രാരബ്ധാവശിഷ്ടമായ ദേഹം നശിക്കുമ്പോൾ പ്രാണങ്ങൾ ഉൽക്രമിക്കുന്നില്ല. ഊൎദ്ധ്വലോകത്തേക്കു പോകുന്നില്ല. രണ്ടാമതു ജന്മം ഉള്ളവരുടെ മാത്രമേ പ്രാണൻ ഉൽ

ക്രമിക്കയുള്ളു. ഇവന്റെ—ജീവന്മുക്തന്റെ—പ്രാണങ്ങൾ ഏതിൽനിന്ന് ജനിച്ചുവോ ആ കാരണത്തിൽ ലയിക്കുന്നു. ഉപ്പു ജലത്തിൽ ലയിക്കുന്നതുപോലെ. ഇതോടുകൂടി ജീവഭാവം അവസാനിച്ചു. അഖണ്ഡാത്മാവായി ഭവിച്ചു. സർവോപാധികളുടെ വിലയംതന്നെ ജീവഭാവത്തിന്റെ അവസാനം. ബ്രഹ്മം ഉപാധിയിൽ പ്രകാശിച്ചതു് ജീവത്വം. ഉപാധിവിലയത്തിൽ പരിപൂർണ്ണമായ ബ്രഹ്മം അവശേഷിച്ചു. ഇതാണ് കൈവല്യമുക്തിസ്വരൂപം. "ഏകമേവാദ്വിതീയം ബ്രഹ്മനേഹനാനാസ്തി കിഞ്ചന" ഈ കാണപ്പെടുന്ന ലോകത്തിൽ സത്യമായ വസ്തു ഒന്നുമാത്രം. രണ്ടാമത്തേതില്ല. അതു ബ്രഹ്മമാകുന്നു എന്നുള്ള ശ്രുതി ഇവിടെ പ്രമാണം.

47. പിണ്ഡീഭൂതം യദന്തർജലനിധിസലിലം
    യാതിതത്സൈന്ധവാഖ്യം
  ഭൂയഃപ്രക്ഷിപ്തമസ്മിൻ വിലയമുപഗതം
    നാമരൂപം ജഹാതി.
  പ്രാജ്ഞസ്തദ്വൽ പരാത്മന്യഥ ഭജതിലയം
    തസ്യചേതോ ഹിമാംശൌ
  വാഗഗ്നൌ ചക്ഷുരർക്കേ പയസിപുനരസൃ-
    ഗ്രേതസീദിക്ശ്രുകർണ്ണൌ.

പിണ്ഡീഭൂതം=പിണ്ഡമായ് ഭവിച്ചതായ, അന്തർജലനിധിസലിലം=സമുദ്രാന്തഭാഗത്തിലെ ജലം, സൈന്ധവാഖ്യം യാതി=സൈന്ധവം (ഉപ്പ്) എന്ന നാമത്തോടുകൂടിയതായ് ഭവിക്കുന്നു, അസ്മിൻഭൂയഃപ്രക്ഷിപ്തം, തത്=ഇതിൽ(ജലത്തിൽ) വീണ്ടും പ്രക്ഷേപിക്കപ്പെട്ട അതു് (സൈന്ധവം) വിലയം ഉപഗതം=വിലയത്തെ പ്രാപിച്ചതായിട്ട്, നാമരൂപം ജഹാതി=നാമത്തെയും രൂപത്തെയും ഉപേക്ഷിക്കുന്നു, തദ്വൽ പ്രാജ്ഞഃ=അതുപോലെ ജീവൻ, അഥപരാത്മനി ലയം ഭജതി=പിന്നെ പരമാത്മാവിൽ ലയത്തെ പ്രാപിക്കുന്നു, തസ്യ ചേതഃ=അവന്റെ മനസ്സ്, ഹിമാംശൌ=ചന്ദ്രനിലും, വാ

ക് അഗ്നൌ=വാക്ക് അഗ്നിയിലും, ചക്ഷുഃ അർക്കേ=നേത്രം സൂര്യനിലും, അസൃഗ്രേതസീ=രക്തവും ശുക്ലവും, പയസി=ജലത്തിലും, കർണ്ണൌ ദിക്ഷു=കർണ്ണങ്ങൾ, ദിക്കുകളിലും.

ജീവാത്മാവിൻെറയും ഇന്ദ്രിയങ്ങളുടെയും ലയത്തെ വിവരിക്കുന്നു:—സമുദ്രാന്തർഭാഗത്തിലെ ജലം പിണ്ഡാകൃതിയെ പ്രാപിച്ചപ്പോൾ അതിന്ന്—ആ ജലപിണ്ഡത്തിന്ന്—ഉപ്പെന്ന നാമധേയവും, ഒരു വിശേഷാകൃതിയുമുണ്ടായി. അതിനെ ജലത്തിൽത്തന്നെയിട്ടപ്പോൾ, അതിൽ ലയിക്കുകയും നാമരൂപങ്ങളില്ലാതാകയും ചെയ്തു. ഇതുപോലെ, മനസ്തത്വത്തിൽ പ്രതിഫലിച്ച ബ്രഹ്മചൈതന്യത്തിന്ന് ജീവനെന്ന പേരും, പ്രത്യേകതയും ഉണ്ടായി. ബ്രഹ്മസമാധി നിമിത്തം, മുമ്പുണ്ടായ നാമധേയത്തെയും പ്രത്യേകതയേയും ഉപേക്ഷിച്ച് ബ്രഹ്മാകാരതയെ പ്രാപിക്കുന്നു. മനസ്തത്വം, അതിൻെറ കാരണമായ ചന്ദ്രനിലും, വാക്ക് അഗ്നിയിലും, നേത്രം സൂര്യനിലും, രക്തവും ശുക്ലവും, ജലത്തിലും, കർണ്ണങ്ങൾ ദിക്കുകളിലും ലയിക്കുന്നു. കാര്യങ്ങൾ അവയുടെ കാരണങ്ങളിൽ ലയിക്കുന്നുവെന്നു സാരം. ആദ്യന്തം ഭേദമില്ലാതെയിരിക്കുന്ന പരമതത്വം ബ്രഹ്മം. മദ്ധ്യത്തിൽ ഉണ്ടായ ജീവഭാവം അജ്ഞാനകാര്യം. കാരണമായ അജ്ഞാനം ബ്രഹ്മസമാധിനിമിത്തം നശിച്ചതോടുകൂടെ കാര്യമായ ജീവത്വവും നശിച്ചുവെന്നു സിദ്ധാന്തം.

48. ക്ഷീരാന്തർഭാജ്യം മധുരിമവിദിതം
തൽപൃഥഗ്ഭൂതമസ്മാൽ
ഭൂതേഷുബ്രഹ്മതദ്വദ്വ്യവഹൃതിവിദിതം
ശ്രാന്തവിശ്രാന്തിബീജം
യംലബ്ധ്വാ ലാഭമന്യത്തൃണമിവമനുതേ
യത്രനോദേതിഭീതിഃ
സാന്ദ്രാനന്ദം യദന്തഃ സ്ഫുരതി തദമൃതം
വിദ്ധ്യതോഹ്യന്യദാർത്തം.

ക്ഷീരാന്തഃ ആജ്യം=പാലിന്നുള്ളിൽ ഉള്ള നെയ്യ്, യദ്വത് മധുരിമവിദിതം=ഏതുവിധം മാധുര്യത്താൽ അറിയപ്പെടുന്നുവോ, തത് അസ്മാത് പൃഥഗ്ഭൂതം=അത് (നെയ്യ്) ഇതിൽനിന്ന് (പാലിൽനിന്ന്) വേറെയിരിക്കുന്നതേതുപോലെയോ, ഭൂതേഷുബ്രഹ്മ=ഭൂതങ്ങളിലുള്ള ബ്രഹ്മം, തദ്വത് വ്യവഹൃതിവിദിതം=അതുപോലെ വ്യാപാരത്താൽ അറിയപ്പെടുന്നു, ശ്രാന്തവിശ്രാന്തിബീജം=ശ്രാന്തന്ന് (തളൎന്നവന്ന്) വിശ്രാന്തിക്കു (തളൎച്ചതീൎക്കുന്നതിന്ന്)ആദികാരണവുമാകുന്നു, യംലബ്ധ്വാ=യാതൊന്നിനെ ലഭിച്ചിട്ട്, അന്യത് ലാഭം=അന്യമായ ലാഭത്തെ, തൃണം ഇവ മനുതേ=തൃണംപോലെ വിചാരിക്കുന്നു, യത്ര ഭീതിഃ ന ഉദേതി=യാതൊന്നിൽ ഭയം ഉണ്ടാകുന്നില്ല, സാന്ദ്രാനന്ദം യത്=ആനന്ദം മാത്രമായിട്ട്, യാതൊന്ന് അന്തഃ സ്ഫുരതി=ഉള്ളിൽ പ്രകാശിക്കുന്നു, തത് അമൃതം വിദ്ധി=അതിനെ നാശരഹിതമെന്നറിയുക, അന്യത് ആൎത്തം=മററു പദാൎത്ഥം ബാധിതമാകുന്നു.

ജലമയമായ പാലിൽ മാധുൎയ്യമനുഭവപ്പെട്ട് കാണുന്നതിനാൽ, അതിൽ നെയ്യുണ്ടെന്നറിയുന്നു. ആ നെയ്യ് പാലിൽനിന്നു വേറിട്ടതായ ഒരു സാധനവുമാകുന്നു. പാലിന്നുള്ള മാധുൎയ്യം നെയ്യിൻെറ ഗുണമാണെന്നറിയുന്നതുപോലെ, ഭൂതങ്ങളുടെ വ്യാപാരത്തിന്ന്, അവയുടെ അന്തൎഭാഗത്തിൽ വിളങ്ങുന്ന ബ്രഹ്മചൈതന്യമാണ് കാരണമെന്നും ആ ചൈതന്യം ഭൂതങ്ങളിൽനിന്ന് വേറിട്ടിരിക്കുന്നതാണെന്നു മറിയേണം. പാൽ കടഞ്ഞുകിട്ടിയ വെണ്ണയെ–നെയ്യിനെ–വേറെയെടുക്കുന്നതുപോലെ, ബുദ്ധികൊണ്ടു ചെയ്യാവുന്ന വിചാരരൂപമായ മഥനത്താൽ ഭൂതങ്ങളിൽ വ്യാപിച്ചിരിക്കുന്ന ബ്രഹ്മചൈതന്യത്തെ വേൎതിരിച്ചറിയാവുന്നതാകുന്നു. ആ അറിവും പരമാനന്ദവും ഒന്നുതന്നെ. സത്യവുമതുതന്നെ. സച്ചിദാനന്ദം അവൻെറ സ്വരൂപമേന്നപ്പോൾ അറിയുന്നു. ഈ അനുഭവമുണ്ടായാൽ അന്യപദാൎത്ഥങ്ങളുടെ ലാഭത്തെ തൃണ

പ്രായമായിട്ടേ തോന്നുകയുള്ളൂ. കേവലാനന്ദരൂപത്തിൽ എപ്പോഴും അന്തർഭാഗത്തിൽ വിളങ്ങുന്ന ആ ബ്രഹ്മചൈതന്യമൊന്നുമാത്രം എന്നും നിലനില്ക്കും. ഇതരപദാർത്ഥങ്ങൾ, അജ്ഞാനാവസ്ഥയിൽ മാത്രം ഉള്ളതുപോലെത്തോന്നുന്നതും, ജ്ഞാനോദയത്തിൽ, ആ പദാർത്ഥങ്ങളൊന്നും പരമാർത്ഥമല്ലെന്നനുഭവപ്പെടുന്നതുമാകുന്നു. ബ്രഹ്മംമാത്രം നിത്യമായവസ്തു. അതിൽനിന്നന്യമായിക്കാണപ്പെടുന്നതു് സകലവും മായാവിലസിതം. ജാഗ്രദവസ്ഥയിൽ ബഹിർവ്യാപാരങ്ങൾനിമിത്തം ക്ഷീണിച്ച ജീവാത്മാവു് സുഷുപ്തിയിൽ ക്ഷീണം തീക്കുന്നതു് ആനന്ദസ്വരൂപമായ കൂടസ്ഥചൈതന്യത്തെ—ബ്രഹ്മത്തെ—ആശ്രയിച്ചിട്ടാകുന്നു. പക്ഷേ സുഷുപ്തിയിൽ അജ്ഞാനം—(കാരണശരീരം) നശിച്ചിട്ടില്ലാത്തതിനാൽ, സുഷുപ്ത്യവസ്ഥയിൽ ബ്രഹ്മാനന്ദാനുഭവമുണ്ടെന്നിരിക്കിലും അറിയുന്നില്ല. ആ ആനന്ദാനുഭവം മുക്തിക്കു് കാരണമായിട്ടുമിരിക്കുന്നില്ല. വിചാരശക്തിയാൽ അജ്ഞാനമാകുന്ന കാരണശരീരം നശിച്ചിരിക്കുന്നതായ സമാധിയിൽ ബ്രഹ്മാനന്ദത്തെ അനുഭവിച്ചവന്നു്—ജീവന്മുക്തന്നു്—പിന്നെ ജന്മമരണാദി ഭയമുണ്ടാകുന്നില്ല. ആത്മസ്വരൂപമായ ബ്രഹ്മം മാത്രമല്ലാതെ രണ്ടാമതായിട്ടൊന്നുമില്ലെന്നനുഭവപ്പെട്ടതിനാൽ ഭയത്തിന്നു് കാരണമില്ലാതെയായി. "ദ്വിതീയാദ്വൈ ഭയം ഭവതി" തന്നെക്കൂടാതെ അന്യമായിട്ടു് മറ്റൊന്നുണ്ടെന്നു് തോന്നുന്നവക്കുമാത്രമെ ഭയത്തിന്നവകാശമുള്ളൂ എന്നർത്ഥമായ ശ്രുതിയിതിന്നു പ്രമാണം. സുഷുപ്തിയിൽ സ്ഥൂലസൂക്ഷ്മലയത്തിൽ സാന്ദ്രാനന്ദമായ യാതൊരു വസ്തുവിന്റെ സ്ഫുരണം അനുഭവപ്പെടുന്നുവോ അതാണു് മോക്ഷസ്വരൂപമായ ബ്രഹ്മാനന്ദം. സ്ഥൂലസൂക്ഷ്മപ്രപഞ്ചം അജ്ഞാനം നിമിത്തം ഉള്ളതുപോലെത്തോന്നുന്നതല്ലാതെ വാസ്തവമല്ലെന്നു സാരം.

49. ഓതപ്രോതശ്ച തന്തുഷ്വിഹ വിതതപട
ശ്ചിത്രവർണ്ണേഷു ചിത്ര

സ്തസ്മിൻ ജിജ്ഞാസ്യമാനേ നനഭവതിപടഃ
സൂത്രമാത്രാവശേഷഃ
തദ്വദ്വിശ്വം വിചിത്രം നഗനഗരനരഗ്രാമ
പശ്വാദിരൂപം
പ്രോതം വൈരാജരൂപേ സവിയതിതദപി
ബ്രഹ്മണി പ്രോതമോതം

ഇഹ ചിത്രഃ വിതതപടഃ=ഈ ലോകത്തിൽ നാനാവർണ്ണമുള്ള വിസ്തീർണ്ണവസ്ത്രം, ചിത്രവർണ്ണേഷു തന്തുഷു=നാനാനിറമുള്ള നൂലിഴകളിൽ, ഓതഃ പ്രോതഃ ച=നീളത്തിലും വിലങ്ങത്തിലും വെക്കപ്പെട്ടതാകുന്നു, തസ്മിൻ ജിജ്ഞാസ്യമാനേ=വസ്ത്രസ്വരൂപം നന്നായറിയപ്പെടുവാനാഗ്രഹം ജനിക്കുമ്പോൾ പടഃ സൂത്രമാത്രാവശേഷഃനനു ഭവതി=വസ്ത്രം നിശ്ചയമായിട്ടും നൂലുമാത്രമായിട്ടവശേഷിക്കുന്നു, തദ്വത് നഗ നഗര നര ഗ്രാമ പശ്വാദിരൂപം വിചിത്രം വിശ്വം=അതുപോലെ പർവ്വതം പട്ടണം മനുഷ്യൻ ഗ്രാമം പശുക്കൾ എന്നിങ്ങിനെയുള്ള രൂപങ്ങളടങ്ങിയും നാനാവിധമായുമിരിക്കുന്ന ലോകം. വൈരാജരൂപേ പ്രോതം=ബ്രഹ്മാണ്ഡമാകുന്ന രൂപത്തിൽ കോൎക്കപ്പെട്ടിരിക്കുന്നു, സഃവിയതി പ്രോതഃ=ആ ബ്രഹ്മാണ്ഡം ആകാശത്തിൽ കോൎക്കപ്പെട്ടിരിക്കുന്നു, തത് അപി ബ്രഹ്മണി പ്രോതം ഓതം=അതും (ആകാശം) ബ്രഹ്മത്തിൽ പ്രോതമായും ഓതമായുമിരിക്കുന്നു.

ഇക്കാണപ്പെടുന്ന ലോകം, പരമ്പരയാ, ബ്രഹ്മത്തിൽ പൎയ്യവസാനിക്കുന്നുവെന്ന് ദൃഷ്ടാന്തപൂൎവ്വമുപദേശിക്കുന്നു:— വസ്ത്രം നെയ്യുവാൻ നീളത്തിൽ വെക്കുന്ന നൂലിഴകൾക്ക് ഓതമെന്നും വിലങ്ങത്തിൽ ചേൎത്തുന്നവയ്ക്ക് പ്രോതമെന്നും പേർ. അനേകവൎണ്ണമുള്ള ഒരു വസ്ത്രം വിരിച്ചിരിക്കുന്നതിനെ കാണുന്ന ഒരാൾ ഇതേതുവിധത്തിലുണ്ടായെന്നു വിചാരംചെയ്യുമ്പോൾ, നാനാവൎണ്ണങ്ങളുള്ള നൂലിഴകളെ നീളത്തിലും വിലങ്ങത്തിലും കൊൎത്തുപിടിപ്പിച്ചതുകൊണ്ടു

ണ്ടായതാണെന്ന് ധരിക്കും. ആ കപ്പാടെ വസ്ത്രമെന്നപേരും ആകൃതിയും കല്പിതവും നൂലിഴകൾ, സത്യവുമാണെന്ന് ആ ചിന്തകന്ന് ബോദ്ധ്യപ്പെട്ടും. അതുപോലെ, പൎവ്വതങ്ങൾ, മരങ്ങൾ, പട്ടണങ്ങൾ, മനുഷ്യർ, ഗ്രാമങ്ങൾ, പക്ഷിക്കൾ, എന്നിങ്ങിനെ നാനാവിധനാമരൂപങ്ങളോടുകൂടിയ ഈ ലോകം ബ്രഹ്മാണ്ഡത്തിൻെറ ഒരവയവമാണെന്നും, ബ്രഹ്മാണ്ഡം ആകാശത്തിലടങ്ങിയതാണെന്നും, ആകാശം ബ്രഹ്മത്തിൽ ഓതപ്രോതമാണെന്നും (ബ്രഹ്മത്തിൻെറ തന്നെ മറെറാരു രൂപമാണെന്നും) സ്പഷ്ടമായറിയാം. ബ്രഹ്മത്തെക്കൂടാതെ അന്യപദാൎത്ഥമില്ലാത്തതിനാൽ ലോകം ബ്രഹ്മം തന്നെയാണെന്ന് സാരം.

50. രൂപം രൂപം പ്രതീദം പ്രതിഫലനവശാൽ
 പ്രാതിരൂപ്യം പ്രപേദേ
ഹ്യേകോദ്രഷ്ടാ ദ്വിതീയോ ഭവതിചസലിലേ
 സർവതോനന്തരൂപഃ
ഇന്ദ്രോ മായാഭിരാസ്തേ ശ്രുതിരിതി വദതി
 വ്യാപകം ബ്രഹ്മതസ്മാ
ജ്ജീവത്വം യാത്യകസ്മാ ദിതി വിമലതരേ
 ബിംബിതം ബുദ്ധ്യപാധൌ.

ഇദം പ്രതിഫലനവശാൽ=ഇത് പ്രതിഫലനംനിമിത്തം, രൂപം രൂപം പ്രതി=എല്ലാരൂപത്തിലും, പ്രാതിരൂപ്യംപ്രപേദേ=പ്രതിരൂപഭാവത്തെപ്രാപിച്ചു, ഏകഃദ്രഷ്ടാ=ഏകനായദ്രഷ്ടാവ് (നോക്കുന്നവൻ) സലിലേ ദ്വിതീയഃഭവതി=വെള്ളത്തിൽ രണ്ടാമത്തേവനമാകുന്നു. ഇന്ദ്രഃമായാഭിഃ=ഇന്ദ്രൻ മായകൾ കൊണ്ട്, സൎവ്വതഃഅനന്തരൂപഃആസ്തേ=സൎവ്വത്തിലും അനേകരൂപമുള്ളവനായിരിക്കുന്നു, ശ്രുതിഃഇതിവദതി=വേദമിങ്ങിനെ പറയുന്നു, തസ്മാൽ വ്യാപകംബ്രഹ്മ=അതുകൊണ്ട് വ്യാപിക്കുന്ന സ്വഭാവത്തോടുകൂടിയ ബ്രഹ്മം. അകസ്മാത്=യദൃഛ

യായിട്ട്, അതിവിമലതരേ ബുദ്ധ്യുപാധൌ=ഏറ്റവും പരിശുദ്ധമായിരിക്കുന്ന ബുദ്ധിയാകുന്ന ഉപാധിയിൽ, ബിംബിതം=പ്രതിഫലിച്ചിട്ട്, ജീവതാംയാതി=ജീവഭാവത്തെ പ്രാപിക്കുന്നു.

ഏകമായിരിക്കുന്ന ഈ ബ്രഹ്മം രൂപംതോറും പ്രതിഫലിക്കുകനിമിത്തം പ്രതിബിംബത്തോടുകൂടിയതായിരിക്കുന്നു. വെള്ളത്തിൽ നോക്കുന്ന ഒരുവന്റെ രൂപം അതിൽ പ്രതിഫലിക്കുന്നതിനാൽ, രണ്ടുരൂപമുള്ളവനെന്നപോലെ അവൻ തന്നെ തന്റെ രൂപത്തെക്കാണുന്നു. ഒന്ന് യഥാൎത്ഥവും മറേറത്ത് അയഥാൎത്ഥവുമാണെന്ന് അവനുതന്നെ അറിയാം. സൎവ്വൈശ്വൎയ്യപരിപൂൎണ്ണനായ ഭഗവാൻ (ഇന്ദ്രൻ എന്ന വാക്കിന്ന് ഐശ്വൎയ്യപൂൎണ്ണനെന്നൎത്ഥം)സ്വശക്തികളാൽ (അതുതന്നെ മായ) എല്ലാററിലും പ്രതിഫലിക്കുന്നു. അപ്പോൾ അനന്തരൂപങ്ങളോടുകൂടിയവനെന്നപോലെയിരിക്കുന്നു. എന്നിങ്ങിനെ വേദം പറയുന്നു. അതുകൊണ്ട് വ്യാപകമായ ബ്രഹ്മം നിൎമ്മലബുദ്ധിയാകുന്ന ഉപാധിയിൽ (ജലത്തിൽപുരുഷനെന്നപോലെ) യദൃച്ഛയാപ്രതിഫലിച്ചിട്ട് ജീവഭാവത്തെപ്രാപിക്കുന്നു. ആത്മാവുതന്നെ ബിംബപ്രതിബിംബന്യായാനുസരണം പരമാത്മാവായും ജീവാത്മാവായും വ്യവഹരിക്കപ്പെട്ടുന്നുവെന്നു സാരം.

"രൂപം രൂപം പ്രതിരൂപോബഭൂവ"

എല്ലാരൂപത്തിലും പ്രതിഫലിച്ചപ്പോൾ പ്രതിബിംബം ഉള്ളവനായ് ഭവിച്ചു.

"സലില ഏകോദ്രഷ്ടാദ്വിതീയോഭവതി"

വെള്ളത്തിൽ നോക്കുന്ന ഒരുവൻതന്നെയാണ് രണ്ടാമതൊരുവനായിട്ട് വെള്ളത്തിൽ കാണുന്നത്.

"ഇന്ദ്രോമായാഭിഃപുരുരൂപഈയതെ"

സൎവ്വൈശ്വൎയ്യപരിപൂൎണ്ണനായ ഈശ്വരൻ സ്വശക്തികളാൽ ബഹുരൂപമുള്ളവനെന്നപോലെ ഭവിക്കുന്നു.

51. തജ്ജ്ഞാഃപശ്യന്തിബുദ്ധ്യാ പരമബലവതോ
മായയാക്തം പതംഗം.
ബുദ്ധാവന്തഃസമുദ്രേപ്രതിഫലിതമരീച്യാ-
സ്പദം വേധസസ്തം.
യാദൃഗ്യാവാനുപാധിഃപ്രതിഫലതിതഥാ
ബ്രഹ്മതസ്മിന്യഥാസ്യം
പ്രാപ്താദർശാനുരൂപം പ്രതിഫലതിയഥാവൽസ്ഥിതം
തൽസദൈവം.

പരമബലവതഃവേധസഃ=ഉൽക്കടബലത്തോടുകൂടിയ ഈശ്വരന്റെ, മായയാ അക്തം=മായയാൽ വ്യാപിക്കപ്പെട്ടതും, ബുദ്ധൌ അന്തഃസമുദ്രേ=ബുദ്ധിയാകുന്ന സമുദ്രത്തിന്റെ അന്തർഭാഗത്തിൽ, പ്രതിഫലിതമരീച്യാസ്പദം=പ്രതിഫലിച്ചിരിക്കുന്ന മരീചി(കാനൽ)യാകുന്ന ആസ്പദത്തോടുകൂടിയതും, പതംഗം തം=പതിക്കുന്നശീലത്തോടുകൂടിയതുമായഅതിനെ, തജ്ജ്ഞാഃ=അറിവുള്ളവർ, ബുദ്ധ്യാപശ്യന്തി=വിചാരശക്തികൊണ്ട് കാണുന്നു, ഉപാധിഃയാദൃക്=ഉപാധിയേതുവിധമോ, യാവാൻ=എത്രവലുപ്പമുള്ളതോ, തസ്മിൻ=അതിൽ, തഥാ ബ്രഹ്മപ്രതിഫലതി=അപ്രകാരം ബ്രഹ്മം പ്രതിഫലിക്കുന്നു, പ്രാപ്താദർശാനുരൂപം=പ്രാപ്തമായിരിക്കുന്നആദർശത്തിന്ന് (കണ്ണാടി) അനുരൂപമാകുംവണ്ണം, യഥാആസ്യംപ്രതിഫലതി=മുഖം എങ്ങിനെ പ്രതിഫലിക്കുന്നുവോ, യഥാവൽസ്ഥിതംച ഭവതി=ഇരിക്കുന്നേടത്തുതന്നെയിരിക്കയും ചെയ്യുന്നുവോ, തത് സദാഏവം=അതെപ്പോഴും ഈവിധം.

ബുദ്ധിയിൽ പ്രതിഫലിച്ച ബ്രഹ്മപ്രതിബിംബം ജീവഭാവത്തെ പ്രാപിച്ചുവെന്ന് മുമ്പേ പറഞ്ഞതിനെത്തന്നെ ഋക് ശാഖയിലെ ശ്രുതിയെ അനുസരിച്ച് പറഞ്ഞുറപ്പിക്കുന്നു:—

ജയിക്കപ്പെട്ടുവാൻ കഴിയാത്തവിധം ഉൽക്കടബലവാനായ ഈശ്വരന്റെ മായയാൽ മോഹിതനായ ജീവൻ ബുദ്ധിയാകുന്ന സമുദ്രത്തിന്റെ അന്തർഭാഗത്തിൽ പ്രതിഫലി

ച്ചിരിക്കുന്ന ഈശ്വരകിരണച്ഛായയാകുന്ന ആശ്രയത്തോടു കൂടിയതാണെന്ന് വിചാരശക്തിയാൽ ജ്ഞാനികളറിയുന്നു. മുഖം പ്രതിഫലിപ്പാനുള്ള ഉപാധിയായ കണ്ണാടി ഏതുവിധത്തിൽ,—വളിയുള്ളതോ, ഇല്ലാത്തതോ, വലിയതോ ചെറിയതോ, നീളത്തിലോ വട്ടത്തിലോ, ആയിരിക്കുന്നുവോ അതിന്നനുസരിച്ചുവിധം മുഖപ്രതിബിംബം കാണപ്പെടും. അതുപോലെ, സത്വാദിഗുണസംബന്ധം നിമിത്തം ബുദ്ധിയും നിർമ്മലമായും മലിനമായുമിരിക്കും. അപ്പോൾ ബ്രഹ്മപ്രതിബിംബവും ശുദ്ധമായോ, കളങ്കിതമായോ കാണപ്പെടും. സാക്ഷാൽ ബ്രഹ്മമോ, യഥാൎത്ഥമുഖമെന്നപോലെ എപ്പോഴും ഒരേവിധംതന്നെ. അതിന്നു വികാരമില്ല.

ഈ അൎത്ഥത്തെ പ്രകാശിപ്പിക്കുന്ന ഋക്ശാഖീയശ്രുതി:—

"പതംഗമക്തമസുരസ്യമായയാ
ഹൃദാപശ്യന്തി മനസാവിപശ്ചിതഃ
സമുദ്രേ അന്തഃകവയോവിചക്ഷതേ
മരീചീനാംപദമിച്ഛന്തിവേധസഃ,"

ഭാഷ്യം:— അസുരസ്യ=ബലവാനും കടക്കുവാൻ കഴിയാത്ത മായയോടുകൂടിയവനുമായ പരമാത്മാവിന്റെ, മായയാ അക്തം=മായയാൽ വ്യാപിക്കപ്പെട്ടതും, പതംഗം=അതുനിമിത്തം പതിക്കുന്ന സ്വഭാവത്തോടു കൂടിയതുമായ ജീവനെ, വിപശ്ചിതഃ=ജ്ഞാനികൾ, മനസാഹൃദാ=സങ്കല്പസ്വഭാവത്തോടുകൂടിയ മനസ്സിന്റെ നിശ്ചയാത്മികയായ വൃത്തിയാൽ-ബുദ്ധിവൃത്തിയാൽ- സമുദ്രേ അന്തഃ=സമുദ്രാന്തൎഭാഗത്തിൽ വ്യാപ്തിലക്ഷണയായ ബുദ്ധിവൃത്തിയിൽ, വേധസഃ=ഈശ്വരന്റെ, മരീചീനാം=ചിദ്രൂപങ്ങളായ കിരണങ്ങളുടെ, പദം പശ്യന്തി=സ്ഥാനമാണെന്ന് കാണുന്നു, വിചക്ഷതെ=കണ്ടതിനെ അനുസരിച്ചു പറയുന്നു, ഇച്ഛന്തി=ഇച്ഛിക്കുന്നു=ഉപാസിക്കുന്നു.

52. ഏകോഭാനുസ്തദത്മപ്രതിഫലനവശാ
ദ്ദ്യസ്തുഅനേകോദകാന്ത
ന്നാനാത്വം യാത്യുപാധിസ്ഥിതിഗതിസമതാം
ചാപിതദ്വൽപരാത്മാ
ഭൂതേഷൂച്ചാവചേഷു പ്രതിഫലിതഇവാഭാതി
താവൽസ്വഭാവാ-
വച്ഛിന്നോയഃ പരന്തുസ്ഫുടമനുപഹതോ
ഭാതി താവൽസ്വഭാവൈഃ.

യഃഏകഃ ഭാനുഃ=ഏകനായ യാതൊരു സൂൎയ്യൻ, തദത്മപ്ര തിഫലനവശാൽ=സമുചിതവസ്തുക്കളിൽ പ്രതിഫലനം നിമിത്തം, അനേകോദകാന്തഃ=അനേകജലാശയങ്ങളുടെ ഉള്ളിൽ, നാനാത്വം യാതി=അനേകനെന്ന ഭാവത്തെ പ്രാപിക്കുന്നു, തദ്വൽ പരാത്മാ ചഅപി=അതുപോലെ പരമാത്മാവും, ഉപാധിസ്ഥിതിഗതിസമതാം യാതി=ഉപാധിയുടെ സ്ഥിതിയേയും ഗതിയേയും അനുസരിക്കുന്നു, ഉച്ചാവചേഷു ഭൂതേഷു=നാനാവിധ ഭൂതങ്ങളിൽ, പ്രതിഫലിതഃ ഇവ=പ്രതിഫലിച്ചവനെന്നപോലെ, യഃതാവൽ സ്വഭാവാവച്ഛിന്നഃ ഭാതി=യാതൊരുത്തൻ, അവയുടെ സ്വഭാവത്താൽ പരിച്ഛേദിക്കപ്പെട്ടവനായിട്ട് ശോഭിക്കുന്നു, പരംതു താവൽ സ്വഭാവൈഃ=എന്നാൽ, അവയുടെ സ്വഭാവങ്ങളാൽ, അനുപഹതഃ സ്ഫുടംഭാതി=ഉപഹനിക്കപ്പെടാത്തവനായിട്ട് സ്പഷ്ടമായ്തിളങ്ങുന്നു.

മുമ്പെ പറഞ്ഞതിനെത്തന്നെ സൂൎയ്യദൃഷ്ടാന്തത്താൽ ഒന്നുക്കൂടി സ്പഷ്ടമാക്കുന്നു:—ഒരേ സൂൎയ്യൻ അനേകജലപാത്രങ്ങളിൽ പ്രതിഫലിക്കുന്നതുകൊണ്ട് അനേകം പ്രതിബിംബങ്ങളുള്ളതായിട്ട് കാണപ്പെടുന്നു. വെള്ളമിളകുമ്പോൾ പ്രതിബിംബങ്ങളും ഇളകുന്നു. ചളിവെള്ളമാണെങ്കിൽ പ്രതിബിംബത്തിന്ന് മങ്ങലുണ്ടാകും. ജലപാത്രങ്ങളെ എടുത്തു നടക്കുന്നതായാൽ അവയിലെ പ്രതിബിംബങ്ങളും പാത്രങ്ങളോടു

കൂടെ സഞ്ചരിക്കും. ഇതുപോലെത്തന്നെ നാനാവിധഭൂതങ്ങളിൽ പ്രതിഫലിച്ചിരിക്കുന്നവനോ എന്നു തോന്നുമാറിരിക്കുന്ന പരമാത്മാവും, ഉപാധികളുടെ സ്ഥിതിഗതികളെയനുസരിച്ച് സ്ഥിതനെന്നപോലെയും ഗതനെന്നപോലെയും കാണപ്പെടുന്നു. സൂക്ഷ്മോപാധിയിൽ സൂക്ഷ്മരൂപനായും മഹദുപാധിയിൽ മഹദ്രൂപനായും കാണപ്പെടുന്നു. ഉപാധികളുടെ ആകൃതിഭേദങ്ങളെയും സ്ഥിതിഗതികളെയും അനുസരിച്ച് പരിച്ഛിന്നനെന്നപോലെ കാണപ്പെടുന്നു. എന്നാൽ വാസ്തവത്തിൽ ഉപാധിഗുണങ്ങൾ നിമിത്തം യാതൊരുവിധമായ പരിച്ഛേദവും, വികാരവും, ഗുണവും, സ്ഥിത്യാദിഭേദങ്ങളും, പരമാത്മാവിനെ ബാധിക്കാതെതന്നെ, സച്ചിദാനന്ദ പരിപൂർണനും, അപരിച്ഛിന്നനും, നിർവികാരനുമായിരിക്കുന്നു.

53, യദ്വൽപീയൂഷരശ്മൗ ദിനകരകിരണൈ
 ർബിംബിതൈ രേതിസാന്ദ്രം
നാശം നൈശം തമിസ്രം ഗൃഹഗതമഥവാ
 മൂർഛിതൈഃകാംസ്യപാത്രേ
തദ്വൽബുദ്ധൗ പരാത്മദ്യുതിഭിരനുപദം
 ബിംബിതാഭിഃ സമന്താൽ
ഭാസന്തേ ഹീന്ദ്രിയാസ്യപ്രസൃതിഭിരനിശം
 രൂപമുഖ്യാഃ പദാർത്ഥാഃ.

പീയൂഷരശ്മൗ=ചന്ദ്രനിൽ ദിനകരകിരണൈഃ ബിംബിതൈഃ സദ്ഭിഃ=സൂര്യകിരണങ്ങൾകൊണ്ട് പ്രതിഫലിച്ചിട്ട് സാന്ദ്രം നൈശം തമിസ്രം=രാത്രിയിലെ തിങ്ങിയ ഇരുട്ട്. നാശം ഏതി യദ്വൽ=ഏതുവിധം നാശത്തെ പ്രാപിക്കുന്നുവോ. അഥവാ കാംസ്യ പാത്രേ മൂർഛിതൈഃ ദിനകരകിരണൈഃ=അല്ലെങ്കിൽ പിച്ചളപ്പാത്രത്തിൽ പ്രതിഫലിച്ച സൂര്യകിരണങ്ങൾകൊണ്ട് ഗൃഹഗതം തമിസ്രം. നാശം ഏതി=

വീട്ടിനുള്ളിലെ ഇരുട്ടേതുവിധം നശിക്കുന്നുവോ. തദ്വൽ ബുദ്ധൌ. ബിംബിതാഭിഃ ഇന്ദ്രിയാസ്യപ്രസൃതിഭിഃ=അതുപോലെ ബുദ്ധിയിൽ പ്രതിഫലിച്ചവയും ഇന്ദ്രിയദ്വാരങ്ങളിൽക്കൂടെപുറപ്പെട്ടവയുമായ, പരാത്മദ്യുതിഭിഃ=പരമാത്മകാന്തികളാൽ രൂപമുഖ്യാഃ പദാൎത്ഥാഃ=രൂപാദികളായ പദാൎത്ഥങ്ങൾ, സമന്താൽ ഭാസന്തേ ഹി=നാലുഭാഗത്തും പ്രകാശിക്കുന്നുവെല്ലോ.

മുമ്പേ പറഞ്ഞ ദൃഷ്ടാന്തത്തിൽനിന്നുണ്ടാകുന്ന ഒരു ശങ്ക:—ജലാദികളിൽ പ്രതിഫലിക്കുന്ന സൂൎയ്യപ്രതിബിംബം, ആ രൂപത്തെ മാത്രമേ പ്രകാശിപ്പിക്കുന്നുള്ളു. മറ്റൊരു പദാൎത്ഥത്തെ പ്രകാശിപ്പിക്കുന്നില്ല. ആത്മപ്രതിബിംബമാണ് ജീവനെങ്കിൽ ആ പ്രതിബിംബത്തെ മാത്രമല്ലാതെ അന്യപദാൎത്ഥങ്ങളെ അറിയിപ്പിക്കുവാൻ—പ്രകാശിപ്പിക്കുവാൻ-സാമൎത്ഥ്യം-(ശക്തി) എങ്ങിനെയുണ്ടാകുന്നു. എന്നാണ് ശങ്കാസ്വരൂപം. ഈ ശങ്കയെ ദൃഷ്ടാന്തപൂൎവം പരിഹരിക്കുന്നു:—

ജലമയമായ ചന്ദ്രബിംബത്തിൽ പ്രതിഫലിച്ച സൂൎയ്യകിരണങ്ങൾ നിമിത്തം രാത്രിയിൽ എങ്ങും തിങ്ങിയിരുന്ന ഇരുട്ട് നശിക്കുന്നു. അപ്പോൾ ബാഹ്യപദാൎത്ഥങ്ങൾ പ്രകാശിക്കുന്നു. വീട്ടിനുള്ളിരിക്കുന്ന പിച്ചള, വെള്ളി, സ്വൎണ്ണം എന്നിവകൊണ്ടുണ്ടാക്കിയ പാത്രങ്ങളിൽ പ്രതിഫലിച്ച സൂൎയ്യകിരണങ്ങൾകൊണ്ട് ഗൃഹാന്തൎഭാഗത്തുള്ള ഇരുട്ടും നശിക്കുന്നു. അപ്പോൾ പദാൎത്ഥങ്ങളെ ഇന്ദ്രിയങ്ങൾകൊണ്ടറിവാൻ സാധിക്കുന്നു. ഇതുപോലെ പരമാത്മാവ് ബുദ്ധിയിൽ പ്രതിഫലിക്കുന്നു. അതാണ് ജീവചൈതന്യം. ആ ജീവപ്രകാശം നേത്രാദികളായ ഇന്ദ്രിയങ്ങളിൽക്കൂടെ പുറമെ പ്രസരിക്കുന്നതിനാൽ രൂപാദികളെ അറിയുന്നു. ജീവപ്രകാശം പുറത്തേക്ക് കടക്കുവാനുള്ള മാൎഗ്ഗങ്ങളായ ഇന്ദ്രിയങ്ങളിൽ എതെങ്കിലും ഒന്നിന്ന് കേടുതട്ടിയാൽ അതിൽക്കൂടെ അറിയേണ്ടതായ വിഷയത്തെക്കുറിച്ചുള്ള ബോധം ഉണ്ടാകാതിരിപ്പാൻ കാരണമിതാകുന്നു. ജീവപ്രകാശമാണ് പദാൎത്ഥങ്ങളെ പ്രകാശിപ്പി

ക്കുന്നത്. ശബ്ദമെന്ന വിഷയത്തെ ശ്രോത്രേന്ദ്രിയംകൊണ്ട് ജീവനറിയുന്നു. അതിന്നു കേട്ടു തട്ടുമ്പോൾ അതിൽക്കൂടെയുള്ള ജീവകാന്തിപ്രസരണം തടയപ്പെട്ടതിനാൽ ശബ്ദജ്ഞാനമുണ്ടാകുന്നില്ല. ഇതുപോലെ എല്ലാ ഇന്ദ്രിയങ്ങളെയും കണ്ടുകൊള്ളേണം. ഇന്ദ്രിയങ്ങളിൽക്കൂടെയുണ്ടാകുന്ന വിഷയജ്ഞാനം, ആത്മാവിന്റെ ജ്ഞാനസ്വരൂപത്തെ ബോധിപ്പിക്കുന്നു. ഇന്ദ്രിയങ്ങളല്ല വിഷയങ്ങളെയറിയുന്നത്. വിഷയങ്ങളും ഇന്ദ്രിയങ്ങളുംകൂടി യോജിക്കുമ്പോൾ ആ യോജിപ്പിനെ ജീവനറിയുന്നു. ആ വിഷയത്തെ അതിന്റെ രൂപത്തിൽ ഇന്ദ്രിയദ്വാരാ അതോടു (ആ വിഷയത്തോടു) സംബന്ധപ്പെട്ടു ജീവചൈതന്യം പ്രകാശിപ്പിച്ചു. ഇങ്ങിനെ ചൈതന്യസംബന്ധം നിമിത്തം വിഷയങ്ങൾ പ്രകാശിക്കുന്നതല്ലാതെ സ്വതേ അവക്കു വിളക്കമില്ലെന്നും അവ ജഡങ്ങളാണെന്നും ധരിക്കേണം. ഇന്ദ്രിയങ്ങളാകുന്ന സഞ്ചാരമാർഗങ്ങളെയെല്ലാം ബന്ധിച്ച് ജീവചൈതന്യത്തെ തന്റെ സാക്ഷാൽ സ്വരൂപമായ പരമാത്മാവിലേക്കു സഞ്ചരിപ്പിച്ചാൽ, ആ പരമാത്മാവിന്റെ പരമാനന്ദസ്വരൂപമായ സമുദ്രത്തിൽതന്നെ അതേ രൂപത്തിൽ (ആനന്ദാകൃതിയിൽ) ജീവന്ന് ഐക്യം സിദ്ധിക്കും. ഇപ്പോൾ ഇന്ദ്രിയനിഗ്രഹത്തിന്റെ ആവശ്യമെന്താണെന്ന് സ്പഷ്ടമായെല്ലോ. ഇന്ദ്രിയാധീനന്മാക്ക് ആത്മസ്വരൂപജ്ഞാനമുണ്ടാകയില്ലെന്നു സാരം.

54. പൂർണാത്മാനാത്മഭേദാ ത്ത്രിവിധമിഹപരം
        ബുദ്ധ്യവച്ഛിന്നമന്യ
ത്തത്രൈവാഭാസമാത്രം ഗഗനമിവജലേ
        ത്രിപ്രകാരം വിഭാതി.
അംഭോവച്ഛിന്നമസ്മിൻ പ്രതിഫലിതമതഃ
        പാഥസോന്തർബഹിശ്ച
പൂർണാവച്ഛിന്നയോഗേ വ്രജതിലയമവിദ്യാ
        സ്വകാര്യൈഃ സഹൈവ.

പൂർണ്ണാത്മാനാത്മഭേദാത്=പൂർണ്ണം ആത്മാവ് അനാത്മാവ് എന്ന ഭേദംനിമിത്തം, ത്രിവിധം (ബ്രഹ്മ ഭാസതെ) മൂന്നു വിധമായിട്ട് ബ്രഹ്മം പ്രകാശിക്കുന്നു, തത്ര ഏകം പരം=അതിലൊന്നുപാധിയിൽ പൂർണ്ണമായിരിക്കുന്നത്, അന്യത് ബുദ്ധ്യവച്ഛിന്നം=മറ്റൊന്ന് ബുദ്ധിയിൽ ചേൎന്നത്, അന്യത് തത്ര ഏവ ആഭാസമാത്രം=വേറൊന്ന് അതിൽത്തന്നെ പ്രതിബിംബരൂപേണ വിളങ്ങുന്നത്, ജലേ ഗഗനം ഇവ=ജലത്തിലാകാശമെന്നപോലെ, ത്രിപ്രകാരം വിഭാതി=മൂന്നു വിധത്തിൽ പ്രകാശിക്കുന്നു, അംഭോവച്ഛിന്നം=ജലത്താൽ മൂടപ്പെട്ടത്, അസ്മിൻ പ്രതിഫലിതം=ഇതിൽ പ്രതിഫലിച്ചത്, അതഃ പാഥസഃ അന്തഃ ബഹിഃ ച=ഈ വെള്ളത്തിൽനിന്ന് ഉള്ളിലും പുറത്തുമുള്ളത്, പൂർണ്ണാവച്ഛിന്നയോഗേ സതി=പൂർണ്ണമായും, പരിച്ഛിന്നമായുമിരിക്കുന്ന നിലയിൽ, അവിദ്യാ=അജ്ഞാനം, സ്വകാൎയ്യൈഃ സഹ=അതു നിമിത്തമുണ്ടായ കാൎയ്യങ്ങളോടുകൂടെ, ലയം വ്രജതി=നാശം പ്രാപിക്കുന്നു.

ഈ ശരീരമാകുന്ന ഉപാധിയിൽ ബ്രഹ്മം മൂന്നു വിധത്തിൽ വിളങ്ങുന്നുണ്ട്. ഉപാധിയായ ശരീരത്തിന്റെ ഉള്ളിലും പുറത്തും നിറഞ്ഞിരിക്കുന്ന ചൈതന്യം പൂർണ്ണം. ബുദ്ധിയോടു ചേൎന്നിരിക്കുന്ന ചൈതന്യം പരിച്ഛിന്നതയെ പ്രാപിച്ചിരിക്കുന്നത്. ബുദ്ധിയിൽ പ്രതിബിംബരൂപേണ വിളങ്ങുന്നത്. ഇങ്ങിനെ മൂന്നു വിധത്തിൽ ബ്രഹ്മം പ്രകാശിക്കുന്നു. ഏതുപോലെയെന്നാൽ:—ആകാശം ജലത്തിൽ മൂന്നു വിധത്തിൽ വ്യാപിച്ചിരിക്കുന്നതുപോലെ:—1. ജലത്താൽ മൂടപ്പെട്ടിരിക്കുന്ന ആകാശം, 2. ജലത്തിൽ പ്രതിബിംബിച്ചുകാണുന്ന ആകാശം, 3. ജലത്തിന്റെ ഉള്ളിലും പുറത്തും ഒരുപോലെ നിറഞ്ഞിരിക്കുന്ന ആകാശം ഇപ്രകാരം പൂർണ്ണമായും പരിച്ഛിന്നമായും കാണപ്പെടുന്ന ചൈതന്യം ഏകമാണെന്ന് സാക്ഷാത്തായറിയുമ്പോൾ ബ്രഹ്മത്തിന്നുപാധിയായിത്തീൎന്നിരിക്കുന്ന അവിദ്യയും, തന്നിമിത്തമുണ്ടായ പ്രതിബിം

ബാദികളും നശിക്കുന്നു. അവിദ്യക്കധിഷ്ഠാനമായിരിക്കുന്ന ബ്ര ഹ്മത്തിന്റെ സാക്ഷാൽകാരമെപ്പോളുണ്ടാകുന്നുവോ അ പ്പോൾ ആഭാസമില്ലാതെയാകുന്നു. അഖണ്ഡമായ ബ്രഹ്മം മാത്രം നിത്യമായി വിളങ്ങുന്നു.

55. ദൃശ്യന്തേ ദാരുനാര്യോ യുഗപദഗണിതാ
സ്തംഭസൂത്രപ്രയുക്താഃ.
സംഗീതം ദർശയന്ത്യോ വ്യവഹൃതിമപരാം
ലോകസിദ്ധാംചസർവാം.
സർവത്രാനുപ്രവിഷ്ടാ ദഭിനവവിഭവാ
ദ്യാവദർത്ഥാനുബന്ധാ
ത്തദ്വൽ സൂത്രാത്മസംജ്ഞാ ദ്വ്യവഹരതി
ജഗൽഭൂർഭുവഃ സ്വർമഹാന്തം.

യുഗപത്=ഏകകാലത്തിൽ, അഗണിതാഃ=അനേകകളും, സ്തംഭസൂത്രപ്രയുക്താഃ=സ്തംഭത്തിലുള്ള കയറിനാൽ പ്രയോഗി ക്കപ്പെടുന്നവയും, സംഗീതം=സംഗീതത്തെയും, ലോകസി ദ്ധാം സർവാം അപരാം വ്യവഹൃതിം ദർശയന്ത്യഃ=ലോക ത്തിൽ പ്രസിദ്ധമായ മററ സകല വ്യവഹാരത്തെയും കാട്ടു ന്നവയുമായ, ദാരുനാര്യഃ ദൃശ്യന്തേ=മരംകൊണ്ടുണ്ടാക്കപ്പെട്ട സ്ത്രീകൾ കാണപ്പെടുന്നു, തദ്വൽ=അതുപോലെ, സർവത്ര അനുപ്രവിഷ്ടാത്=എല്ലാററിലും അനുപ്രവേശിച്ചിരിക്കുന്ന തും, അഭിനവവിഭവാത്=പുതിയ സാമർത്ഥ്യത്തോടുകൂടിയ തും, യാവദർത്ഥാനുബന്ധാത്=പ്രയോജനത്തിന്നാവശ്യമുള്ളേ ടത്തോളം സംബന്ധത്തോടുകൂടിയതും, സൂത്രാത്മസം ജ്ഞാത്=സൂത്രാത്മാവെന്നു പേരോടുകൂടിയതുമായ അതിൽ നിന്ന്, ഭൂർഭുവസ്വർമ്മഹാന്തം ജഗത് വ്യവഹരതി=ഭൂലോകം ഭുവർല്ലോകം സ്വർഗലോകംമുതൽ മഹർല്ലോകം വരേയുള്ള ലോകം പ്രവർത്തിക്കുന്നു.

സകലചരാചരാത്മകലോകത്തിൽ വ്യാപിച്ചിരിക്കുന്ന സൂത്രരൂപവും സർവ്വാത്മകവുമായ ബ്രഹ്മസ്വരൂപത്തെയുപദേ

ശിക്കുന്നു:—അനേകം മണികളിൽക്കൂടെ പ്രവേശിച്ചിരിക്കുന്ന ചരടെന്നപോലെ സർവചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തിന്ന് സൂത്രാത്മാവെന്നു പേർ. അതുനിമിത്തം ഭൂലോകം, ഭുവർല്ലോകം, സ്വർഗ്ഗലോകം മുതൽ മഹർല്ലോകംവരെയുള്ള സകലവും അവയുടെ നിലതെററാതെ നിന്ന് വിഹിതവ്യാപാരങ്ങളെ നടത്തുന്നു. അവരുടെ വ്യാപാരം ശരിക്കു നടത്തുവാൻ അവരിൽ എത്രത്തോളം സംബന്ധം ആവശ്യമോ അത്രത്തോളമുള്ള സംബന്ധം എല്ലാററിനോടുകൂടെയുമുണ്ട്. ജഡങ്ങളായ ഭൂതങ്ങളിലും ഭൌതികങ്ങളിലും അതിൻെറ വ്യാപ്തിനിമിത്തം പുതിയവിധത്തിലുള്ള വ്യവഹാരസാമൎത്ഥ്യം അവയ്ക്കു ലഭിക്കുന്നു. അങ്ങിനെയെല്ലാററിനെയും വ്യാപരിപ്പിക്കുന്ന സൂത്രാത്മസംബന്ധംനിമിത്തം ലോകവ്യവഹാരം നടന്നുകൊണ്ടിരിക്കുന്നു. എതുപോലെയെന്നാൽ:—മരംകൊണ്ടുണ്ടാക്കിയ സ്ത്രീരൂപങ്ങളെ പ്രദശിപ്പിച്ചു കളി നടത്തുന്നവർ ആ പാവകളെ കെട്ടിയിരിക്കുന്ന ചരടുകളെ സ്തംഭങ്ങളുടെ അന്തർഭാഗത്തിൽക്കൂടെ പ്രവേശിപ്പിച്ച് തങ്ങളുടെ കയ്യിൽപ്പിടിക്കുന്നു. ആ കയറുകളെ ആവശ്യംപോലെ അയച്ചും, വലിച്ചുംകൊണ്ട് കയ്യിൽനിന്നു വിടാതെ പ്രയോഗിക്കുമ്പോൾ ഈപ്പാവകൾ പാടുന്നു, കളിക്കുന്നു, യുദ്ധംചെയ്യുന്നു. ലോകത്തിൽ വേഷക്കാർ എന്തെല്ലാം പ്രവൃത്തിക്കുമോ അതെല്ലാം ഈ പാവകളും കാണിക്കുന്നു. ഈ ശക്തി മരപ്പാവകൾക്കെങ്ങിനെയുണ്ടായി? കളിക്കാരൻ പിടിച്ചിരിക്കുന്ന ചരടോടുള്ള ചേൎച്ചനിമിത്തം. അതുപോലെ തന്നെ ജഡങ്ങളായ ശരീരാദിഭാവങ്ങൾക്കും നാനാവിധ കൎമ്മങ്ങളെ നടത്തുവാനുള്ള ശക്തി സൂത്രസ്ഥാനീയമായ ആത്മാവിൻെറ അനുപ്രവേശംനിമിത്തം സിദ്ധിച്ചിരിക്കുന്നു. ആത്മാനുപ്രവേശമില്ലാതിരുന്നാൽ ശരീരാദിഭാവങ്ങളും മരപ്പാവകളും തുല്യംതന്നെ. ചരാചരാത്മകമായ ലോകത്തെ

വ്യാപരിപ്പിക്കുന്ന മഹാ ചൈതന്യസ്വരൂപമായ സൂത്രാത്മാവിനെ ഈ വിധം സാക്ഷാത്തായറിഞ്ഞുകൊള്ളേണം.

56. തൽസത്യം യത്ത്രികാലേഷ്വനപഹത മദഃ
പ്രാണദിഗ്വ്യോമമുഖ്യം
യസ്മിൻ വിശ്രാന്തമാസ്തേ തദിഹനിഗദിതം
ബ്രഹ്മ സത്യസ്യസത്യം
നാസ്ത്യന്യൽ കിഞ്ചയദ്വൽ പരമധികമതോ
നാമ സത്യസ്യസത്യം
സച്ചത്യച്ചേതിമൂർത്താദ്ര്യപഹിതമവരം
സത്യമസ്യാപിസത്യം.

യത് ത്രികാലേഷു അനപഹതം=മൂന്നുകാലങ്ങളിലും അബാധിതമായതു യാതൊന്നോ, അദഃ പ്രാണ ദിഗ്വ്യോമമുഖ്യം തത് സത്യം=പ്രാണൻ ദിക്ക്, വ്യോമം, കാലം, എന്ന ഇത് സത്യം, യസ്മിൻ വിശ്രാന്തം ആസ്തേ=യാതൊന്നിൽ വിശ്രാന്തിയെ പ്രാപിച്ചതായിട്ടിരിക്കുന്നുവോ, തൽ ബ്രഹ്മ ഇഹ സത്യസ്യസത്യം നിഗദിതം=ആ ബ്രഹ്മം ഇവിടെ സത്യത്തിന്റെയും സത്യമെന്നു പറയപ്പെട്ടുന്നു, യദ്വത്=യാതൊന്നിനെപ്പോലെ, പരം അധികം അന്യത് നാസ്തി=ഉൽകൃഷ്ടമായും മഹത്തായുമിരിക്കുന്ന അന്യവസ്തുവില്ല. അതഃ സത്യസ്യ സത്യം നാമ=അതുകൊണ്ടു സത്യത്തിന്റെ സത്യം എന്നു പ്രസിദ്ധിയെ പ്രാപിച്ചിരിക്കുന്നു, സത് ച ത്യത് ച=സത്തെന്നും ത്യത്തെന്നും പറയപ്പെട്ടുന്നു, മൂർത്താദ്യുപഹിതം=മൂർത്തിമത്തായ ദ്രവ്യത്തോട് ചേർന്നത്, അവരം സത്യം=ശബള ബ്രഹ്മം, (ശുദ്ധബ്രഹ്മമല്ല) അസ്യാപി സത്യം=ഇതിന്റേയും സത്യം.

"സത്യം"എന്ന ശബ്ദത്താൽ പറയപ്പെട്ടുവാൻ യോഗ്യമാണ് ബ്രഹ്മമെന്ന് കാണിക്കുന്നു. "സത്യം ജ്ഞാനമനന്തം ബ്രഹ്മ" എന്ന ശ്രുതിവാക്യം ബ്രഹ്മലക്ഷണത്തെപ്പറയുന്നു. അതിൽ "സത്യം" എന്ന ശബ്ദത്തിന്റെ അർത്ഥത്തെ ഈ പ

ദ്യത്തിൽ നിഷ്കൃഷ്ടിച്ചുബോധിപ്പിക്കുന്നു:—കഴിഞ്ഞതും, ഇപ്പോൾ നടക്കുന്നതും, വരാൻപോകുന്നതുമായ കാലങ്ങളിൽ ഏതൊന്നു് നശിക്കാതിരിക്കുന്നുവോ ആ വസ്തുവിനെ "സത്യം" എന്നുപറയും. പ്രാണൻ, ദിക്കു്, ആകാശം, കാലം എന്നിങ്ങിനെ വ്യവഹരിക്കപ്പെടുന്ന രൂപരഹിതദ്രവ്യങ്ങൾ, രൂപമുള്ള പദാൎത്ഥങ്ങളെക്കാൾ അധികകാലം നിലനില്ക്കുന്നവയാകയാൽ, ഇവയെ (പ്രാണാദികളെ)സത്യമെന്നു് പറയുന്നു. എന്നാൽ രൂപമില്ലെന്നിരിക്കിലും ഇവ ഏതൊന്നിനെ ആശ്രയിച്ചു് നിലനില്ക്കുന്നുവോ ആ വസ്തുവിനെ സത്യത്തിന്റേയും സത്യമെന്നു് വേദാന്തശാസ്ത്രത്തിൽ വ്യവഹരിക്കുന്നു. ഇതിന്നു് തുല്യമായോ, അധികമായോ ഇരിക്കുന്ന മറ്റൊരുവസ്തുവില്ലാത്തതുകൊണ്ടാണു് ഇതിനെ സത്യത്തിന്റെയും സത്യമെന്നു് പറയുന്നതു്. സ്വരൂപമുള്ളതും ഇല്ലാത്തതുമായ ദ്രവ്യങ്ങളുടെ ആശ്രയമായിരിക്കുന്ന ഈ മഹദ്വസ്തുവിനെ ശബളബ്രഹ്മമെന്നുപറയുന്നു. ഇതിന്നും ആശ്രയമായിരിക്കുന്നതു യാതൊന്നോ അതിനെയാണു് സത്യത്തിന്റെയും സത്യമായിരിക്കുന്ന ശുദ്ധബ്രഹ്മമെന്നു് ശ്രുതിസിദ്ധാന്തിക്കുന്നതു്.

57. യൽകിഞ്ചിൽഭാത്യസത്യം വ്യവഹൃതിവിഷയേ
 രൌപ്യസൎപ്പാംബുമുഖ്യം
 തദ്വൈസത്യാശ്രയേണേ ത്യയമിഹനിയമഃ
 സാവധിൎല്ലോകസിദ്ധഃ
 തദ്വൽ സത്യസ്യസത്യേജഗദഖിലമിദം
 ബ്രഹ്മണിപ്രാവിരാസീൽ
 മിത്ഥ്യാഭൂതം പ്രതീതം ഭവതിഖലുയത—
 സ്തച്ച സത്യംവദന്തി.

വ്യവഹൃതിവഷയേ=വ്യവഹാരവിഷയത്തിൽ, രൌപ്യസൎപ്പാംബുമുഖ്യം=രജതം(വെള്ളി)സൎപ്പം,അംബു(ജലം)മുതലായ യത്കിഞ്ചിത് അസത്യം=യാതൊരസത്യവസ്തുവോ, തതു്

വൈ സത്യാശ്രയേണഭാതി=അത് നിശ്ചയമായും സത്യവസ്തു വിന്റെ ആശ്രയത്താൽ വിളങ്ങുന്നു, അയംനിയമഃ=ഈ നിയമം, ഇഹ സാവധിഃസിദ്ധഃ=ഇവിടെ അവധിയോടുകൂടിയതായിട്ട് സിദ്ധമാകുന്നു, തദ്വത്=അതുപോലെ, മിഥ്യാ ഭൂതം ഇദം അഖിലം ജഗത്=മിഥ്യയായിരിക്കുന്ന ഈ സകലജഗത്തും, സത്യസ്യ സത്യേബ്രഹ്മണി=സത്യത്തിന്റെയും സത്യമായ ബ്രഹ്മത്തിൽ, പ്രാവിരാസീൽ=പ്രാദുർഭവിച്ചു, യതഃ പ്രതീതം ഭവതിഖലു=യാതൊന്നുനിമിത്തം കാണപ്പെടുന്നതായിട്ട് ഭവിക്കുന്നു, നിശ്ചയം തത്ച സത്യംവദന്തി=അതിനേയും സത്യമെന്ന് പറയുന്നു.

സത്യത്തിന്റെയും സത്യം ബ്രഹ്മമെന്ന് ദൃഢപ്പെടുത്തുവാൻ ദൃഷ്ടാന്തപൂർവ്വമുപദേശിക്കുന്നു:— ലോകത്തിൽ കാണ്മാനും, തൊടുവാനും, എടുത്തുപരിമാറുവാനും ഉപകരിക്കുന്നവയും കുറെക്കാലത്തേക്ക് നിലനിന്ന് പിന്നെ യില്ലാതെയാകുന്നവയുമായ പദാൎത്ഥങ്ങളെ വ്യാവഹാരികസത്യവസ്തുക്കളെന്ന്പറയുന്നു:— വ്യവഹരിപ്പാൻ— പരിമാററം ചെയ്യാൻ— കാൎയ്യാദികൾനടത്തുവാൻ— സാധിക്കുന്ന പദാൎത്ഥങ്ങളെന്ന് സാരം. പെട്ടെന്നുള്ള നോട്ടത്തിൽ ഉള്ളതുപോലെ തോന്നുന്നു. പരിശോധിച്ചുനോക്കുമ്പോൾ ഉള്ളതല്ലെന്നും കാണുന്നു. ഈ മാതിരിയുള്ളതുപോലേ തോന്നുന്നവയെ പ്രാതിഭാസിക സത്യപദാൎത്ഥങ്ങൾ എന്ന്പറയുന്നു. സത്യപദാൎത്ഥമല്ല. എങ്കിലും ഒരു നോട്ടത്തിൽ സത്യമാണെന്ന് തോന്നി (പ്രതിഭാസിച്ചു)യതുകൊണ്ട് പ്രാതിഭാസികമെന്ന് പേർകൊടുത്തതാണ്. ഉദാഹരണം മുത്തുച്ചിപ്പിയെന്ന ഒരു പദാൎത്ഥം ലോകത്തിലുള്ളതാണ്. അതിന്റെസ്വരൂപത്തെ നന്നായി നോക്കിയറിയാഞ്ഞതിനാൽ വെള്ളിയാണെന്ന്തോന്നി. അതുപോലെ, കയറിൽ സൎപ്പബുദ്ധി. മരുമരീചികയിൽ ജലബുദ്ധി. വാസ്തവമല്ലാത്ത രജതാദികൾ. വ്യവഹാരദശയിൽ സത്യവസ്തുക്കളായ മുത്തുച്ചിപ്പി, കയർ മുതലായവയെ ആശ്രയിച്ച് വിളങ്ങി.

അസത്യവസ്തുക്കളുടെ പ്രതിഭാസം–തോന്നൽ–അധികകാലം നിലനില്ക്കയില്ല. സത്യവസ്തുക്കളുടെ സ്വരൂപം അറിയുന്നതുവരേ മാത്രമേയുള്ളു. ഇതുപോലെ വാസ്തവമല്ലാത്തതും വ്യവഹാരദശയിൽ ഉള്ളതുപോലെതോന്നുന്നതുമായ ഈ സകലജഗത്തും, സത്യമായ ബ്രഹ്മത്തെ—ജഗദധിഷ്ഠാനസത്യസ്വരൂപത്തെ—അറിയുന്നതുവരേ മാത്രമേ--ഉണ്ടെന്ന് തോന്നുകയുള്ളു. ശുക്തി, രജ്ജു, മരുമരീചിക ഇവയെ നന്നായറിഞ്ഞാല്പ്പോൾ രജതം, സർപ്പം, ജലം, എന്നിവ മിത്ഥ്യാഭൂതങ്ങളാണെന്നറിഞ്ഞതുപോലെ സവ്വാധിഷ്ഠാനമായ ബ്രഹ്മത്തിന്റെ സാക്ഷാൽ കാരമുണ്ടാകുമ്പോൾ ജഗത്തും മിത്ഥ്യാഭൂതമാണെന്നനുഭവപ്പെടും.

58. യത്രാകാശാവകാശഃ കലയതിച കലാ
മാത്രതാംയത്രകാലോ
യത്രൈവാശാവസാനം ബൃഹദിഹഹിവിരാട്-
പൂവ്വമവ്വാഗിവാസ്തേ
സൂത്രംയത്രാവിരാസീന്മഹദപിമഹത
സ്തദ്ധിപൂർണ്ണാച്ചപൂർണ്ണം
സമ്പൂർണ്ണാദർണവാദേരപിഭവതിയഥാ
പൂർണ്ണമേകാർണ്ണവാംഭഃ.

ബൃഹത് അപിവിരാട് പൂവ്വം=മഹത്താണെങ്കിലും വിരാട്ട് എന്ന ലക്ഷണത്തോടുകൂടിയ ബ്രഹ്മം, അവ്വാക് ഇവ ആസ്തേ=പരിച്ഛിന്നമെന്നപോലെയിരിക്കുന്നു. യത്ര ആശാവകാശഃ=യാതൊന്നിൽ ദിക്കുകളുടെ വ്യാപ്തിയും, കാലഃകലാമാത്രതാംകലയതി=കാലവും കലാമാത്രതയെ പ്രാപിക്കുന്നു, യത്ര മഹതഃ മഹത് അപിസൂത്രം ആവിരാസീത്=യാതൊന്നിൽ മഹത്തിൽവെച്ചും മഹത്തായസൂത്രം ആവിർഭവിച്ചു. സമ്പൂർണ്ണാത് അർണ്ണവാദേഃഅപി=സമ്പൂർണ്ണമായ സമുദ്രാദിയിൽവെച്ചും, ഏകാർണ്ണവാംഭഃ=ഏകാർണ്ണവത്തിലെ ജലം, യഥാപൂർണ്ണം ഭവതി=പൂർണ്ണമായ് ഭവിക്കുന്നതുപോലെ, തത് പൂർണ്ണാത് പൂർണ്ണം=അത് പൂർണ്ണത്തിൽവെച്ചും പൂർണ്ണം.

പൂർണബ്രഹ്മസ്വരൂപത്തെയുപദേശിക്കുന്നു:— വിശ്വാകാരമായിരിക്കുന്ന വിരാട്ടെന്നുപേരായ ബ്രഹ്മം പരിച്ഛിന്നമോയെന്നപോലെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—യാതൊന്നിൽ-യാതൊരുബ്രഹ്മത്തിൽ-ദിക്കുകളുടെ വ്യാപ്തി അല്പഭാഗത്തെമാത്രം ആശ്രയിക്കുന്നു. അനാദിയായ കാലം അല്പസമയമെന്നപോലെ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. മഹത്തിൽവെച്ചും മഹത്തായിരിക്കുന്ന സൂത്രാത്മാവ് ഹിരണ്യഗർഭൻ എന്നു പേരുള്ള ബ്രഹ്മാവ്-യാതൊന്നിൽ വസിക്കുന്നു. അതുകൊണ്ടു ആ ബ്രഹ്മം പൂർണത്തിൽവെച്ചും പൂർണമാകുന്നു. ഏതുപോലെയെന്നാൽ: സമുദ്രം സ്വതേ പൂർണമാണെങ്കിലും എല്ലാ സമുദ്രങ്ങളും ഒന്നായിച്ചേർന്നാൽ അതിലെ ജലം ഏകസമുദ്രത്തിലെ ജലത്തേക്കാൾ പൂർണമായിരിക്കുന്നതുപോലെ.

59. അന്തഃസർവ്വൌഷധീനാം പൃഥഗമിതരസൈ
ർഗ്ഗന്ധവീര്യൈർ വിപാകൈ
രേകം പാഥോദപാഥഃ പരിണമതിയഥാ
തദ്വദേവാന്തരാത്മാ
നാനാഭൂതസ്വഭാവൈർവഹതിവസുമതീ
യേനവിശ്വംപ്രയോദോ
വഷ്ത്യച്ചൈർഹുതാശഃ പചതിദഹതിവാ
യേനസർവ്വാന്തരോസൌ.

ഏകം പാഥോദപാഥഃ=ഏകമായ മേഘജലം, സർവ്വൌഷധീനാം അന്തഃ=സകല ചെടികളുടെയുള്ളിൽ പൃഥക്=വെവ്വേറെ, അമിതരസൈഃ ഗന്ധവീര്യൈഃ വിപാകൈഃ പരിണമതി=അനേകരസങ്ങളായിട്ടും ഗന്ധവും വീര്യവും ഉള്ളവയായിട്ടും പരിണാമങ്ങളെക്കൊണ്ടു പരിണമിക്കുന്നു, തദ്വത് ഏവ അന്തരാത്മാ=അതുപോലെത്തന്നെ അന്തരാത്മാവ്, നാനാഭൂതസ്വഭാവൈഃ=അനേക ഭൂതങ്ങളുടെ സ്വഭാവങ്ങളോടുകൂടിയതായിട്ട് കാണപ്പെടുന്നു,യേന=യാതൊന്നിനാൽ, വസു

മതീ=ഭൂമി, വിശ്വം വഹതി=സകലത്തെയും വഹിക്കുന്നു, പയോദഃവർഷതി=മേഘം വർഷിക്കുന്നു, ഹുതാശഃ പചതി ദഹതി വാ=അഗ്നി, വേവിക്കുകയോ തപിപ്പിക്കുകയോ ചെയ്യുന്നു, യേനഅസ്യൈ സർവ്വാന്തരഃ=യാതൊരു കാരണത്താൽ ഇവൻ സർവ്വാന്തരനാകുന്നു.

സകല ഭൂതങ്ങളിലും ഭിന്നഭിന്നമായിക്കാണപ്പെടുന്ന സകല ശക്തികളും ബ്രഹ്മശക്തിതന്നെയെന്നുപദേശിക്കുന്നു:—മേഘത്തിൽനിന്നു വീഴുന്ന ഒരേ ജലം എല്ലാച്ചെടികളുടെയും ഉള്ളിലിരിക്കുന്നു. എങ്കിലും, ആ ജലം, ഓരോ ചെടികളുടെയും, ഭിന്നഭിന്നമായിരിക്കുന്ന രസമായിട്ടും, ഗന്ധമായിട്ടും, വീര്യമായിട്ടും, പരിണമിക്കുന്നു. ഔഷധങ്ങളുടെ അന്തർഭാഗത്തിൽ ബഹുവിധ രസഗന്ധവീര്യങ്ങളായിട്ടനുഭവപ്പെടുന്നതെല്ലാം, യാതൊരു വികാരവുമില്ലാതിരുന്ന ശുദ്ധജലം തന്നെയാകുന്നു. അതുപോലെ എല്ലാ ഭൂതങ്ങളുടെയും അന്തർഭാഗത്തിൽ ഏകനും വികാരഹീനനുമായ ആത്മാവ് വസിക്കുന്നു. എങ്കിലും ഓരോ ഭൂതങ്ങളിൽ ഓരോവിധ ശക്തിയോടുകൂടിയതായിട്ട് കാണപ്പെടുന്നു:—ഭൂമിയിൽ ആത്മാവിൻെറ അനുപ്രവേശം നിമിത്തം സകല ചരാചരങ്ങളെയും വഹിപ്പാനുള്ള ശക്തി ഭൂമിക്കുണ്ടായിരിക്കുന്നു. ആത്മാനുപ്രവേശം നിമിത്തം മേഘത്തിന്ന് വർഷിപ്പാനുള്ള ശക്തിയുണ്ടായിരിക്കുന്നു. ദഹിപ്പിക്കുവാനും, പചിപ്പിക്കുവാനുമുള്ള ശക്തി അഗ്നിക്കുണ്ടായിരിക്കുന്നതും ആത്മാനുപ്രവേശം നിമിത്തംതന്നെ. ഏതേതുഭൂതത്തിൽ ഏതേതുവിധമായ ശക്തി കാണപ്പെടുന്നുവോ അതെല്ലാം ആത്മശക്തിയാകുന്നു. അതുകൊണ്ട് സകല ഭൂതങ്ങളുടെയും അന്തർഭാഗത്തിൽ ആത്മാവ് വസിക്കുന്നുവെന്നറിയേണ്ടതാകുന്നു. "എല്ലാററിൻെറയും ഉള്ളിലിരുന്ന് അതാതു ശക്തിരൂപേണ പ്രത്യക്ഷപ്പെടുന്ന ആ ആത്മാവിനെ പൃഥിവ്യാദിഭൂതങ്ങളൊന്നുമറിയുന്നില്ല." എന്നു ബോധിപ്പിക്കുന്ന ശ്രുതിസാരത്തെ ഈ പദ്യത്തിലടക്കിയിരിക്കുന്നു.

"യഃപൃഥിവ്യാം തിഷ്ഠൻ പൃഥിവ്യാ അന്തരോയം പൃഥിവീനവേദ" യാതൊരാത്മാവു് പൃഥിവിയിലിരിക്കുന്നു. അതിന്റെ അന്തർഭാഗത്തിൽ ധാരണാശക്തിരൂപേണ വിളങ്ങുന്നു. ആ ആത്മാവിനെ പൃഥിവിയറിയുന്നില്ല. ഇങ്ങിനെ സകലത്തിലും വിളങ്ങുന്ന ആത്മാവിനെ ആരുമറിയുന്നില്ലെന്നുള്ള സംഗതിയത്യത്ഭുതം തന്നെ എന്നാണ് ശ്രുതിവചനം.

60. ഭൂതേഷ്വാത്മാന മാത്മന്യനുഗതമഖിലം
ഭൂതജാലം പ്രപശ്യേത്
പ്രായഃപാഥസ്തരംഗാനപ്യയവ ദഥചിരം
സർവ്വമാത്മൈവ പശ്യേത്.
ഏകംബ്രഹ്മാദ്വിതീയം ശ്രുതിഭിരഭിഹിതം
നേഹനാനാസ്തികിഞ്ചിത്
മൃത്യോരാപ്നോതി മൃത്യും സഇഹജഗദിദം
യസ്തുനാനേവ പശ്യേത്.

ഭൂതേഷു, ആത്മാനം പശ്യേത്=ഭൂതങ്ങളിൽ ആത്മാവിനെക്കാണേണം. അഖിലം ഭൂതജാതം=സമസ്തഭൂതസമൂഹവും. ആത്മനി അനുഗതം പശ്യേത്=ആത്മാവിൽ അനുഗതമെന്നും കാണേണം. പ്രായഃപാഥസ്തരംഗാനപ്യയവത്=പ്രായേണ വെള്ളവും തിരമാലയും അന്യോന്യം ചേൎന്നിരിക്കുന്നതുപോലെ സർവം ആത്മാ ഏവ ചിരം പശ്യേത്=സർവത്തെയും ആത്മാവായിട്ടുതന്നെ ബഹുകാലം കാണേണം. ഏകം അദ്വിതീയം ബ്രഹ്മ=ഏകവും രണ്ടില്ലാത്തതുമാണ് ബ്രഹ്മം. ഇഹ കിഞ്ചന നാനാ നാസ്തി=ഇവിടെ ബഹുവിധമായിട്ട് യാതൊന്നുമില്ല, യഃതു ഇദം ജഗത്=യാതൊരുവനാകട്ടെ ഈ ജഗത്തിനെ നാനാ ഇവ പശ്യതി=അനേകവിധമെന്നപോലെ കാണുന്നുവോ. സഃമൃത്യോഃമൃത്യും ആപ്നോതി=അവൻ മരണാനന്തരം മരണത്തെ പ്രാപിക്കുന്നു. ഇതി ശ്രുതിഭിഃ അഭിഹിതം=എന്നു ശ്രുതികളാൽ പറയപ്പെട്ടിരിക്കുന്നു

ബ്രഹ്മം ഒന്നുമാത്രമല്ലാതെ അന്യമായിട്ടു യാതൊന്നുമി ല്ലെന്നുപദേശിക്കുന്ന ഈശാവാസ്യോപനിഷത്തിലെ ശ്രുതിവ ചനങ്ങളെ പ്രമാണമാക്കിവെച്ചു ഗുരു ശിഷ്യനുപദേശിക്കു ന്നു:—ബഹുക്കളായ ഭൂതങ്ങളിൽ ഏകനായ ആത്മാവിരിക്കു ന്നുവെന്നു കാണേണം. ഏകനായ ആത്മാവാകുന്ന അധി ഷ്ഠാനത്തിൽ ബഹുവിധ ഭൂതങ്ങളിരിക്കുന്നുവെന്നും കാണേ ണം. ഭൂതങ്ങളുടെ ആകൃതിഭേദങ്ങളെയല്ല കാണേണ്ടത്. അ വയ്ക്കധിഷ്ഠാനമായ ഏകാത്മാവിനെയാണ് കണ്ടറിയേണ്ട തെന്നു സാരം. ഏതുപോലെയെന്നാൽ വെള്ളവും തിരമാല കളുമെന്നപോലെ. എല്ലാ തിരമാലകളും ജലത്തിന്റെ ചല നരൂപമായ വികാരഭേദമെന്നല്ലാതെ മറെറാന്നുമല്ല. അവയു ടെ ഉപാദാനദ്രവ്യം ജലംതന്നെ. അവ ചലിക്കുന്നതും ലയി ക്കുന്നതും ജലത്തിൽത്തന്നെ. ഇങ്ങിനെ ജലം തിരമാലകളാ യിട്ടും, തിരമാലകൾ ജലമായിട്ടും, അന്യോന്യം സമന്വയി ക്കുന്നതുപോലെ (ചേരുക) ആത്മാവും ഭൂതങ്ങളും സമന്വ യിക്കുന്നതായിട്ടു കാണേണം. ഏകവും അദ്വിതീയവുമായ ബ്രഹ്മം മാത്രം സത്യം. ഈ കാണപ്പെടുന്ന ലോകത്തിൽ അന്യമായിട്ട് യാതൊന്നുമില്ല. യാതൊരു പുരുഷൻ വിചാര മൂഢനായിട്ട് ഈ ലോകത്തെ നാനാരൂപങ്ങളും നാമങ്ങളുമു ള്ളതായിട്ട് കാണുന്നുവോ—നാമരൂപാത്മകമായിട്ട് കാണുന്നു വോ—അവൻ ഈ ശരീരം നശിച്ചതിന്നുശേഷവും ജനനമര ണങ്ങളനുഭവിക്കേണ്ടിവരും, എന്ന് ശ്രുതികൾ ഘോഷി ക്കുന്നു:—

യസ്തു സർവാണി ഭൂതാന്യാത്മന്യേവാനുപശ്യതി
സർവഭൂതേഷുചാത്മാനം തതോ ന വിചികിത്സതേ"

യഃതു=യാതൊരുവനാകട്ടെ സർവാണിഭൂതാനി=സകല ഭൂ തങ്ങളേയും ആത്മനി ഏവ=ആത്മാവിൽത്തന്നെ അനുപ ശ്യതി=നിരന്തരം കാണുന്നുവോ. സർവഭൂതേഷു=സകല ഭൂത ങ്ങളിൽ ആത്മാനം=ആത്മാവിനേയും കാണുന്നുവോ. സഃ=

അവൻ തതഃ=അതിൽനിന്നു് ന. വിചികിത്സതെ=അന്യമായൊന്നുണ്ടെന്നു് സംശയിക്കുകപോലുമില്ല.

എല്ലാ ഭൂതങ്ങളുമാത്മാവിലും, ആത്മാവെല്ലാഭൂതങ്ങളിലുമിരിക്കുന്നുവെന്നു് നിരന്തരചിന്തയാൽ സാക്ഷാത്തായറിഞ്ഞവൻ ബ്രഹ്മമല്ലാതെ മററു യാതൊന്നുമില്ലെന്നുറപ്പുള്ളവനായിരിക്കും.

"ഉത്തമാധമഭാവേന താരതമ്യം കരോതിയഃ
മൃത്യോഃസമൃത്യുമാപ്നോതിയ ഇഹനാനേവപശ്യതി".

യഃ=യാതൊരുവൻ ഉത്തമാധവഭാവേന=ഉത്തമം അധമം എന്ന ഭാവത്താൽ താരതമ്യം കരോതി=തരതമഭാവത്തെക്കരുതുന്നുവോ. യഃ ഇഹ=യാതൊരുവൻ ഈ ലോകത്തിൽ നാനാ ഇവ പശ്യതി=നാനാവിധമെന്നപോലെക്കാണുന്നുവോ, സഃ മൃത്യോഃ മൃത്യം ആപ്നോതി=അവൻ മരണത്തിൽനിന്നും മരണത്തെ പ്രാപിക്കുന്നു.

ഉൽകൃഷ്ടം നികൃഷ്ടം എന്ന വിചാരത്താൽ ഒന്നിനെ മീതെയായിട്ടും മറെറാന്നിനെ താഴെയായിട്ടും കാണുന്നവനും, ലോകത്തിൽ കാണപ്പെടുന്ന പദാൎത്ഥങ്ങളെല്ലാം ഭിന്നഭിന്നങ്ങൾതന്നെയെന്നു കാണുന്നവനും ജനനമരണങ്ങൾക്കധീനനായ്ത്തീരുന്നുവെന്നു് ഘോഷിക്കുന്ന ശ്രുതിവാക്യങ്ങളിവിടെ പ്രമാണം.

61. പ്രാക്പശ്ചാദസ്തികുംഭാൽ ഗഗനമിദമിതി
പ്രത്യയേസത്യപീദം
കുംഭോൽ പത്താവുദേതിപ്രലയമുപഗതേ
നശ്യതീത്യന്യദേശം
നീതേകുംഭേനസാകം വ്രജതിഭജതിവാ
തൽപ്രമാണാനുകാരാ
നിത്ഥം മിത്ഥ്യാപ്രതീതിഃ സ്ഫുരതി തനുഭൃതാം
വിശ്വതസ്ഥദ്വദാത്മാ.

ഇദംഗഗനം കുംഭാത് പ്രാക് പശ്ചാത് അസ്തി=ഈ ആകാശം കുടത്തിൽനിന്ന് മുമ്പിലും പിമ്പിലുമുണ്ട്, പ്രത്യയേസതിഅപി=എന്നറിവുണ്ടെങ്കിലും തത്ഭൂതാം=ജനങ്ങൾക്ക്, ഇത്ഥം മിത്ഥ്യാപ്രതീതിഃ അസ്തി=ഇപ്രകാരം മിത്ഥ്യാബോധമുണ്ടാകുന്നു. ഇദം ഗഗനം=ഈ ആകാശം, കുംഭോല്പത്തൌഉദേതി=കുടമുണ്ടായപ്പോളുണ്ടാകുന്നു, പ്രലയം ഉപഗതേ നശ്യതി=ഘടം നാശത്തെ പ്രാപിക്കുമ്പോൾ നശിക്കുന്നു, അന്യദേശം നീതേ=ഘടം മററൊരുസ്ഥലത്തേക്ക് നയിക്കപ്പെട്ടപ്പോൾ, കുംഭേനസാകം വ്രജതി=കുടത്തോടുകൂടെ സഞ്ചരിക്കുന്നു, തൽപ്രമാണാനകാരാൻ വാ ഭജതി=കുടത്തിൻെറ പ്രമാണത്തേയും ആകൃതിയേയും സ്വീകരിക്കുന്നു, തദ്വത് വിശ്വതഃ ആത്മാ അസ്തി=അതുപോലെ ആത്മാവ് എങ്ങുമിരിക്കുന്നു.

മുമ്പേപറഞ്ഞ സംഗതിയെത്തന്നെ ദൃഷ്ടാന്തപൂർവ്വം ബലപ്പെടുത്തിയുപദേശിക്കുന്നു:— എങ്ങും നിറഞ്ഞിരിക്കുന്ന ആകാശം ഘടമുണ്ടാകുന്നതിന്നു മുമ്പും നശിച്ചതിന്നുശേഷവുമുണ്ടെന്നുള്ള അറിവുണ്ടായിരുന്നിട്ടും ജനങ്ങൾക്ക് താഴെപറയുന്നവിധത്തിൽ മിത്ഥ്യാബോധമുണ്ടാകുന്നു:— "ഘടമുണ്ടായപ്പോൾ ഘടാന്തർഭാഗത്തിൽ ആകാശമുണ്ടായി. ഘടം നശിക്കുമ്പോൾ ആ ആകാശവും നശിക്കുന്നു. ഘടത്തെ മററൊരേടത്തെക്കു കൊണ്ടുപോകുമ്പോൾ അതോടുകൂടെ ആകാശവും സഞ്ചരിക്കുന്നു. ആകാശത്തിൻെറ വലിപ്പവും ആകൃതിയും ഘടത്തിൻെറ വലിപ്പവും ആകൃതിയുമനുസരിച്ചിരിക്കുന്നു" എന്നീവിചാരം ഏതുവിധം മിത്ഥ്യയോ അതുപോലെ സർവ്വത്ര നിറഞ്ഞിരിക്കുന്ന ആത്മാവ് ദേഹമുണ്ടാകുമ്പോൾ ജനിക്കുന്നു. ദേഹനാശത്തിൽ നശിക്കുന്നു. ദേഹത്തോടുകൂടെ സഞ്ചരിക്കുന്നു. എന്നിങ്ങിനെ വിചാരിക്കുന്നതു് അവിവേകത്തിൻെറ വിലാസംനിമിത്തമാകുന്നു. വാസ്തവത്തിൽ ആത്മാവിന്നു് ജനനമോ മരണമോ ചലനമോ ഇല്ല.

62. യാവാൻ പിണ്ഡോ ഗുഡസ്യ സ്ഫുരതിമധുരിമൈ
വാസ്തിസവ്വോപിതാവാൻ
യാവാൻ കർപ്പൂരപിണ്ഡഃ പരിണമതിസദാ
മോദഏവാത്രതാവാൻ
വിശ്വം യാവദ്വിഭാതിദ്രുമനഗനഗരാ
രാമചൈത്യാഭിരാമം
താവച്ചൈതന്യമേകം പ്രവികസതിയത-
സ്തത്തദാത്മാവശേഷം.

ഗുഡസ്യ പിണ്ഡഃ യാവാൻ=ശക്കരയുടെ ആകൃതിയെത്രയു ണ്ടോ, താവാൻ സർവഃ അപി മധുരിമാ ഏവ അസ്തി=അത്ര യും (സർവവും) മാധുര്യംതന്നെ വിളങ്ങുന്നു, കർപ്പൂരപിണ്ഡഃ യാവാൻ=കർപ്പൂരക്കട്ട എത്ര പോരുമോ, താവാൻ ആമോദഃ ഏവ പരിണമതി=അത്രയും സൌരഭ്യമായിട്ടുതന്നെ പരിണ മിക്കുന്നു, ദ്രുമനഗനഗരാരാമചൈത്യാഭിരാമം=വൃക്ഷങ്ങൾ-പ ർവതങ്ങൾ-നഗരങ്ങൾ പൂന്തോട്ടങ്ങൾ-ക്ഷേത്രങ്ങൾ എന്നി വകൊണ്ട് മനോഹരമായിരിക്കുന്ന, വിശ്വം യാവത് വിഭാ തി=ലോകം എത്രത്തോളം പ്രകാശിക്കുന്നുവോ, താവത് ഏകം ചൈതന്യം പ്രവികസതി=അത്രത്തോളവും ഏകമായ ചൈതന്യം പ്രകർഷേണ വികസിക്കുന്നു, യതഃ തത് തത് ആത്മാവശേഷം=എന്തുകൊണ്ടെന്നാൽ അതാതും ആത്മാ വശേഷമാകുന്നു.

ബ്രഹ്മംതന്നെ സർവ്വവും എന്ന് മുമ്പെ പറഞ്ഞതിനെ തന്നെ പ്രകാരാന്തരേണ ഉറപ്പിക്കുന്നു:—"സർവ്വം ഖല്വിദം ബ്രഹ്മ" ഈ കാണപ്പെടുന്ന സകലവും ബ്രഹ്മംതന്നെ എന്ന ർത്ഥമായ ശ്രുതിവാക്യത്തെ അനുഭവിക്കുന്നു:—ശക്കരയുടെ ആ കൃതിയെത്രയുണ്ടോ അതു മുഴുവനും മധുരം മാത്രമായിരിക്കുന്നു. കർപ്പൂരക്കട്ടയെത്ര വലുപ്പമുണ്ടോ അതു മുഴുവനും സൌരഭ്യം മാത്രമായിട്ട് പരിണമിക്കുന്നു. അതുപോലെ, വൃക്ഷങ്ങൾ, പ

വ്വതങ്ങൾ, പട്ടണങ്ങൾ, പൂന്തോട്ടങ്ങൾ, ക്ഷേത്രങ്ങൾ എന്നിങ്ങിനെ വിവിധവസ്തുക്കളുടെ രൂപത്തിൽ മനോഹരമായി കാണപ്പെടുന്ന സമസ്തവും ഏകമായ ചൈതന്യത്തിന്റെ പ്രവികാസമാകുന്നു. എന്തുകൊണ്ടെന്നാൽ ഓരോന്നിനേയും പരിശോധിച്ചു നോക്കുമ്പോൾ ആത്മസ്വരൂപമായിട്ടു മാത്രം അവശേഷിച്ചു കാണപ്പെടും. അതിനാൽ ആത്മാവല്ലാതെ അതിൽ മറ്റൊന്നുമില്ല.

63. വാദ്യാന്നാദാനുഭൂതിര്യദപി തദപി സാ
ന്യൂനമാഘാതഗമ്യാ
വാദ്യാഘാതധ്വനീനാം പൃഥഗനുഭവതഃ
കിന്തുതൽ സാഹചര്യാത്.
മായോപാദാനമേതൽ സഹചരിതമിവ
ബ്രഹ്മണാഭാതി തദ്വ
ത്തസ്മിൻ പ്രത്യക്പ്രതീതേ നകിമപി
വിഷയീഭാവമാപ്നോതിയസ്മാത്.

വാദ്യാത് നാദാനുഭൂതിഃയദപി=വാദ്യത്തിൽനിന്ന് നാദത്തിന്റെ അനുഭവമുണ്ടെങ്കിലും, തദപി സാ ആഘാതഗമ്യാ നൂനം=അത് ആഘാതത്താൽ (അടിക്കുന്നതിനാൽ) ജനിക്കുന്നു നിശ്ചയം, വാദ്യാഘാതധ്വനീനാം=വാദ്യാഘാത ധ്വനികളുടെ, പൃഥഗനുഭവതഃ=വെവ്വേറെ അനുഭവത്തിൽനിന്ന്, തൽ സാഹചര്യാത്=അവയുടെ സഹഭാവം ഹേതുവായിട്ടനുഭവപ്പെടുന്നു, തദ്വത്=അതുപോലെ, മായോപാദാനം ഏതത്=മായയാകുന്ന ഉപാദാനത്തോടു കൂടിയ ഈ വിശ്വം, ബ്രഹ്മണാ സഹചരിതം ഭാതി=ബ്രഹ്മത്തോട് സഹചരിക്കുന്നതായിട്ട് ശോഭിക്കുന്നു, യസ്മാത്=യാതൊന്നു ഹേതുവായിട്ട്, തസ്മിൻ പ്രത്യക്പ്രതീതെ=ആ പ്രത്യഗാത്മാവിന്റെ അനുഭവത്തിൽ, കിം അപി=യാതൊന്നും, വിഷയീഭാവം=വിഷയമാവുകയെന്ന അവസ്ഥയെ, ന ആപ്നോതി=പ്രാപിക്കുന്നില്ല.

എല്ലാററിലും ആത്മസ്വരൂപേണ വിളങ്ങുന്ന ചൈതന്യം ബ്രഹ്മംതന്നെയെന്നതിനെ വീണ്ടും പ്രതിവാദിക്കുന്നു:—

മൃദംഗം, പടഹം മുതലായ വാദ്യങ്ങളിൽനിന്നാണ് ശബ്ദം കേൾക്കപ്പെടുന്നതെങ്കിലും ആ വക വാദ്യങ്ങളെ വേണ്ടപോലെ പ്രയോഗിച്ചാൽ മാത്രമെ നാദം അനുഭവപ്പെടുകയുള്ളവെന്ന് നിശ്ചിതമാകുന്നു. അതുപോലെ ഈ ലോകത്തിൻെറ ഉപാദാനകാരണം മായയാകുന്നുവെങ്കിലും നിമിത്തകാരണമായ ബ്രഹ്മത്തോടുക്കൂടാതെ, വേറിട്ടു വിളങ്ങുകയില്ല. അതിനാൽ വിശ്വത്തെ പ്രകാശിപ്പിക്കുന്ന ബ്രഹ്മം സർവ്വത്തിൻെറയും അന്തരാത്മാവായി വിളങ്ങുന്നു. ഒന്നോടും ചേരാതെ സ്വതന്ത്രമായിരിക്കുന്ന ബ്രഹ്മത്തിൻെറ പ്രതീതിക്ക് മററ യാതൊന്നിൻേറയും ചേച്ച്ച ആവശ്യമില്ലതാനും. ബ്രഹ്മം ഉപാധിയോടു ക്രൂടാതെയിരിക്കുന്നു. വിശ്വം ഉപാധിയോടു ക്രൂടിയിരിക്കുന്നു. ജഡവസ്തു വിളങ്ങേണമെങ്കിൽ ചൈതന്യത്തിൻെറ ചേച്ച്ച്യുണ്ടാകേണം. വിശ്വം ജഡം. ബ്രഹ്മചൈതന്യസംബന്ധം നിമിത്തം വിളങ്ങുന്നു. ബ്രഹ്മം ചൈതന്യഘനം. അതിനാൽ സ്വതേതന്നെ വിളങ്ങുന്നുവെന്നു സാരം.

64. ദ്രഷ്ടഃ സാക്ഷാദിദാനീ മിഹഖലുജഗതാ
മീശ്വരഃസംവിദാത്മാ
വിജ്ഞാനസ്ഥാണരേകോഗഗനവദഭിതഃ
സർവ്വഭൂതാന്തരാത്മാ
ദൃഷ്ടം ബ്രഹ്മാതിരിക്തം സകലമിദമസ
ദ്രൂപമാഭാസമാത്രം
ശ്രുദ്ധം ബ്രഹ്മാഹമസ്മീത്യവിരതമധുനാ
ത്മൈവതിഷ്ഠേദനീഹഃ.

ഇദാനീം=ഇപ്പോൾ, ഇഹ=ഇവിടെ, ജഗതാംഈശ്വരഃ=ലോകങ്ങളുടെ ഈശ്വരനും, സംവിദാത്മാ=അറിവുതന്നെയാകു

ന്ന ആകൃതിയോടു കൂടിയവനും, സർവ്വഭൂതാന്തരാത്മാ=സർവ്വഭൂതങ്ങളുടെ അന്തരാത്മാവായിരിക്കുന്നവനും, വിജ്ഞാനസ്ഥാണുഃഏകഃ=ഇളക്കമില്ലാത്ത അനുഭവമാകുന്ന സ്വരൂപത്തോടുകൂടിയവനുമായ ഏകൻ, ഗഗനവത് അഭിതഃദൃഷ്ടഃ=ആകാശംപോലെ എങ്ങും കാണപ്പെടുന്നു, ബ്രഹ്മാതിരിക്തം സകലം ഇദം=ബ്രഹ്മഭിന്നമായിട്ടുള്ള, സമസ്തമായ ഈ ലോകം, അസദ്രൂപം=സത്യമല്ലാത്ത സ്വരൂപത്തോടുകൂടിയതും, ആഭാസമാത്രം=നിഴൽപോലെ വിളങ്ങുന്നതും മാത്രമാണെന്നു്, ദൃഷ്ടം=കാണപ്പെട്ടിരിക്കുന്നു, ശുദ്ധംബ്രഹ്മ അഹംഅസ്മി ഇതി=ശുദ്ധമായ ബ്രഹ്മം ഞാനാകുന്നുവെന്നു്, അധുനാ=ഇപ്പോൾ—ഈ ജന്മത്തിൽ, അവിരതം=എപ്പോഴും, അനീഹഃ=അന്യവിചാരവും പ്രവൃത്തിയും കൂടാതെ, അത്രഏവ=ഇതിൽതന്നെ, തിഷ്ഠേത്=ഇരിക്കേണം.

ഇത്രത്തോളം ചെയ്ത നിരൂപണത്തിന്റെ പര്യവസാനഫലത്തെ സൂചിപ്പിച്ചുംകൊണ്ടു് വിജ്ഞാനകോശസ്വരൂപവർണനത്തെ അവസാനിപ്പിക്കുന്നു:— ലോകങ്ങളെ സൃഷ്ടിച്ചു രക്ഷിച്ചു വേണ്ടതുപോലെ വ്യാപരിപ്പിച്ചു സംഹരിക്കുന്നതിന്നു് ശക്തനും, ജ്ഞാനസ്വരൂപനും, വിവിധവിഷയങ്ങളെ വേർതിരിച്ചറിയുന്നുവെങ്കിലും, നിർവികാരനും, സർവഭൂതങ്ങളുടെ ആന്തരനുമായ ഏകൻ ആകാശംപോലെ എങ്ങും നിറഞ്ഞിരിക്കുന്നതായിട്ടു് സാക്ഷാത്തായറിയപ്പെടുന്നു. ആ അറിവുതന്നെ ബ്രഹ്മസ്വരൂപം. ആ ബ്രഹ്മത്തിൽനിന്നന്യവും, ഉണ്ടായി നിലനിന്നു നശിക്കുന്നതുമായ സകലവും അസദ്രൂപവും, നിഴലെന്നതുപോലെ വിളങ്ങുന്നതുമാകയാൽ ബ്രഹ്മത്തെ കൂടാതെ നിലനില്ക്കാത്തതുമാകുന്നു. അതിനാൽ പരിശുദ്ധമായ ബ്രഹ്മമാകുന്നു ഞാൻ. ഉണ്ടായി നശിക്കുന്ന ദേഹേന്ദ്രിയാന്തഃകരണങ്ങൾ ഞാനല്ല എന്നു് നിരന്തരം ധ്യാനിച്ചുംകൊണ്ടു് യാതൊന്നിനേയും ആഗ്രഹിക്കാതെ ബ്രഹ്മസ്വരൂപനായ്ത്തന്നെയിരിക്കേണം.

65\. ഇന്ദ്രേന്ദ്രാണ്യോഃപ്രകാമം സുരതസുഖജുഷോഃ
സ്യാദ്രതാന്തഃസുഷുപ്തി
സ്തസ്യാമാനന്ദസാന്ദ്രം പദമതിഗഹനംയൽസ
ആനന്ദകോശഃ
തസ്മിന്നോവേദകിഞ്ചിന്നിരതിശയസുഖാഭ്യന്തരേ
ലീയമാനോ
ദുഃഖിസ്യാൽബോധിതഃ സന്നിതികുശലമതി
ർബോധയേന്നൈവസുപ്തം.

പ്രകാമം=സ്വേച്ഛയാൽ, സുരതസുഖജുഷോഃ=സുരതസുഖത്തെ അഭിലഷിക്കുന്ന, ഇന്ദ്രേന്ദ്രാണ്യോഃ=ഇന്ദ്രന്റെയും ഇന്ദ്രാണിയുടേയും, രതാന്തഃസുഷുപ്തിഃസ്യാത്=സുരതാവസാനം സുഷുപ്തിയായ്ഭവിക്കും, തസ്യാംആനന്ദസാന്ദ്രം അതിഗഹനം പദംയത്=അതിൽ ആനന്ദപൂർണ്ണവും അത്യഗാധവുമായ സ്ഥാനം യാതൊന്നോ, സഃ ആനന്ദകോശഃ=അതാനന്ദകോശമാകുന്നു, നിരതിശയസുഖാഭ്യന്തരേ തസ്മിൻ=അതിശയരഹിതമായ സുഖത്തോടുകൂടിയഅതിൽ, ലീയമാനഃജീവഃ=ലയിച്ചിരിക്കുന്ന ജീവൻ, കിഞ്ചിത്നോവേദ=യാതൊന്നുമറിയുന്നില്ല, ബോധിതഃ സൻ ദുഃഖിസ്യാത്=ഉണത്തപ്പെട്ടവനായിട്ട് ദുഃഖിയായ്ഭവിക്കും, ഇതികുശലമതിഃ=എന്നഹേതുവാൽ വിചാരശക്തിയുള്ളവൻ, സുപ്തം ന ബോധയേത് ഏവ=ഉറങ്ങുന്നവനെ ഉണത്താതെതന്നെയിരിക്കേണം.

ഇതുമുതൽ ആനന്ദകോശത്തെ വിവരിക്കുന്നു:—ആനന്ദസ്വരൂപമായ ബ്രഹ്മത്തിന്റെ അഭിവ്യക്തി (സൂക്ഷ്മമായ അറിവ്)സുഷുപ്തിയിൽ എല്ലാവക്കും അനുഭവപ്പെടുന്നുവെന്നു കാണിപ്പാൻവേണ്ടി സുഷുപ്തിയുടെ സ്വരൂപത്തെപ്പറയുന്നു:—ബ്രഹ്മാനന്ദത്തിന്റെ ലേശാംശമായ സ്഼ുരണം സുരതാവസാനത്തിലുണ്ടാകുന്നതുകൊണ്ട് സകല പ്രാണിവർഗവും സുരതസുഖത്തെ ആഗ്രഹിക്കുന്നു. എന്നാൽ സുഷുപ്തിയിലുണ്ടാകുന്ന സുഖം സുരതാവസാനസുഖത്തെക്കാൾ ശ്രേഷ്ഠമാകയാൽ

സർവ്വ ജീവജാലവും സുഷുപ്തിസുഖത്തെ സർവ്വോപരി കാംക്ഷി ക്കുന്നു. സുഷുപ്തിയിൽ സർവ്വ പ്രാണിവർഗ്ഗവും ബ്രഹ്മാനന്ദത്തെ അനുഭവിക്കുന്നു. പക്ഷേ ജീവോപാധിയായ അജ്ഞാനം ന ശിച്ചിട്ടില്ലാത്തതുകൊണ്ട് സുഷുപ്തി മുക്തിക്ക് കാരണമല്ലെന്നു വന്നിരിക്കുന്നു. സമാധിയിൽ ബ്രഹ്മാനന്ദം മൂലാജ്ഞാനത്തെ യും നശിപ്പിച്ചശേഷമനുഭവപ്പെടുന്നതാകയാൽ സമാധ്യ നുഭവം മുക്തിക്ക് കാരണമായിരിക്കുന്നുവെന്നാണ് ഈ പ്ര കരണത്തിലെ താൽപര്യം:—സ്വേച്ഛയാസുരതസുഖത്തെ ആഗ്രഹിച്ച ഇന്ദ്രന്റെയും ഇന്ദ്രാണിയുടേയും സുരതാവസാ നത്തെ സുഷുപ്തിയെന്ന് ഉപനിഷത്തുകളിൽ വർണ്ണിച്ചിരി ക്കുന്നു. വലത്തെകണ്ണിൽ അധിവസിക്കുന്ന പുരുഷൻ "ഇന്ദ്രൻ" എന്നും, പദാർത്ഥത്തെ പ്രകാശിപ്പിക്കുന്നതായ ഇടത്തേക്കണ്ണിൽ അധിവധിവസിക്കുന്ന ജ്യോതിസ്സിനെ (കാന്തിയെ) ഇന്ദ്രാണിയെന്നുമാണ് ഉപനിഷത്തിൽ സൂചി പ്പിച്ചിരിക്കുന്നത്. ജാഗ്രദവസ്ഥയിൽ അവർ–(ഇന്ദ്രനും ഇന്ദ്രാണിയും) രണ്ടുപേരും, പൂരികങ്ങളുടെ മദ്ധ്യത്തിൽ വസിക്കുന്നു. ഉറക്കത്തിൽ ആ സ്ഥാനം വിട്ടിറങ്ങി ഹൃദയാ കാശത്തിൽ വസിക്കുന്നതിനെ "സുരതം" എന്ന് പറയുന്നു, സ്വപ്നാവസ്ഥയാണിത്. സുരതത്തിന്റെ അവസാനംസുഷുപ്തി. ഈ അവസ്ഥയിലുള്ള ആനന്ദസ്ഥാനം യാതൊന്നോ, അ തിനെ ആനന്ദകോശമെന്നുപറയുന്നു. ബാഹ്യപദാർത്ഥങ്ങളുടെ ചേർച്ചകൊണ്ടല്ല, ഈ ആനന്ദം അനുഭവപ്പെടുന്നതെന്നുള്ള സംഗതി എല്ലാവക്കും അറിവുള്ളതാണല്ലോ. ഭോജ്യവസ്തുക്കൾ നിമിത്തമുണ്ടാകുന്ന ആനന്ദം ഒന്നിനേക്കാൾ മീതെ മററൊ ന്ന് എന്ന നിലയിലുള്ളതാകുന്നു. സുഷുപ്ത്യവസ്ഥയിലെ ആനന്ദമാകട്ടെ പദാർത്ഥങ്ങളുടെ ചേർച്ചയൊന്നു മില്ലാതെ, സ്വതേയിരിക്കുന്ന — ശുദ്ധമായിരിക്കുന്ന—ആത്മാവിന്റെ സ്വരൂപമാകയാൽ ബ്രഹ്മാനന്ദമാകുന്നു. ഇതിനെക്കടത്തി വെക്കുന്ന ആനന്ദം മററൊന്നുമില്ലാത്തതിനാൽ, നിരതിശയ

മായ അഗാധാനന്ദത്തിൽ മുങ്ങിയിരിക്കുന്ന ജീവൻ മററയാതൊന്നിനേയുമറിയുന്നില്ല. കർമ്മശക്തിനിമിത്തം ജീവൻ താനേതന്നെ ഈ ആനന്ദത്തിൽനിന്നു പൊങ്ങി ബാഹ്യവൃത്തിയെ പ്രാപിക്കും. അതിന്നുമുമ്പെ സുഷുപ്ത്യവസ്ഥയിൽ നിരതിശയമായ ബ്രഹ്മാനന്ദത്തിൽ മുങ്ങിക്കിടക്കുന്ന ജീവനെ ബലാൽകാരേണ ഉണർത്തുന്നതായാൽ ആ ജീവൻ നിശ്ചയമായും ദുഃഖിക്കും. അതിനാൽ സുഷുപ്തിസുഖത്തെ അനുഭവിക്കുന്ന ജീവനെ വിവേകമുള്ള പുരുഷൻ ബലാൽകാരേണ ഉണർത്താതിരിക്കേണം. ആഹാരാദിപ്രിയവസ്തുക്കളെ നൽകുവാനായിരുന്നാലും, ഗാഢമായുറങ്ങുന്ന ഒരുവനെ ബലാൽകാരേണ ഉണർത്തുമ്പോൾ അവൻ പ്രകാശിപ്പിക്കുന്ന അനിഷ്ടഭാവം തന്നേ അവൻ സുഷുപ്തിയിൽ അനുഭവിച്ചിരുന്ന നിരതിശയാനന്ദത്തെ സ്പഷ്ടമാക്കുന്നു. പ്രാണിവർഗ്ഗം സുഷുപ്ത്യവസ്ഥയിൽ ഏതൊരു സ്ഥാനത്തിലെത്തുമ്പോൾ ഈ നിരതിശയാനന്ദത്തെ അനുഭവിക്കുന്നുവോ ആ സ്ഥാനമാകുന്നു ആനന്ദമയകോശം. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചുകോശങ്ങളുള്ളതിൽ ആനന്ദമയകോശം എല്ലാററിന്നും അന്തരമാകുന്നു. അവിടെ അന്യമായവസ്തുക്കളുടെ അപേക്ഷയില്ലാതെതന്നെ ആനന്ദം അനുഭവപ്പെടുന്നതിനാൽ ആത്മസ്വരൂപം ആനന്ദം മാത്രമാണെന്നു് സർവ്വർക്കും മനസ്സിലാക്കാം. ഉപാധിയാണു് ആനന്ദത്തെ മറക്കുന്നത്. കോശം എന്ന വാക്കിന്നു് ആച്ഛാദനം ചെയ്യുന്ന ഒരു വസ്തുവെന്നർത്ഥം. ആനന്ദത്തെ മറയ്ക്കുന്ന ഉപാധികളെയെല്ലാം അതിക്രമിച്ചാൽ ആനന്ദസ്വരൂപനായ്ഭവിക്കുന്ന ജീവാത്മാവിന്നു് സുഷുപ്ത്യവസ്ഥയിൽ അജ്ഞാനമാകുന്ന ഉപാധിയുള്ളതുകൊണ്ടാണു് ആനന്ദസ്വരൂപനാകാതെ ആനന്ദത്തെ അനുഭവിക്കുന്നവനായിരിക്കേണ്ടിവന്നതെന്നു് സൂക്ഷ്മമായി ചിന്തിച്ചാൽ ഏവർക്കും അറിയാവുന്നതാകുന്നു, വിചാരശക്തിയാൽ പഞ്ചകോശത്തെ അതിക്ര

മിച്ചിരിക്കുന്ന ജ്ഞാനികൾ ആത്മസ്വരൂപന്മാരായിട്ട് ആത്മാവിൽത്തന്നെ രമിക്കുന്നവരാകുന്നു. സാധാരണജനങ്ങൾ സുഷുപ്തിയിൽ ആത്മാനന്ദത്തെ അനുഭവിക്കുന്നു. അതുകൊണ്ടുതന്നെയാണ് ദൃഢനിദ്രയില്ലാത്തവർ അധികം ക്ലേശിക്കുന്നത്. ലോകത്തിൽ ഒരുവൻ എല്ലാററിനെക്കാൾ അധികം സുഷുപ്തിയെ ആഗ്രഹിക്കുവാനുള്ള കാരണം എന്താണെന്നിപ്പോൾ സ്പഷ്ടമായെല്ലോ. ആത്മാനന്ദം അന്യപദാൎത്ഥങ്ങളെ അപേക്ഷിച്ചുണ്ടാകുന്നതല്ല. ആത്മാവിൻെറ സ്വരൂപംതന്നെയാണാനന്ദം എന്ന അനുഭവം സുഷുപ്തിയിൽ സാധാരണന്മാൎക്കുമുണ്ടെന്നു സിദ്ധാന്തം.

66. സൎവേനന്ദന്തിജീവാഅധിഗതയശസാ
ഗൃഹ്ണതാ ചക്ഷുരാദീ
നന്തഃസൎവോപകൎത്രാബഹിരപി ചസുഷു-
പ്തൌ യഥാതുല്യസംസ്ഥാഃ
ഏതേഷാം കില്ബിഷസ്പൃക് ജഠരഭൃതികൃതേ
യോബഹിൎവൃത്തിരാസ്തേ
ത്വക് ചക്ഷുഃശ്രോത്രനാസാരസനവശമിതോ
യാതിശോകംചമോഹം.

ചക്ഷുരാദീൻ അന്തഃ ഗൃഹ്ണതാ=നേത്രാദികളെ അന്തഭാഗത്തിൽ ഗ്രഹിച്ചിരിക്കുന്നതും, ബഹിഃ അപിച സൎവോപകൎത്രാ=പുറമെയും സൎവോപകാരത്തെച്ചെയ്യുന്നതുമായ, അധിഗതയശസാ=അറിയപ്പെട്ട ആത്മാവു നിമിത്തം, സുഷുപ്തൌ യഥാ തുല്യസംസ്ഥാഃ=സുഷുപ്തിയിലെന്നപോലെ തുല്യമായ സ്ഥാനത്തിലിരിക്കുന്ന, സൎവേജീവാഃ നന്ദന്തി=സൎവ ജീവന്മാരും സന്തോഷിക്കുന്നു, ഏതേഷാം=ഇവരുടെ മദ്ധ്യത്തിങ്കൽ, ജഠരഭൃതികൃതേ=ഉദരഭരണത്തിന്നായ്ക്കൊണ്ട്, യഃ ബഹിൎവൃത്തിഃ ആസ്തേ=യാതൊരുത്തൻ പുറമേ വൃത്തിയോടുകൂടിയവനായിരിക്കുന്നുവോ, സഃകില്ബിഷസ്പൃക്=അവൻ ദുഃഖമനുഭവിക്കുന്നു, ത്വക് ചക്ഷുഃ ശ്രോത്രനാസാരസനവശം ഇ

ത്ഃ=തോൽ–നേത്രം–ശ്രോത്രം–നാസികാ-ജിഹ്വാ ഇവയുടെ അധീനത്തിലായിട്ട്, ശോകം മോഹം ച യാതി=ശോക ത്തെയും മോഹത്തെയും പ്രാപിക്കുന്നു.

എല്ലാ ജീവന്മാരും ആത്മസാക്ഷാൽകാരം നിമിത്തം ആനന്ദിക്കുന്നു. വർണ്ണാശ്രമാചാരാദിഭേദങ്ങൾ ആത്മസാക്ഷാൽകാരത്തെത്തടസ്ഥപ്പെടുത്തുന്നവയല്ല. ആത്മസാന്നിദ്ധ്യം നിമിത്തം സുഷുപ്തിയിൽ എല്ലാവരും ഭേദമെന്നിയെ ആനന്ദിക്കുന്നു. അതിൽ താരതമ്യഭേദമില്ല. അതുപോലെ ആത്മസാക്ഷാൽകാരത്തിന്നും എല്ലാവരും അധികാരികൾ തന്നെ. നേത്രാദികളായ ഇന്ദ്രിയങ്ങളെ അതിക്രമിച്ചിരിക്കുന്ന ആത്മാവ്, അവയോടു ചേർന്നിട്ട് രൂപാദികളെ ഗ്രഹിക്കുന്നതുകൊണ്ടുണ്ടാകുന്ന സന്തോഷാദികളേയും എവക്കും ഭേദംകൂടാതെ നൽകുന്നു. ജീവികളിൽ ഏതൊരുവൻ തന്റെ ഉദരപൂരണത്തിന്നു വേണ്ടി മാത്രം പരിശ്രമിക്കുന്നുവോ–ആത്മസാക്ഷാൽകാരത്തിന്നായി പരിശ്രമിക്കാതെയിരിക്കുന്നുവോ–അവൻ ത്വക്ക്, നേത്രം, ശ്രോത്രം, നാസികാ, ജിഹ്വാ, എന്ന ഇന്ദ്രിയങ്ങളുടെ അധീനത്തിലകപ്പെട്ടിട്ട്, വിഷയങ്ങൾ, ഇഷ്ടാനുസരണം ലഭിക്കാതെയിരിക്കുമ്പോൾ ദുഃഖിക്കുകയും, വേണ്ടതുപോലെ ലഭിക്കുമ്പോൾ, ആ വിഷയങ്ങൾതന്നെ സുഖാസ്പദങ്ങൾ എന്നു തെററായിട്ട് ധരിക്കുകയും ചെയ്യുന്നു.

സുഷുപ്തിസുഖമെന്നപോലെ, ആത്മസാക്ഷാൽകാരം നിമിത്തമുണ്ടാകുന്ന പരമാനന്ദം അനുഭവിപ്പാൻ എല്ലാവരും അധികാരികൾ തന്നെയെന്നു കാണിക്കുന്ന ഋഗ്വേദശാഖയെ അനുവദിച്ചതാകുന്നു ഈ പദ്യം.

"സർവേനന്ദന്തിയശസാഗതേന സഭാസാഹേന സഖ്യാസഖായഃ, കിൽബിഷസ്പൃക്പിതുഷണിഹ്യേഷാമരംഹിതോഭവതിവാജിനായ" എന്നാണ് ഋക്ശാഖാ- സഭാസാഹേന=പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന ചക്ഷുരാ

ദീന്ദ്രിയങ്ങളെ അതിക്രമിച്ചിരിക്കുന്നതും, സഖ്യാ=സഖാവാ യിരിക്കുന്നതുമായ, യശസാ=പരമാത്മാവിനോടുകൂടെ ചേ ൎന്നിട്ടു്, സഖായഃ സർവേ=സഖാക്കളായ സർവ ജീവന്മാരും, നന്ദന്തി=ആനന്ദിക്കുന്നു, ഏഷാം ഇവരുടെ മദ്ധ്യത്തിൽ, യഃ പിതുഷണിഃ=യാതൊരുവൻ അന്നത്തെ ആഗ്രഹിക്കുന്നവ നോ, സഃ അരം വാജിനായ ഹിതഃ ഭവതി=അവൻ ഏററ വും ഇന്ദ്രിയവീൎയ്യത്തിന്നായ്ക്കൊണ്ടു് തൽപരനായ്ഭവിക്കുന്നു. ഈ ശ്രുതിയുടെ അൎത്ഥമാണ് മേൽകാണിച്ച പദ്യത്തിൽ സ്വാമികൾ പ്രദൎശിപ്പിച്ചിരിക്കുന്നത്. ഇതിന്റെ സാരം: സു ഖമെന്നു പറയുന്നത് ആത്മസുഖം തന്നെ. ഇന്ദ്രിയസുഖമാ കട്ടെ ദുഃഖാന്തർഭൂതം തന്നെയെന്നറിഞ്ഞിട്ടു് ആത്മസാ ക്ഷാൽകാരത്തിന്നായിട്ടുതന്നെ പരിശ്രമിക്കേണ്ടതാണ്. എ ന്നാകുന്നു.

67. ജാഗ്രത്യാ മന്തരാത്മാ വിഷയസുഖകൃതേ-
 നേകയത്നാൻ വിധാസ്യൻ
 ശ്രാമൽസൎവ്വേന്ദ്രിയൌഘോധിഗതമപിസുഖം
 വിസ്മരൻ യാതിനിദ്രാം.
 വിശ്രാമായസ്വരൂപേ ത്വതിതരസുലഭം
 തേനചാതീന്ദ്രിയംഹി
 സൌഖ്യം സൎവ്വോത്തമം സ്യാൽ പരിണതി
 വിരസാദിന്ദ്രിയോത്ഥാൽ സുഖാച്ച.

ജാഗ്രത്യാം=ജാഗ്രദവസ്ഥയിൽ, അന്തരാത്മാ=ജീവൻ, വിഷ യസുഖകൃതേ=വിഷയസുഖത്തിന്ന് വേണ്ടീട്ടു്, അനേകയ ത്നാൻ വിധാസ്യൻ=അനേകയത്നങ്ങളെ ചെയ്യാനാരംഭിച്ച വനായിരിക്കുന്നു, ശ്രാമ്യൽസൎവ്വേന്ദ്രിയൌഘഃ=ക്ഷീണിച്ചിരി ക്കുന്ന സകലേന്ദ്രിയങ്ങളോടു കൂടിയവനായിട്ടു്, അധിഗതം അപി സുഖം വിസ്മരൻ=സിദ്ധമായ സുഖത്തേയും മറന്നവ നായിട്ടു്, സ്വരൂപേ വിശ്രാമായ=സ്വരൂപത്തിൽ വിശ്രമിക്കു വാനായ്ക്കൊണ്ടു്, നിദ്രാംയാതി=നിദ്രയെ പ്രാപിക്കുന്നു, തേന=

അതുകൊണ്ട്, പരിണതിവിരസാത് ഇന്ദ്രിയോത്ഥാത് സു് ഖാത്=പരിണാമത്തിൽ വിരസമായിത്തീരുന്ന ഇന്ദ്രിയജന്യ മായ സുഖത്തേക്കാൾ, സർവ്വോത്തമം=സർവ്വോൽകൃഷ്ടവും, അ തിതരസുലഭം=പ്രയാസംകൂടാതെ സുഖമായി ലഭിക്കുന്നതും, അതീന്ദ്രിയം സുഖംസ്യാത്=ഇന്ദ്രിയങ്ങളെ അതിക്രമിച്ചിരി ക്കുന്നതുമായ സുഖമുണ്ട്.

ആത്മാനന്ദത്തെ അപേക്ഷിച്ച്, വിഷയാനന്ദം, അ തിതുച്ഛമാണെന്നുള്ളതിനെ അനുഭവരൂപേണ ബോധിപ്പിക്കു ന്നു:—ജീവാത്മാവു് വിഷയസുഖങ്ങളെ സമ്പാദിക്കുവാൻ ജാഗ്രദവസ്ഥയിൽ അനേകവിധത്തിൽ പ്രയത്നിക്കുന്നു:— വിദ്വാൻ ദേശസഞ്ചാരം ചെയ്തും പ്രഭുജനങ്ങളെ സന്തോഷി പ്പിച്ചും; ശൂരനാകട്ടെ പ്രാണാപായത്തെക്കൂടെ ഗണിക്കാതെ യുദ്ധാദികളിലേർപ്പെട്ടും, ചോരനാണെങ്കിൽ, ശരീരത്തിന്നു നേരിടാവുന്ന ഹിംസാദികളെ വകവെക്കാതെ പരധനാദിക ളെ മോഷ്ടിച്ചും; വിഷയസുഖത്തിന്നുവേണ്ടി ക്ലേശിക്കുന്നു. പ്രയത്നത്താൽ ഇന്ദ്രിയാദികൾ തളരുമ്പോൾ, പ്രയത്നഫല മായിട്ട് കിട്ടിയിരിക്കുന്ന സുഖപദാർത്ഥങ്ങളെക്കൂടെ മറന്നിട്ടു് ആത്മവിശ്രാന്തിക്കുവേണ്ടി നിദ്രയെ പ്രാപിക്കുന്നു. പ്രയത്നം കൊണ്ടോ, പ്രയത്നം ചെയ്തിട്ടും ഫലം കിട്ടാത്തതുകൊണ്ടോ, തളന്നും കുണ്ഠിതപ്പെട്ടുമിരിക്കുന്നവൻ വിശ്രമത്തിന്നായി നിദ്ര യെത്തന്നെ ശരണം പ്രാപിക്കുന്നു. നിദ്രയിൽ സുഖം എവി ടെനിന്നു കിട്ടുന്നു? വിഷയങ്ങളിൽനിന്നല്ല; പിന്നേയോ? ആ ത്മാവിൽനിന്നു് കിട്ടുന്നു. ഏതുവിധമായ സുഖം? ഇന്ദ്രപദ വി ലഭിച്ചാൽക്കൂടെ അനുഭവപ്പെടാത്തതായ സർവ്വോൽകൃഷ്ട മായ സുഖം എന്തൊരു പരിശ്രമത്താൽ ഏതൊരിന്ദ്രിയ ത്തിൽക്കൂടെയാണീ സുഖം ലഭിക്കുന്നത്? ഒരു പരിശ്രമംകൊ ണ്ടുമല്ല. ഒരിന്ദ്രിയത്തിൽ കൂടെയുമല്ല. പ്രയത്നമൊന്നുംകൂടാ തെ, എല്ലാ ഇന്ദ്രിയങ്ങളെയും അതിക്രമിച്ചിരിക്കുന്ന നിരതി ശയമായ ആത്മാനന്ദമാണ് അപ്പോൾ അനുഭവപ്പെടുന്നത്.

പ്രയത്നഫലമായിട്ടു കിട്ടുന്നതും ഇന്ദ്രിയദ്വാരാ അനുഭവിക്കുന്നതുമായ സുഖമോ, ആരംഭത്തിൽ സുഖമായിത്തോന്നുമെങ്കിലും, പൎയ്യവസാനത്തിൽ വിരസമായിത്തീരുന്നു. അതിന്ന്—ആ തുച്ഛസുഖലാഭത്തിന്ന്—വളരെപ്പണിപ്പെടുകയും വേണം. ക്ഷണനേരംകൊണ്ടു നശിക്കയും ചെയ്യും. ആത്മാനന്ദമാകട്ടേ, സ്വാധീനം പണിപ്പെടാതെ കിട്ടുന്നത്. നാശശങ്കപോലുമില്ലാതിരിക്കുന്നത്. എന്നുള്ള അനുഭവം എല്ലാപേൎക്കുമുണ്ടായിരിക്കേ ക്ഷുദ്രസുഖത്തിന്നായി ക്ലേശമനുഭവിക്കുന്നതു വിചാരമില്ലായ്മതന്നെ.

68. പക്ഷാവഭ്യസ്യ പക്ഷീ ജനയതി മരുതം
തേനയാത്യുച്ചദേശം
ലബ്ധ്വാവായും മഹാന്തം ശ്രമമപനയതി
സ്വീയപക്ഷൌ പ്രസാൎയ്യ
ദുഃസങ്കല്പൈൎവികല്പൈൎവിഷയമനു
കദൎത്ഥീകൃതം ചിത്തമേതൽ
ഖിന്നം വിശ്രാമഹേതോഃ സ്വപിതിചിര
മഹോ ഹസ്തപാദൌ പ്രസാൎയ്യ

പക്ഷീ പക്ഷൌ അഭ്യസ്യ=പക്ഷിപക്ഷങ്ങളെ വ്യാപരിപ്പിച്ചിട്ട് മരുതം ജനയതി=വായുവിനെ ജനിപ്പിക്കുന്നു. തേന ഉച്ചദേശം യാതി=അതിന്റെ സഹായത്താൽ ഉന്നതപ്രദേശത്തെ പ്രാപിക്കുന്നു. മഹാന്തം വായും ലബ്ധ്വാ= മഹത്തായ വായുവിനെ ലഭിച്ചിട്ട്, സ്വീയപക്ഷൌ പ്രസാൎയ്യ=സ്വന്തം പക്ഷങ്ങളെ വിരുത്തീട്ട് ശ്രമം അപനയതി=ക്ഷീണം തീൎക്കുന്നു. ദുഃസങ്കല്പൈഃ വികല്പൈഃ= ദുഷിച്ച സങ്കല്പവികല്പങ്ങൾകൊണ്ട് വിഷയം അനു=വിഷയത്തെക്കുറിച്ച് കദൎത്ഥീകൃതം ചിത്തം=കുത്സിതമാക്കപ്പെട്ട മനസ്സ് ഖിന്നം=ക്ലേശിച്ചതായിട്ട് വിശ്രാമഹേതോഃ=വിശ്രമത്തിന്നു വേണ്ടീട്ട് ഹസ്തപാദൌ പ്രസാൎയ്യ=കൈകാലുകളെ പരത്തീട്ട് ചിരം സ്വപിതി=കുറെ നേരം ഉറങ്ങുന്നു.

ഉറക്കം ചിത്തവിശ്രാന്തികരമാണെന്നു കാണിക്കുന്ന ശ്രുത്യർത്ഥത്തെ ഉപന്യസിച്ചുംകൊണ്ട് മുൻപറഞ്ഞ സംഗതിയെ ബലപ്പെടുത്തുന്നു:— ചിറകുകളെയടിച്ച് വായുവിനെ ജനിപ്പിച്ച പക്ഷി, ആ വായുവിൻെറ സഹായത്തോടുകൂടെ ആകാശത്തിൽ ഉച്ചത്തിൽ പറക്കുന്നു. അവിടെ മഹത്തായ വായുവിനെ ലഭിച്ചിട്ട് ചിറകുകളെ പരത്തിനിന്ന് വിശ്രമിക്കുന്നു. അതുപോലെ ജാഗ്രദവസ്ഥയിൽ വിഷയസുഖത്തെ ലക്ഷ്യമാക്കിച്ചെയ്യുന്ന ഉൽകൃഷ്ടനികൃഷ്ടങ്ങളായ സങ്കല്പവികല്പങ്ങളാൽ ബുദ്ധിമുട്ടിത്തളൎന്നിരിക്കുന്ന ചിത്തം വിശ്രമിപ്പാൻ വേണ്ടി കൈകാലുകളെ പരത്തിക്കിടന്നുറങ്ങുന്നു.

ചിത്തവിശ്രാന്തിക്കാണ് ഉറക്കം എന്നു കാണിക്കുന്ന ശ്രുതി:—

"തദ്യഥാ സ്മിന്നാകാശേ ശ്യേനോവാസുപർണോവാ വിപരിപത്യശ്രാന്തഃ സംഹത്യപക്ഷൌ സംലയായധ്രിയത ഏവമേവായം പുരുഷഃ ഏതസ്മാദന്തായ ധാവതിയത്ര സുപ്തോനകഞ്ചന കാമം കാമയതേ. നകഃചനസ്വപ്നം പശ്യതി."

യഥാ=ഏതൊരുവിധത്തിൽ അസ്മിൻ ആകാശേ=ഈ ആകാശത്തിൽ ശ്യേനഃ വാ സുപർണഃവാ=പരുന്തോ ഗരുഡനോ (ഏതോ ഒരു പക്ഷി) വിപരിപത്യ ശ്രാന്തഃ=ഉയരത്തിൽ പറന്നിട്ട് ക്ഷീണിക്കുന്നസമയം, പക്ഷൌ സംഹത്യ=ചിറകുകളെ വിരുത്തീട്ട്, സംലയായ ധ്രിയതെ=വിശ്രാന്തിക്കായ്ക്കൊണ്ട് ധരിക്കുന്നുവോ, ഏവം ഏവ=ഈ വിധത്തിൽ ത്തന്നെ, അയം പുരുഷഃ=ഈ ജീവാത്മാവ്, ഏതസ്മാൽ=ഇതിൽനിന്ന് (ജാഗ്രദവസ്ഥയിലെ പ്രയത്നത്തിൽനിന്ന്) അന്തായ=വിരമിക്കുവാനായ്ക്കൊണ്ട്, ധാവതി=തൻെറ മൂലസ്ഥാനത്തിലേക്കു ചെല്ലുന്നു, യത്രസുപ്തഃ=അവിടെ ഉറങ്ങുന്നവനായിട്ട്, കംചന കാമംനകാമയതേ=ഒരു വിഷയസുഖത്തേയും ഇച്ഛിക്കുന്നില്ല, കംചന സ്വപ്നം ന പശ്യതി=ഒരു സ്വപ്നത്തേയും കാണുന്നില്ല.

ഇങ്ങിനെയുറങ്ങുന്ന പുരുഷനെ ഉണൎത്തരുതെന്നു ശ്രുതി യുപദേശിക്കുന്നു:—

"തസ്മാദ്ഗഹ സ്വപന്തം ധുരേവനബോധയേത്
നൈതദേവതേ മിഥുനീഭവന്ത്യൌ നഹിനസാനീതി."

തസ്മാൽ-അതുഹേതുവായിട്ടു്, ഉഹ സ്വപന്തം=പ്രായേണ ഉറങ്ങുന്ന പുരുഷനെ, ധുരേവ=പെട്ടെന്നു്, നബോധയേത്= ഉണൎത്തരുത്, ഏതത് ഏവ=ഇതിനെത്തന്നെയാകുന്നു, മിഥുനീ ഭവന്ത്യൌ തേ=ഒന്നായിച്ചേൎന്നിരിക്കുന്ന അവരെ, ഇന്ദ്രനേയും ഇന്ദ്രാണിയേയും. ന ഹിനസാനി ഇതി=ഹനിക്കുന്നില്ല:—ഉണൎത്തുന്നില്ല. ഉണൎത്താതിരിക്കേണം എന്നും ശ്രുതി ബോധിപ്പിക്കുന്നു.

69. ആശ്ലിഷ്യാത്മാനമാത്മാ നകിമപിസഹസൈവാ
ന്തരം വേദബാഹ്യം
യദ്വൽ കാമീ വിദേശാൽ സദനമുപഗതോ
ഗാഢമാശ്ലിഷ്യകാന്താം
യാത്യസ്തം തത്രലോകവ്യവഹൃതിരഖിലാ
പുണ്യപാപാനുബന്ധഃ
ശോകോ മോഹോ ഭയം വാ സമവിഷമമിദം
നസ്മരത്യേവകിഞ്ചിത്.

ആത്മാ=ജീവാത്മാവ്, ആത്മാനം=പരമാത്മാവിനെ, സഹസാ ആശ്ലിഷ്യ=അകാരണമായാലിംഗനംചെയ്തിട്ടു്, ആന്തരം ബാഹ്യം കിമപി ന വേദ=ആന്തരമായും ബാഹ്യമായമിരിക്കുന്ന ഒന്നിനേയും അറിയുന്നില്ല, വിദേശാത്=അന്യദേശത്തിൽനിന്നു്, സദനം ഉപഗതഃ കാമീ=ഗൃഹത്തിൽ വന്നിരിക്കുന്ന കാമിയായ പുരുഷൻ, കാന്താം=കാന്തയെ, ഗാഢം ആശ്ലിഷ്യ യദ്വത്=മുറുകെ ആലിംഗനം ചെയ്തിട്ടെന്നപോലെ, യത്ര=യാതൊന്നിൽ, അഖിലാ ലോകവ്യവഹൃതിഃ=സകലലോകവ്യവഹാരവും, പുണ്യപാപാനുബന്ധഃ=പുണ്യ

പാപങ്ങളോടുള്ള ചേച്ച്, ശോകഃ മോഹഃ ഭയം വാ=ദുഃഖം മോഹം ഭയം എന്നിവയും, സമവിഷമം ഇദം=സമമായും വിഷമമായുമിരിക്കുന്ന ഇതിഃനയും, കിഞ്ചിത് ന സ്മരതി ഏവ=അല്പവും സ്മരിക്കുന്നതേയില്ല.

സുഷുപ്തിയുടെ പരിണാമസ്ഥിതിയെപ്പറയുന്നു:—ജീവാത്മാവ് പരമാത്മാവിനോടുകൂടെ യോജിച്ചേകമായ്ഭവിക്കുന്നു. അപ്പോൾ, സൂക്ഷ്മദേഹത്താൽ അനുഭവിക്കത്തക്കതായ സ്വപ്നത്തേയോ സ്ഥൂലത്താൽ അനുഭവിക്കത്തക്കതായ ശബ്ദാദിവിഷയങ്ങളേയോ ഒന്നുംഅറിയുന്നില്ല. ദേശാന്തരം പോയിരുന്ന കാമുകൻ വീട്ടിലേക്കു മടങ്ങിവന്നിട്ട് അവന്റെ പ്രേയസിയെ ആലിംഗനംചെയ്യുന്നസമയം മററുള്ള സകല സംഗതികളേയും മറക്കുന്നതുപോലെ, സുഷുപ്തിയുടെ പരിണാമാവസ്ഥയിൽ സകല ലോകവ്യവഹാരവും, പുണ്യപാപരൂപമായ കർമ്മഭേദവും, ദാരിദ്ര്യം, വ്യാധി മുതലായവകൊണ്ടുള്ള ദുഃഖവും, ദേഹത്തിൽ ഞാനെന്നുതോന്നുന്നതായ മോഹവും ശത്രുപീഡാ, മരണം എന്നിവയിൽനിന്നുണ്ടാകാവുന്ന ഭയവും എന്നുവേണ്ട, സമം വിഷമം എന്ന രീതിയിലുള്ള യാതൊരു ഭാവഭേദവുമില്ലാതായിരിക്കുന്നു. എല്ലാ വൃത്തികളും അടങ്ങിയിരിക്കുന്നതുകൊണ്ട് സങ്കല്പവികല്പാത്മകമായിരിക്കുന്ന ലോകഭാവനതന്നെ തീരെയസ്തമിച്ചിരിക്കുന്നു.

ഈ അവസ്ഥയെ വിവരിക്കുന്ന ശ്രുതി:—

"തദ്വാ അസ്യൈ തദാപ്തകാമമകാമംരൂപം ഏവമേ
വായംപുരുഷഃപ്രാജ്ഞേനാത്മനാസംപരിഷ്വക്തോ
നബാഹ്യംകിംചനവേദാന്തരം തഥാ പ്രിയയാസ്ത്രിയാ
സംപരിഷ്വക്തോബാഹ്യംകിഞ്ചനവേദനാന്തരം"

അസ്യ=ഇവന്റെ:— സുഷുപ്ത്യവസ്ഥയെ പ്രാപിച്ചവന്റെ, തത് വാ ഏതത്രൂപം=ആ ഈ രൂപം, ആപ്തകാമം=ആത്മസുഖമല്ലാതെ അന്യസുഖത്തെ കാംക്ഷിക്കാത്തതുകൊണ്ട് എല്ലാ കാമവും സാധിച്ചതായിട്ടിരിക്കുന്നു, അകാമം=അതി

നാൽ സകലകാമങ്ങളിൽനിന്നംവിട്ടിരിക്കുന്നതാകുന്നു, അയം പുരുഷഃ=ശരീരാവച്ഛിന്നനായ ആത്മാവ്: — ശരീരത്തിൽ എങ്ങും നിറഞ്ഞിരിക്കുന്ന പരമാത്മാവ്, പ്രാജ്ഞേന ആത്മനാ സംപരിഷ്വക്തഃ=ജീവാത്മാവിനാൽ സമാലിംഗനം ചെയ്യപ്പെട്ടവനായിട്ട്, ബാഹ്യം ആന്തരംവാ കിഞ്ചന ന വേദ=പുറത്തും ഉള്ളിലുമുള്ള യാതൊന്നിനേയും അറിയുന്നില്ല, പ്രിയയാ സ്ത്രിയാ=പ്രേയസിയായ സ്ത്രീയിനാൽ. സംപരിഷ്വക്തഃ=ദൃഢമായാലിംഗനംചെയ്യപ്പെട്ടവൻ, ബാഹ്യം ആന്തരംവാകിഞ്ചന യഥാ ന വേദ=പുറത്തും ഉള്ളിലുമുള്ള യാതൊന്നിനേയും എങ്ങിനെയറിയുന്നില്ലയോ അതുപോലെയാകുന്നു

70. അല്പാനല്പപ്രപഞ്ചപ്രലയഉപരതിശ്ചേന്ദ്രിയാണാം
സുഖാപ്തി
ർജീവന്മുക്തൌ സുഷുപ്തൌത്രിതയമപിസമം
കിന്തുതത്രാസ്തിഭേദഃ
പ്രാക്സംസ്കാരാൽപ്രസുപ്തഃപുനരപിച
പരാവൃത്തിമേതിപ്രബുദ്ധോ
നശ്യൽസംസ്കാരജാതോനസകിലപുനരാവർതതേ
യശ്ചമുക്തഃ.

അല്പാനല്പപ്രപഞ്ചപ്രലയഃ=അല്പമായും അനല്പമായുമിരിക്കുന്ന പ്രപഞ്ചത്തിൻെറ അത്യന്തമായലയം, ഇന്ദ്രിയാണാം ഉപരിതിഃ=ഇന്ദ്രിയങ്ങളുടെപരമമായ വിലയം, സുഖാപ്തിഃ=സുഖാനുഭവം, ത്രിതയം അപി=മൂന്നും, ജീവന്മുക്തൌസുഷുപ്തൌ സമം=ജീവന്മുക്തിയിലും സുഷുപ്തിയിലും സമംതന്നെ, കിന്തുതത്രഭേദഃഅസ്തി=എന്നാൽഅതിൽവ്യത്യാസമുണ്ട്, പ്രസുപ്തഃ=സുഷുപ്തിയെപ്രാപിച്ചവൻ, പ്രാക്സംസ്കാരാത്=മുമ്പേയുള്ള വാസനയുടെ ശക്തിയാൽ, പുനഃഅപി പരാവൃത്തിം ഏതി=പിന്നെയും അതിൽനിന്ന പരാവൃത്തിയെ പ്രാപിക്കുന്നു, പ്രബു

ഥഃ=പരമാത്മജ്ഞാനിയാകട്ടെ, നശ്യൽസംസ്കാരജാതഃ= സംസ്കാരങ്ങളെല്ലാം നശിച്ചവനായിട്ട്, യഃമുക്തഃ=യാതൊരുത്തൻ മുക്തനാകുന്നുവോ, സഃപുനഃന ആവൎത്തതെ=അവൻ പിന്നെ ആവൎത്തിക്കുന്നില്ല.

സുഷുപ്തിക്കും മുക്തിക്കും സാമ്യമുണ്ടെന്നിരിക്കിലും വൈലക്ഷണ്യമുണ്ടെന്നു കാണിക്കുന്നു:—സ്വശരീരമായത് അല്പപ്രപഞ്ചം. സമസ്തശരീരങ്ങളടങ്ങിയ ലോകമോ അനല്പമായ പ്രപഞ്ചം. ഇതുരണ്ടും സുഷുപ്തിയുടെ പരിണാമാവസ്ഥയിൽ തീരെ ലയിച്ചിരിക്കുന്നു. നേത്രശ്രോത്രാദികളായ സകലേന്ദ്രിയങ്ങളും, രൂപം ശബ്ദം എന്നിവിഷയങ്ങളോടു സംബന്ധപ്പെടാതെ അതാതു സ്ഥാനങ്ങളിൽത്തന്നെ ലയിച്ചുമിരിക്കുന്നു. അന്യപദാൎത്ഥസംബന്ധമില്ലാതെതന്നെ സ്വാഭാവികമായ ആത്മാനന്ദത്തിന്റെ അനുഭവവും സുഷുപ്തിയിലുണ്ട്. മുക്തിയിലും ഈ മൂന്നുമുണ്ട്. എങ്കിലും സുഷുപ്തിക്കും മുക്തിക്കും തമ്മിൽ മഹത്തായ ഭേദമുണ്ട്. സുഷുപ്തിയെ പ്രാപിച്ചിരിക്കുന്നവൻ പൂൎവസംസ്കാരത്തിന്റെ ശക്തിനിമിത്തം രണ്ടാമതും സംസാരത്തെ—ജാഗ്രദവസ്ഥയെ—പ്രാപിക്കും. ഞാനെന്നും എന്റെതെന്നുമുള്ള ഭേദസങ്കല്പത്തോടുകൂടെ പുണ്യപാപരൂപകൎമ്മങ്ങളിൽ ഏൎപ്പെടും. ഇങ്ങിനെ കാലംകഴിക്കുന്ന ജീവന്നു് ഈ ദേഹനാശാനന്തരം അന്യദേഹത്തെ സ്വീകരിക്കേണ്ടതായും വരും. പരമാത്മാവിനെ, ശ്രവണ മനന നിദിധ്യാസന ധ്യാന ധാരണ സമാധികളുടെ അഭ്യാസബലത്താൽ സാക്ഷാൽകരിച്ചിരിക്കുന്ന പരമജ്ഞാനിയുടെ (ജീവന്മുക്തന്റെ) സ്ഥിതിയോ, സുഷുപ്തിയെ പ്രാപിച്ചവന്റെ സ്ഥിതിപോലെയല്ല. ആത്മസാക്ഷാൽകാരം നിമിത്തം ജന്മജന്മാന്തരങ്ങളിൽ അനുഷ്ഠിച്ചിരുന്ന കൎമ്മങ്ങളുടെ വാസനകൾ തീരെ നശിച്ചുപോയതിനാൽ ഇപ്പോഴുള്ള ശരീരം നശിച്ചാൽപ്പിന്നെ ശരീരമെടുക്കേണ്ടതായ്വരുന്നില്ല. മുക്തനായി. ഇനി ജനനമോ മരണമോ ഇല്ല. "നസപുനരാ

വത്തതെ നസംപുനരാവത്തതെ" "അവൻ പിന്നെ ആവ ത്തിക്കുന്നില്ല, അവൻ പിന്നെ ആവത്തിക്കുന്നില്ല" എന്ന് രണ്ടുപ്രാവശ്യം പറഞ്ഞുറപ്പിക്കുന്ന ശ്രുതിയെ അനുവദിക്കുന്നതാണ് ഈ ശ്ലോകത്തിലെ സാരം.

71. ആനന്ദാന്യശ്ചസർവാ നനുഭവതിനൃപഃ
സർവസമ്പൽസമൃദ്ധ
സ്തസ്യാനന്ദഃസഏകഃ സഖലുശതഗുണഃ
സംപ്രതിഷ്ഠഃ പിതൄണാം
ആദേവബ്രഹ്മലോകം ശതശതഗുണിതാ
സ്തേയദന്തർഗതാഃസ്യുഃ
ബ്രഹ്മാനന്ദഃസഏകോസ്ത്യഥവിഷയസുഖാ
ന്യസ്യമാത്രാഭവന്തി.

സർവസമ്പൽസമൃദ്ധഃയഃനൃപഃ=സർവസമ്പത്തുക്കളുടെ സമൃദ്ധിയോടുകൂടിയ യാതൊരു രാജാവ്, സർവാൻ ആനന്ദാൻ= സകലാനന്ദങ്ങളേയും, അനുഭവതി=അനുഭവിക്കുന്നു, തസ്യ ആനന്ദഃഏകഃ=അവന്റെ ആനന്ദം ഏകാനന്ദമാകുന്നു, ശതഗുണഃസഃ=നൂറായിട്ടധികരിച്ച ആ ആനന്ദം, പിതൄണാം സംപ്രതിഷ്ഠഃ=പിതൃക്കൾക്കുള്ള ആനന്ദമാകുന്നു, ആദേവബ്രഹ്മലോകം=ദേവലൊകംമുതൽ ബ്രഹ്മലോകംവരെ, ശതശതഗുണിതാഃ തേ=നൂറുനൂറായിരട്ടിച്ച ആ ആനന്ദങ്ങൾ, യദന്തർഗ്ഗതാഃസ്യുഃ=യാതൊന്നിൽ അടങ്ങിയിരിക്കുന്നുവോ, സഃഏകഃബ്രഹ്മാനന്ദഃ അസ്തി=അത് മുഖ്യമായ ബ്രഹ്മാനന്ദമാകുന്നു, വിഷയസുഖാനി=വിഷയസുഖങ്ങൾ, അസ്യമാത്രാഃഭവന്തി=ഇതിന്റെ അംശങ്ങളാകുന്നു.

സകല വിഷയസുഖങ്ങളെയും അതിശയിക്കുന്നതിനാൽ ആത്മസുഖംതന്നെയാണ് നിരതിശയമായ സുഖമെന്നു യുക്തിപൂർവം നിരൂപിക്കുന്നു:—

സകല സമ്പൽസമൃദ്ധനായ യാതൊരു ചക്രവത്തി ഈ ലോകത്തിൽ കിട്ടുവാൻ സാധിക്കുന്ന എല്ലാ സുഖങ്ങ

ളേയും അനുഭവിക്കുന്നുവോ അതിനെ ഏകാനന്ദം (മനുഷ്യാനന്ദം) എന്നു പേർകൊടുക്കാം. ആനന്ദത്തിൻെറ ഏററവും താണനിലയാണിത്. ചക്രവൎത്തിയാണെന്നിരിക്കിലും ശരീരത്തിന്നാരോഗ്യമോ സാധനസമൃദ്ധിയോയില്ലെന്നുവരികിൽ അദ്ദേഹമനുഭവിക്കുന്നതു് മനുഷ്യാനന്ദത്തിൻെറ പൂർണ്ണരൂപമാകയില്ല, എന്നു വരുമ്പോൾ സാധാരണജനങ്ങളനുഭവിക്കുന്നതിനെ ആനന്ദമെന്നുതന്നെ പറഞ്ഞുകൂടാ എന്നൂഹിച്ചാൽ അറിയാവുന്നതാണെല്ലോ. മനുഷ്യാനന്ദത്തിൻെറ നൂറിരട്ടിയാണ് പിതൃലോകവാസികളനുഭവിക്കുന്നത്. അതിനെക്കാൾ നൂറിരട്ടിയാണ് ദേവാനന്ദം. ഇങ്ങിനെ നൂറുനൂറായിരട്ടിച്ചുംകൊണ്ടു് ബ്രഹ്മാവിൻെറ ആനന്ദംവരെ പോകുന്നു. ഈ വിധം പരിച്ഛേദിക്കപ്പെട്ട സർവാനന്ദങ്ങളും ഏതൊന്നിൽ അന്തൎഭവിച്ചിരിക്കുന്നുവോ അതാണ് ബ്രഹ്മാനന്ദം. ഇതരന്മാരനുഭവിക്കുന്ന ആനന്ദമെല്ലാം ബ്രഹ്മാനന്ദത്തിൻെറ അംശങ്ങളാകുന്നു. ബ്രഹ്മാനന്ദമോ നിരതിശയം. അതിന്മീതേയോ അതിന്നു തുല്യമോ ആയ ആനന്ദമേയില്ല.

ഇതിനെ സൂചിപ്പിക്കുന്ന ശ്രുതി:—

"സയോ മനുഷ്യാണാം രാദ്ധഃ സമൃദ്ധോ ഭവതി അന്യേഷാം അധിപതിഃ സർവൈർമ്മാനുഷ്യകൈഃ കാമൈഃ സമ്പന്നതമഃ മനുഷ്യാണാം പരമാനന്ദഃ അഥയേ ശതം മനുഷ്യാണാമാനന്ദാഃ സ ഏകഃ പിതൃണാം ജിതലോകാനാമാനന്ദഇത്യാദി."

തഥാ "അഥൈഷബ്രഹ്മലോകഃ സമ്രാഡിതിഹൈനമുവാചൈഷാസ്യ പരമാസമ്പദേഷോസ്യ പരമോലോകഃ ഏഷോസ്യപരമാനന്ദഃ അഥൈതസ്യൈവാനന്ദസ്യാന്യാനി ഭൂതാനിമാത്രാമുപജീവന്തീതി."

യഃമനുഷ്യണാംരാദ്ധഃ സമൃദ്ധഃഭവതി=യാതൊരുത്തൻ മനുഷ്യരുടെ മദ്ധ്യത്തിൽ സർവസുഖോപകരണങ്ങളേയും സമ്പാദിച്ചിരിക്കുന്നുവോ, അന്യേഷാംഅധിപതിഃ=അന്യന്മാരു

ടെ അധിപനായിരിക്കുന്നുവോ, സർവൈഃ മാനുഷ്യകൈഃ കാമൈഃ സമ്പന്നതമഃ=മനുഷ്യക്കാവശ്യങ്ങളായ സകല പദാൎത്ഥങ്ങളും അധീനത്തിലുള്ളവനായിരിക്കുന്നുവോ, തസ്യയഃ ആനന്ദഃ=അവനുള്ള ആനന്ദം യാതൊന്നോ, സഃമനുഷ്യാണാം പരമാനന്ദഃ=അതുതന്നെ മനുഷ്യരുടെ പരമാനന്ദം, അഥമനുഷ്യാണാം യേ ശതാനന്ദാഃ=പിന്നെ മനുഷ്യക്കുള്ള ആ ആനന്ദത്തിന്റെ നൂറിരട്ടിയായ ആനന്ദം യാതൊന്നോ സഃ=ആ ആനന്ദം, ജിതലോകാനാം പിതൃണാം=പുണ്യലോകങ്ങളെ പ്രാപിച്ചിരിക്കുന്ന പിതൃക്കളുടെ, ഏകഃ ആനന്ദഃ= ഒരാനന്ദമാകുന്നു.

അപ്രകാരംതന്നെ യാജ്ഞവൽക്യൻ ജനകരാജാവിനോടു പറയുന്നു:— ഭോ സമ്രാട്ട്=ഹേ ചക്രവൎത്തിയായ ജനകരാജാവേ!, ഏഷഃബ്രഹ്മലോകഃ=ഈ ആനന്ദം ബ്രഹ്മദൎശനമാകുന്നു, ഏഷാഅസ്യപരമാസമ്പത്=ഇതാകുന്നു മുമുക്ഷുവിന്റെ പരമൈശ്വൎയ്യം, ഏഷഃപരമഃലോകഃ=ഇതാകുന്നു പരമമായ പ്രാപ്യസ്ഥാനം, അന്യാനിഭൂതാനി=അന്യപ്രാണികൾ—ആത്മസാക്ഷാൽകാരം ലഭിക്കാത്തവർ, ഏതസ്യമാത്രാം ഉപജീവന്തി=ഈ ആനന്ദത്തിന്റെ അംശത്തെ—ഒരു കണികയെമാത്രം അനുഭവിക്കുന്നു.

72\. യത്രാനന്ദാശ്ചഭേദാഃ പ്രമദമുദിതിമുദ
ശ്ചാസതേ സർവഏതേ
യത്രാപ്താഃ സർവകാമാഃ സ്യുരഖിലവിരമാൽ
കേവലീഭാവ ആസ്തേ.
മാം തത്രാനന്ദസാന്ദ്രേ കുധിചിരമമൃതം
സോമ!പീയൂഷപൂർണ്ണാം
ധാരാമിന്ദ്രായധേഹീത്യപി നിഗമഗിരോ
ബ്രൂയുഗാന്തർഗതായ.

യത്ര=യാതൊന്നിൽ, പ്രമദഃ മുദഃ ഇതി ഭേദാഃ സർവേ ആനന്ദാഃ ആസതേ=പ്രമോദം-മുത്ത് എന്ന ഭിന്നനാമധേയങ്ങ

ളോടുകൂടിയ എല്ലാ വിധങ്ങളായ ആനന്ദങ്ങളും ഇരിക്കുന്നുവോ, യത്ര=യാതൊന്നിൽ, സർവകാമാഃ ആപ്താഃ സ്യുഃ=എല്ലാവിധങ്ങളായ ആഗ്രഹങ്ങളും സാധിച്ചതായി ഭവിക്കുമോ, അഖിലവിരമാത്=എല്ലാററിൻെറയും വിരമം നിമിത്തം,യത്ര കേവലീഭാവഃആസ്തേ=യാതൊന്നിൽ കേവലം എന്ന ഭാവം ഇരിക്കുന്നുവോ, സോമ!=ഹേ ചന്ദ്ര! ആനന്ദസാന്ദ്രേതത്ര=പൂൎണ്ണാനന്ദസ്വരൂപമായതിൽ, ചിരംമാം അമൃതം കൃധി=ചിരകാലം എന്നെ മരണമില്ലാത്തവനാക്കിയാലും, ഭൃഗുഗാന്ത്ഗൃതമായ ഇന്ദ്രായ=പുരികമദ്ധ്യത്തിലിരിക്കുന്ന ഇന്ദ്രനായ്ക്കൊണ്ട്, ജീവന്നായ്ക്കൊണ്ട്, അമൃതപൂൎണ്ണാംധാരാംധേഹി ഇതി=അമൃതം നിറഞ്ഞതായ ധാര നൽകിയാലുമെന്ന്, നിഗമഗിരഃപ്രാഹുഃ വേദവാക്കുകൾ പറയുന്നു.

വിഷയാനന്ദങ്ങളെല്ലാം ആത്മാനന്ദത്തിൽ അടങ്ങിയിരിക്കുന്നുവെന്നുപദേശിക്കുന്ന ഋഗ്വേദശാഖയെ അനുവദിച്ചു പറയുന്നു:—മനുഷ്യരുടെ ആനന്ദം, പിതൃക്കളുടെ ആനന്ദം, ദേവന്മാരുടെ ആനന്ദം എന്നിങ്ങിനെ ഉത്തരോത്തരം ഉൽകൃഷ്ടങ്ങളായ സൎവ്വാനന്ദങ്ങളും, പ്രിയം, മോദം, പ്രമോദംഎന്ന ഭിന്നനാമധേയങ്ങളെക്കൊണ്ട് സൂചിപ്പിക്കുന്ന ലൌകികാനന്ദങ്ങളൊക്കെയും, ഏതൊരു പരമാനന്ദത്തിൽ അടങ്ങിയിരിക്കുന്നുവോ സത്യലോകാദികളായ ഉൽകൃഷ്ടലോകങ്ങളെ പ്രാപിക്കേണമെന്നിങ്ങിനെയുള്ള സകല കാംക്ഷകളും, ഏതൊരു പരമാനന്ദം അനുഭവിച്ചാൽ, സാധിച്ച് കഴിഞ്ഞുവോ, മനോവികാരങ്ങളഖിലവും അടങ്ങിയിരിക്കുന്നതുകൊണ്ട് ആ വസ്തുവൊന്നുമാത്രം എന്നൎത്ഥമായ കേവലീഭാവം ഏതൊന്നിലിരിക്കുന്നുവോ? ഹേ സോമ! എന്നെ ആ ആനന്ദത്തിൽ ചേൎത്തു മരണമില്ലാത്തവനാക്കേണമേ. പുരികങ്ങളുടെ മദ്ധ്യത്തിലിരിക്കുന്ന തേജോമയനായ ഇന്ദ്രന്നായ്ക്കൊണ്ട്—ജീവാത്മാവിന്നായ്ക്കൊണ്ട്—അമൃതധാരയെ നൽകിയാലും എന്ന് വേദവാക്കുകൾപറയുന്നു.

മേൽകാണിച്ച സാരത്തെക്കാണിക്കുന്ന ശ്രുതി:—

"യത്രാനന്ദാശ്ചമോദാശ്ചമുദഃപ്രമുദആസതേകാമസ്യ
യത്രാപ്താഃ
കാമാസ്തത്രമാമമൃതംകൃധീന്ദ്രായേന്ദോപരിസ്രവ"

കാമസ്യ കാമാഃ=വാസനാമയമായ മനസ്സിന്റെ ആഗ്രഹങ്ങൾ, യത്രആപ്താഃഭവന്തി=ഏതൊന്നിലെത്തിയാൽ സാധിച്ച് കഴിഞ്ഞുവോ, യത്ര=ഏതൊന്നിൽ, ആനന്ദാഃമോദാഃ മുദഃ പ്രമുദഃ ആസതേ=ആനന്ദങ്ങൾ, മോദങ്ങൾ മുത്തുകൾ പ്രമുത്തുകൾ, എന്നിവയടങ്ങിരിക്കുന്നുവോ, (മുത്ത്=സന്തോഷം പ്രമുത്ത്=അതിസന്തോഷം) തത്ര=അവിടെ, ഇന്ദോ!=ഹേ ചന്ദ്ര! (ഹേ പരമാത്മൻ) മാം അമൃതം കൃധി=എന്നെമരണമില്ലാത്തവനാക്കിയാലും, ഇന്ദ്രായ=സകലേന്ദ്രിയങ്ങളേയും നിയന്ത്രിക്കുന്ന ജീവന്നായ്ക്കൊണ്ട്, അമൃതം പരിസ്രവ=അമൃതത്തെവർഷിച്ചാലും.

73. ആത്മാകമ്പഃ സുഖാത്മാ സ്ഫുരതി തദപരാ
തദന്യൈവസ്ഫുരന്തീ
സ്ഥൈര്യംവാ ചഞ്ചലത്വം മനസിപരിണതിം
യാതിതത്ര്യമസ്മിൻ
ചാഞ്ചല്യം ദുഃഖഹേതുർമനസ ഇദമഹോ
യാവദിഷ്ടാർത്ഥലബ്ധി
സ്തസ്യാം യാവൽസ്ഥിരത്വം മനസിവിഷയജം
സ്യാൽസുഖം താവദേവ.

ആത്മാഅകമ്പഃ സുഖാത്മാ സ്ഫുരതി=ആത്മാവ് ചലനരഹിതനും സുഖസ്വരൂപനുമാണെന്ന് അനുഭവമാകുന്നു, തദപരാ തുഅന്യഥാ സ്ഫുരന്തീ=അതിൽനിന്നന്യയായ മായയാകട്ടെ, വിപരീതമായ വിധത്തിൽ പ്രകാശിക്കുന്നതുമാകുന്നു, തത്ര്യം സ്ഥൈര്യംവാ ചഞ്ചലത്വം=ആ രണ്ടിലുമുള്ളതായ സ്ഥിരതയോ ചഞ്ചലതയോ, അസ്മിൻ മനസി പരിണതിംയാതി=ഈ മനസ്സിൽ പരിണാമത്തെ പ്രാപിക്കുന്നു, യാവത് ഇഷ്ടാ

ത്ഥലബ്ധിഃ=ഇഷ്ടപദാൎത്ഥം കിട്ടുന്നതുവരേയുള്ള, മനസഃഇദം ചാഞ്ചല്യം ദുഃഖഹേതുഃ=മനസ്സിന്റെ ഈ ചഞ്ചലത ദുഃഖ കാരണം, തസ്യാം=അതിൽ—ഇഷ്ടവസ്തു ലബ്ധിയിൽ, യാവത് സ്ഥിരത്വം=ഏതുവരേ സ്ഥിരതയോ, താവത്=അതുവരെ, മനസി=മനസ്സിൽ, വിഷയജം സുഖംസ്യാത് ഏവ=വിഷയത്തിൽനിന്നുണ്ടാകുന്ന സുഖം ഭവിക്കും, നിശ്ചയം.

പരമാനന്ദം എന്നത് ഇന്ദ്രിയങ്ങളെ അതിക്രമിച്ചിരിക്കുന്ന നിത്യസുഖം. വിഷയസുഖമോ? ഇന്ദ്രിയങ്ങൾക്കും വിഷയങ്ങൾക്കും തമ്മിലുള്ള സംയോഗം നിമിത്തം തൽക്കാലമുണ്ടാകുന്ന സുഖം. ഇങ്ങിനെ രണ്ടിന്നും തമ്മിൽ വമ്പിച്ച ഭേദമിരിക്കേ, പരമാനന്ദത്തിന്റെ അംശമാണ് വിഷയാനന്ദമെന്ന് പറയുന്നതു യുക്തമോ? എന്ന ശങ്കയെ രണ്ടു ശ്ലോകംകൊണ്ടു പരിഹരിക്കുന്നു. ഒന്നാമതായിട്ട് ആത്മസ്വരൂപത്തെയും മായാസ്വരൂപത്തെയും വിഷയസുഖസ്വരൂപത്തെയും വിവരിച്ചു ബോധിപ്പിക്കുന്നു:—

ആത്മാവ് സൎവ്വത്ര പരിപൂൎണ്ണനും സുഖസ്വരൂപനുമാകുന്നു. "വിജ്ഞാനമാനന്ദംബ്രഹ്മ"എന്നുള്ള ശ്രുതിവാക്യം ആത്മാവിന്റെ സ്വരൂപം അറിവും ആനന്ദവുമാണെന്നു ബോധിപ്പിക്കുന്നു. ഈ അനുഭവം—സുഖസ്വരൂപനും ജ്ഞാനസ്വരൂപനുമാണെന്നുള്ള അനുഭവം സുഷുപ്ത്യവസ്ഥയിൽ എല്ലാവൎക്കും—വിദ്വാന്നും അവിദ്വാന്നും—ഒരുപോലെയുണ്ടുതാനും. ആത്മഭിന്നയായ മായയുടെ സ്വരൂപമാകട്ടെ ഇതിന്ന് വിപരീതമായിട്ടുള്ളതാകുന്നു:—ചലനമുള്ളതും ദുഃഖമയവുമാണെന്നും എല്ലാവൎക്കും അനുഭവമുണ്ട്. ഇപ്പോൾ സിദ്ധിച്ചതെന്തെന്നാൽ സ്ഥിരത ആത്മസ്വരൂപം. ചഞ്ചലത മായാസ്വരൂപം. ഇതു രണ്ടിന്റെയും പരിണാമഭാവം മനസ്സ്. അതിനാൽ മനസ്സിൽ ഈരണ്ടു ഭാവവും—സ്ഥിരതയും ചഞ്ചലതയും—സ്ഫുരിക്കുമ്പോൾ സുഖമായിട്ടും ദുഃഖമായിട്ടും അനുഭവപ്പെടുന്നു. എല്ലാവരുടെയും മനസ്സിന്റെ ചാഞ്ചല്യ

ത്തെയാണ് വൃത്തികളെന്നു പറയുന്നത്. കാമം, ക്രോധം, ലോഭം എന്നിവ മനോവൃത്തികളാകുന്നു. ഇതുനിമിത്തം ചില പദാൎത്ഥങ്ങളിൽ ആഗ്രഹവും മററു ചിലതിൽ വെറുപ്പും മററുമുണ്ടാകുന്നു. ആഗ്രഹിക്കുന്ന പദാൎത്ഥങ്ങളെ സ്വാധീനപ്പെടുത്തുവാനുള്ള പ്രവൃത്തി മനസ്സിൻെറ ചലനരൂപമായ ദുഃഖമായിട്ട് സകലൎക്കും അനുഭവപ്പെടുന്നു. ഇഷ്ടവസ്തു ലഭിക്കുമ്പോൾ മനശ്ചാഞ്ചല്യം നിലയ്ക്കുന്നു:—സ്ഥിരതയെ പ്രാപിക്കുന്നു. ആ സ്ഥിരത എത്രനേരം നില്ക്കുന്നുവോ അത്രവരെ സുഖം. സ്ഥിരതാരൂപമായ ഈ സുഖം ആത്മീയമാകുന്നു. പക്ഷെ, ആ സ്ഥിരതക്കു കാരണം ഇഷ്ടപദാൎത്ഥത്തിൻെറ ലാഭമാകയാൽ ആ സ്ഥിരതാരൂപമായ ആത്മീയസുഖത്തെ വിഷയസുഖമായിട്ട് വ്യവഹരിക്കുന്നു.

74. യദ്വൽസൌഖ്യം രതാന്തേ നിമിഷമിഹമന-
സ്യേകതാനേരസേസ്യാൽ
സ്ഥൈൎയ്യം യാവൽസുഷുപ്തൌ സുഖമനതിശയം
താവദേവാഥമുക്തൌ
നിത്യാനന്ദഃപ്രശാന്തേ ഹൃദിതദിഹസുഖ
സ്ഥൈൎയ്യയോഃ സാഹചൎയ്യം
നിത്യാനന്ദസ്യമാത്രാ വിഷയസുഖമിദം
യുജ്യതേ തേനവക്തും.

രതാന്തെ=സുരതാവസാനത്തിൽ, മനസി ഏകതാനേ (സതി)=മനസ്സ് ഏകാന്തമായിരിക്കും വിഷയത്തിൽ, ഇഹനിമിഷം സൌഖ്യംയദ്വത്=ഈ ലോകത്തിൽ അല്പസമയം സൌഖ്യം ഏതുവിധമോ, തഥാസുഷുപ്തൌ=അപ്രകാരംതന്നെ സുഷുപ്തിയിൽ, യാവത്രസേ സ്ഥൈൎയ്യംസ്യാത്=എത്രത്തോളം രസത്തിൽ സ്ഥൈൎയ്യമുണ്ടാകുന്നുവോ, താവത് അനതിശയം സുഖം ഭവതി=അത്രത്തോളം സമയം അതിശയത്തെ അതിക്രമിച്ചിരിക്കുന്ന സുഖമുണ്ടാകുന്നു, അഥമുക്തൌ ഹൃദിപ്രശാന്തെ=അനന്തരം മുക്തിയിൽ ഹൃദയം ഏററവും

ശാന്തമായിരിക്കുമ്പോഠം, നിത്യാനന്ദഃസ്യാത്=നാശരഹിതമായ ആനന്ദമുണ്ടാകും. തത് ഇഹസുഖസ്ഥൈര്യയോഃ സാഹചര്യം=അതുകൊണ്ടീലോകത്തിൽ സുഖത്തിന്നും സ്ഥൈര്യത്തിന്നും സഹചരഭാവം കാണപ്പെടുന്നു, തേനേദം വിഷയസുഖം=അതുകൊണ്ടു് ഈ വിഷയസുഖം, നിത്യാനന്ദസ്യമാത്രാ ഇതിവക്തും യുജ്യതെ=നിത്യാനന്ദത്തിന്റെ അംശമെന്നു പറവാൻ യുക്തിയുണ്ടു്.

രണ്ടാമത്തെ ഈ ശ്ലോകംകൊണ്ടു വിഷയാനന്ദം നിത്യാനന്ദത്തിന്റെ അംശമാണെന്നു് അനുഭവപ്പെടുത്തുവാൻ രണ്ടു ദൃഷ്ടാന്തം പറയുന്നു:— ശൃംഗാരരസപ്രാധാന്യംനിമിത്തം, സുരതാവസാനത്തിൽ മനസ്സിന്നു് ഏകാഗ്രത സിദ്ധിക്കുകയാൽ അല്പസമയം ആനന്ദം തോന്നുന്നതായ അനുഭവം ഏവക്കമുണ്ടെല്ലോ. അതുപോലെത്തന്നെ സുഷുപ്തിയിലുള്ള രസത്തെ (സുഖത്തെ) അനുഭവിക്കുന്നതിൽ എത്രത്തോളം സമയം മനസ്സിന്നു് സ്ഥിരതയുണ്ടായിരിക്കുന്നുവോ അത്രയും സമയം നിരതിശയസുഖമനുഭവപ്പെടുന്നുണ്ടു്. എന്നാൽ ഹൃദയത്തിന്റെ ചലനരൂപമായ കാമക്രോധാദിവൃത്തികഠം മുഴുവനുമടങ്ങി പ്രശാന്തമായി ഭവിക്കയാൽ ജീവന്മുക്തന്മാർ നാശരഹിതമായ ആനന്ദം നിരന്തരമനുഭവിക്കുന്നു. ഇതിൽനിന്നു് മനസ്സ്ഥൈര്യവും ആനന്ദവും ഒരുമിച്ചിരിക്കുന്നുവെന്നു സിദ്ധിക്കുന്നു. മനസ്സിന്റെ ചലനമടങ്ങിയാൽ ആനന്ദം. ചലിച്ചാൽ ദുഃഖം എന്നുള്ള അനുഭവമുണ്ട. ചലനാഭാവം:— നിഷ്കമ്പത, സ്ഥിരത എന്നതു് ആത്മസ്വഭാവമാകയാൽ മനസ്സിന്റെ ആത്മസ്വരൂപപരിണാമം സുഖം—ആനന്ദം. ചലനരൂപമായ മനഃപരിണാമം മായാസ്വരൂപം. അതു ദുഃഖം. ആഗ്രഹിച്ച വിഷയത്തിന്റെ ലാഭംനിമിത്തം മനസ്സിന്റെ ചലനത തല്ക്കാലം നിലച്ചപ്പോഠം അനുഭവപ്പെടുന്ന ആനന്ദം ആത്മാനന്ദത്തിന്റെ അംശമാണെന്നു് പറയുന്നതിൽ യുക്തിഭംഗമില്ല. സുഷുപ്തിയിലും മുക്തിയിലും വിഷയങ്ങളോടു് മനസ്സിന്നു ചേർച്ചയില്ലാത്തതുകൊണ്ടു് അപ്പോഴത്തെ സു

ഖം നിരതിശയമാകുന്നു. സാദൃശ്യം പറവാൻ സാധിക്കാത്ത വിധം പരിശുദ്ധാനന്ദമാകുന്നു. ജീവന്മുക്തന്മാരുടെ മനസ്സ് ആത്മസ്വരൂപമായി പരിണമിച്ചിരിക്കയാൽ അവർ എപ്പോഴും ആനന്ദികളായിരിക്കുന്നു. സുഷുപ്തനോ എത്രനേരം ഉണരാതെയിരിക്കുന്നുവോ അത്രനേരം മാത്രം ആനന്ദമനുഭവിക്കുന്നു. ജാഗ്രദവസ്ഥയിലാകട്ടെ വിഷയങ്ങളെ സമ്പാദിപ്പാനായി പരിശ്രമിക്കുന്ന മനസ്സിന്റെ ആ ചലനം വിഷയലാഭാവസരത്തിൽ മാത്രം–അല്പസമയംമാത്രം–ഇല്ലാതെയാകുന്നു. അപ്പോഠം അനുഭവപ്പെടുന്ന സുഖം ക്ഷണികംതന്നെ. എന്നാലും അത് ആത്മാനന്ദത്തിന്റെ അംശമാണെന്നറിഞ്ഞുകൊള്ളേണം. അതിൽ സംശയത്തിന്ന് അല്പവും അവകാശമില്ല. ഇങ്ങിനെ ആനന്ദകോശപ്രകരണം കഴിഞ്ഞു.

75. ശ്രാന്തംസ്വാന്തംസബാഹ്യവ്യവഹൃതിഭിരിദം
താഃസമാകൃഷ്യസർവ്വാ
സ്തത്തൽസംസ്കാരയുക്തം ഹ്യുപരമതിപരാവൃത്തി
മിച്ഛന്നിദാനം
സ്വാപ്നാൻസംസ്കാരജാത പ്രജനിതവിഷയാൻ
സ്വാപ്നദേഹാനുഭൂതാൻ
പ്രോത്സ്യാന്തഃപ്രത്യഗാത്മപ്രവണമിദമഗാൽ
ഭൂരിവിശ്രാമമസ്മിൻ.

ഇദംസ്വാന്തം=ഈമനസ്സ്, സബാഹ്യവ്യവഹൃതിഭിഃശ്രാന്തം=ബാഹ്യവ്യവഹാരങ്ങളോടുകൂടെ ശ്രാന്തിയെ പ്രാപിച്ചിട്ട്, സർവ്വാഃതാഃ=സർവ്വകളായഅവയെ (ആവ്യവഹാരങ്ങളെ) സമാകൃഷ്യ=സമാകർഷിച്ചിട്ട് (ഉള്ളിലാക്കീട്ട്) ഉപരമതി=ഉപരമിക്കുന്നു. (പ്രവൃത്തിയെനിറുത്തുന്നു) തത്തൽസംസ്കാരയുക്തം=അതാത്ത് സംസ്കാരത്തോടുചേർന്നതായിട്ട്, നിദാനം=ആദികാരണത്തെകുറിച്ച്, (ആദികാരണമായ ആത്മാവിനെക്കുറിച്ച്) പരാവൃത്തിംഇച്ഛത്=മടക്കത്തെഇച്ഛിക്കുന്നതായിട്ട്, സ്വാപ്നദേഹാനുഭൂതാൻ=സ്വപ്നദേഹത്താൽ അനുഭവിക്കപ്പെ

ട്ടവയും, സംസ്കാരജാതപ്രജനിതവിഷയാൻ=സംസ്കാരസമൂഹത്തിൽനിന്നുത്ഭവിച്ച വിഷയങ്ങളോട് കൂടിയവയുമായ സ്വാപ്നാൻ=സ്വപ്നസംബന്ധികളെ, പ്രോത്സൃ=മുഴവനുപേക്ഷിച്ചിട്ട്, അന്തഃ=ഉള്ളിൽ, പ്രത്യഗാത്മപ്രവണം ഇദം=പ്രത്യഗാത്മാവിൽ ചേരുവാനാഗ്രഹിച്ച് പുറപ്പെട്ടിരിക്കുന്ന ഈ മനസ്സ്, അസ്മിൻ=ഇതിൽ (ആത്മാവിൽ) ഭൂരി വിശ്രാമം അഗാത്=അധികനേരം വിശ്രമത്തെ പ്രാപിച്ചു.

പഞ്ചകോശങ്ങളുടെ സ്വരൂപത്തെ വിവരിച്ചശേഷം ജഗത്ത് മിത്ഥ്യയാണെന്നു കാണിപ്പാൻ ഭാവിക്കുന്നു. സ്വപ്നാവസ്ഥയെ ഉദാഹരിച്ചിട്ട് ജഗത്ത് മിത്ഥ്യയാണെന്നു ബോധിപ്പിക്കുവാൻവേണ്ടി സ്വപ്നത്തെ നിരൂപിക്കുന്നു:—

ബാഹ്യത്തിൽ സുഖസ്ഥാനങ്ങളായിക്കരുതിയിരിക്കുന്ന ഭാര്യാപുത്രാദികളെ സംരക്ഷിപ്പാനുപകരിക്കുന്നശ്രമങ്ങൾ നിമിത്തം ക്ഷീണിച്ചിരിക്കുന്ന മനസ്സ് ആവക പ്രവൃത്തികളിൽനിന്ന് വിരമിക്കുന്നു:—വ്യാപാരങ്ങളെ വിട്ടുകളയുന്നു. ഇന്ദ്രിയങ്ങളോട്കൂടെ ബാഹ്യവ്യാപാരങ്ങളെ ഉള്ളിലടക്കുന്നു, പ്രവൃത്തിനിൽത്തുന്നുവെങ്കിലും അതാതുപ്രവൃത്തികൾ നിമിത്തമുള്ള വാസനകൾ മനസ്സിൽ സൂക്ഷ്മരൂപേണ ലയിച്ചിരിക്കുന്നുണ്ടു്. ആ വാസനകൾ വിഷയങ്ങളെ സൃഷ്ടിക്കുന്നു. ആ വിഷയങ്ങളെ മനസ്സിൽ ലയിച്ചിരിക്കുന്ന സൂക്ഷ്മേന്ദ്രിയങ്ങൾകൊണ്ടനുഭവിക്കുന്നു. ഇതിനെ സ്വപ്നാവസ്ഥയെന്നുപറയുന്നു. ഈ അവസ്ഥയിൽ ബാഹ്യങ്ങളായ ഭാര്യാപുത്രാദികളെ മനസ്സ് വെടിഞ്ഞിരിക്കുന്നു. എങ്കിലും വാസനാബലത്താൽപ്രകാശിക്കുന്ന ആ വിഷയങ്ങളെ അനുഭവിക്കുന്നുണ്ട്. അതുകൊണ്ടു ശരിയായ വിശ്രാന്തി മനസ്സിന്ന് സിദ്ധിക്കുന്നില്ല. തന്റെ ഉൽപത്തിസ്ഥാനമായ പ്രത്യഗാത്മാവിന്റെ അരികത്തേക്കാണ് മനസ്സിന്റെ സഞ്ചാരം. അവിടെ എത്തിയാൽ മാത്രമേ ശരിയായ വിശ്രാന്തി ലഭിക്കുകയുള്ളു. അതിനാൽ സ്വപ്നവിഷയങ്ങളേയം തീരെയുപേക്ഷിച്ചിട്ട് പരമാത്മാ

വിന്റെ സമീപത്തിലേക്കുചെല്ലുന്നു. അന്തർഭാഗത്തിൽ പ്രവേശിച്ച മനസ്സ് പ്രത്യഗാത്മാവിനോട് ചേന്നിട്ട് കുറെയധിക സമയം വിശ്രമിക്കുന്നു. യാതൊരുപദാൎത്ഥങ്ങളോടും ചേരാതെതന്നെ പരമാത്മാവിന്റെ സാന്നിദ്ധ്യംനിമിത്തം സകല ക്ലേശങ്ങളേയും മറന്ന് സുഖസ്വരൂപമായിട്ട് ഭവിക്കുന്നു.

ചക്രവൎത്തിമഹാരാജാവിനെകാണ്മാൻ പുറപ്പെട്ട സാമന്തരാജാവു് രാജദ്വാരംവരെ തന്റെ അകമ്പടികളോടുകൂടെപ്പോകുന്നു. പിന്നെ രാജദ്വാരത്തിൽ സൈന്യങ്ങളെയെല്ലാം നിൎത്തി ഒന്നോ രണ്ടോ അംഗരക്ഷകന്മാരോടുകൂടിചേന്ന് ആസ്ഥാനമണ്ഡപംവരേപോകുന്നു. അവിടെഎത്തിയാൽ താൻ മാത്രമായിട്ട് ചക്രവൎത്തിയെക്കാണുന്നു. ഇതുപോലെ മനസ്സ് ജാഗ്രതയിലുള്ള വമ്പിച്ച വിഷയങ്ങളെയെല്ലാംവിട്ട് സൂക്ഷ്മ വിഷയങ്ങളോടുകൂടെ സ്വപ്നാവസ്ഥയേയും, ആ പദവിയിൽനിന്നു താനേകനായിട്ട് പ്രത്യഗാത്മാവിനേയും പ്രവേശിക്കുന്നുവെന്നു ധരിക്കേണം.

76 സ്വപ്നേ ഭോഗഃസുഖാദേൎഭവതി നനുകുതഃ
സാധനേ മൂൎഛമാനേ
സ്വാപ്നം ദേഹാന്തരം തദ്വ്യവഹൃതികുശലം
നവ്യമുൽപദ്യതേ ചേത്
തൽസാമഗ്ര്യാ അഭാവാൽ കുതഇദമുദിതം
തൎഹിസാങ്കല്പിതം ചേത്
തൽകിം സ്വാപ്നേരതാന്തേ വപുഷിനിപതിതേ
ദൃശ്യതേ ശുക്രമോക്ഷഃ.

സാധനേ മൂൎഛമാനേ=സാധനം മൂൎച്ഛിച്ചിരിക്കും വിഷയത്തിൽ, സ്വപ്നേസുഖാദേഃ ഭോഗഃകുതഃ=സ്വപ്നത്തിൽ സുഖാദിയുടെ അനുഭവം എങ്ങിനെയുണ്ടാകുന്നു? തദ്വ്യവഹൃതികുശലം=അപ്പോഴത്തെ വ്യവഹാരം നടത്തുവാൻ മതിയായതും നവ്യം=പുതിയതും, സ്വാപ്നം=സ്വപ്നസംബന്ധിയുമായ, ദേഹാന്തരം=മറെറാരുശരീരം, ഉൽപദ്യതെ ചേത്=ഉത്ഭവിക്കു

ന്നുവെങ്കിൽ, തൽസാമഗ്ര്യാഃ അഭാവാത്=അതിന്നാവശ്യമായ സാധനങ്ങളുടെ അഭാവം ഹേതുവായിട്ട്, ഇദം കുതഃ ഉദിതം=ഇത് ഏതിൽനിന്നുത്ഭവിച്ചു, തത് സാങ്കല്പിതം ചേത്=അത് സങ്കല്പത്തിൽനിന്നുണ്ടായതാണെങ്കിൽ, സ്വാപ്നേരതാന്തേ=സ്വപ്നസംബന്ധിയായ സുരതാവസാനത്തിൽ, നിപതിതേ വപുഷി=ചേഷ്ടിക്കാതെ കിടക്കുന്ന ദേഹത്തിൽ, ശുക്രമോക്ഷഃകിംദൃശ്യതേ=ശുക്ലസ്രാവം എങ്ങിനെ കാണപ്പെടുന്നു.

സ്ഥൂലശരീരം മിത്ഥ്യയാണെന്നുറപ്പിക്കുവാൻ സഹായിക്കുന്ന പൂർവ്വപക്ഷത്തെപ്പുറപ്പെടുവിച്ചുംകൊണ്ട് ആക്ഷേപസമാധാനരൂപേണ ദൃഢപ്പെടുത്തുന്നു.

മുമ്പേപറഞ്ഞ സംഗതിയെക്കുറിച്ചൊരു ശങ്ക ജനിക്കുന്ന രീതിയെപ്പറയുന്നു:—ഭോഗസാധനമായ സ്ഥൂലശരീരവും ഇന്ദ്രിയങ്ങളും വ്യാപാരങ്ങളൊന്നും ചെയ്യാതെ വീണിരിക്കുന്ന അവസരത്തിലാണെല്ലോ സ്വപ്നഭോഗമനുഭവപ്പെടുന്നത്. ആ സ്വപ്നാവസ്ഥയിൽ സുഖദുഃഖങ്ങളെ ഏതു ദേഹംകൊണ്ടനുഭവിക്കുന്നു? ദേഹമില്ലാതെ ഭോഗാനുഭവത്തിന്ന് തരമില്ലെല്ലോ എന്നാണ് ശങ്ക. ഇതിന്നൊരുസമാധാനം:— "സ്വപ്നവിഷയങ്ങളെ അനുഭവിക്കുവാൻ സമർത്ഥമായിരിക്കുന്ന ഒരു പുതിയ ശരീരം ആ സ്വപ്നാവസ്ഥയിൽത്തന്നെ ഉണ്ടാകുന്നു" എന്നു പറയുന്നപക്ഷം അതിന്നു ദോഷമുണ്ട്. ശരീരോല്പത്തിക്കു കാരണമായ ശുക്ലശോണിതസംബന്ധവും അതിന്നു കാരണമായ മാതൃപിതൃസംയോഗവും സ്വപ്നാവസ്ഥയിൽ ഇല്ലാതിരിക്കെ പുതിയ ശരീരം എവിടെനിന്നുണ്ടായിയെന്നുള്ള ചോദ്യത്തിന്നുത്തരംപറയേണ്ടതായിരിക്കുന്നു. "സങ്കല്പത്തിൽനിന്നുണ്ടായതാണ്. വാസ്തവമല്ല" എന്നു സമാധാനിച്ചുകൂടെയോയെന്നു ചിന്തിക്കുന്നപക്ഷം അതിന്നും വഴി കാണുന്നില്ല. എന്തുകൊണ്ടെന്നാൽ സ്വപ്നശരീരം സങ്കല്പത്തിൽനിന്നുണ്ടായതാണെങ്കിൽ സ്വപ്നത്തിൽ അനുഭവപ്പെട്ട സുരത

ത്തിന്റെ അവസാനത്തെ സൂചിപ്പിക്കുന്ന ശുക്ലസ്രാവം ആ സങ്കല്പശരീരത്തിൽത്തന്നെയല്ലയോ സംഭവിക്കേണ്ടത്? അങ്ങിനെയല്ലെല്ലൊ കാണപ്പെടുന്ന അനുഭവം. ആ അവസരത്തിൽ നിശ്ചേഷ്ടമായിക്കിടന്നിരുന്ന സ്ഥൂലശരീരത്തിൽ പരമാൎത്ഥമായിട്ട് കാണപ്പെടുവാൻ കാരണമേന്ത്? അതിനാൽ സ്വപ്നശരീരം സങ്കല്പത്തിൽനിന്നുണ്ടായതാണെന്നു സമൎത്ഥിപ്പാൻ തരമില്ല.

77. ഭീത്യാരോദിത്യനേന പ്രവദതി ഹസതി
ശ്ലാഘതേന്തൂനമസ്മാൽ
സ്വപ്നേപ്യംഗേനുബന്ധം ത്യജതിനസഹസാ
മൂൎഛിതോപ്യന്തരാത്മാ.
പൂൎവം യേയേനുഭൂതാസ്തനുയുവതിഹയ-
വ്യാഘ്രദേശാദയോൎത്ഥാ
സ്തൽസംസ്കാരസ്വരൂപാൻ സൃജതിപുന
രമൂൻ ശ്രിത്യസംസ്കാരദേഹം.

ഭീത്യാ അനേനരോദിതി=ഭീതിനിമിത്തം ഈ ശരീരംകൊണ്ടു കരയുന്നു, പ്രവദതി=സംസാരിക്കുന്നു, ഹസതി=ചിരിക്കുന്നു, ശ്ലാഘതെ നൂനം=ശ്ലാഘിക്കുന്നു നിശ്ചയം, അസ്മാൽ=ഇതുഹേതുവായിട്ട്, സ്വപ്നേഅപി=സ്വപ്നത്തിലും, മൂൎഛിതഃ അന്തരാത്മാ=ശരീരത്തിൽ പിടുത്തമില്ലാതിരിക്കുന്നുവെങ്കിലും അന്തരാത്മാവ്, അംഗേ അനുബന്ധം=ശരീരത്തോടുള്ള ചേൎച്ചയെ, സഹസാ നത്യജതി=പെട്ടെന്നുപേക്ഷിക്കുന്നില്ല, പൂൎവ്വം=മുമ്പേ, തനുയുവതിഹയവ്യാഘ്രദേശാദയഃ=ശരീരം, സ്ത്രീ, കുതിര, വ്യാഘ്രം, ദേശം, ആദിയായ, യേയേ അൎത്ഥാഃ=ഏതേതു സാധനങ്ങൾ, അനുഭൂതാഃ=അനുഭവിക്കപ്പെട്ടിട്ടുണ്ടോ, സംസ്കാരദേഹം ശ്രിത്യ=ലിംഗദേഹത്തെ ആശ്രയിച്ചിട്ട്, സംസ്കാരസ്വരൂപാൻ അമൂൻ=സംസ്കാര സ്വരൂപങ്ങളായ ഈ വിഷയങ്ങളെ, പുനഃസൃജതി=പിന്നെയും സൃഷ്ടിക്കുന്നു.

സ്വപ്നത്തിൽക്കാണുന്ന വ്യാഘ്രാദികളിൽനിന്നുണ്ടാകുന്ന ഭയം നിമിത്തം ഈ സ്ഥൂലശരീരംകൊണ്ടുതന്നെ കരയുന്നു. സംസാരിക്കുന്നു. ചിരിക്കുന്നു. സന്തോഷിച്ചു കീർത്തിക്കുന്നു. ഈ വക വ്യാപാരങ്ങൾ സ്വപ്നാവസ്ഥയിൽ നടക്കുന്നതുകൊണ്ടു് അന്തരാത്മാവു് സ്ഥൂലശരീരസംബന്ധത്തെ പൊട്ടുന്നു വിടുന്നില്ല. അനാദിയായനുഭവിക്കുന്ന ജാഗ്രദവസ്ഥകളിൽ, ശരീരം, സ്ത്രീ, അശ്വാദിവാഹനം, വ്യാഘ്രാദിഭയങ്കര പ്രാണികൾ, കാശ്യാദിദേശവിശേഷം, എന്നിങ്ങിനെയുള്ള ഏതേതു വിഷയങ്ങളെ അനുഭവിച്ചിരിക്കുന്നുവോ ആ വാസനകളെല്ലാം സൂക്ഷ്മശരീരത്തിൽ ലയിച്ചുകിടക്കുന്നുണ്ടു്. അന്തരാത്മാവു് വാസനാമയമായിരിക്കുന്ന ആ ലിംഗദേഹത്തെ ആശ്രയിച്ചിട്ടു് ആ വിഷയങ്ങളെത്തന്നെ പിന്നെയും സൃഷ്ടിക്കുന്നു. അന്തരാത്മാവു ലിംഗദേഹത്തെ ആശ്രയിക്കുമ്പോൾ അതിൽ ലയിച്ചുകിടക്കുന്ന വാസനകൾ ഉൽബുദ്ധകളായിട്ടു് അതാതു വിഷയാകൃതികളായിട്ടു് പരിണമിക്കുന്നു. ആത്മസാന്നിധ്യമാണു് ഈ പരിണാമത്തിന്നു കാരണം.

78. സന്ധ്യൌജാഗ്രൽ സുഷുപ്ത്യോരനുഭവവിദിതാ
 സ്വാപ്ന്യവസ്ഥാ ദ്വിതീയാ
 തത്രാത്മജ്യോതിരാസ്തേ പുരുഷഇഹ സമാകൃഷ്യ
 സർവ്വേന്ദ്രിയാണി
 സംവേശ്യസ്ഥൂലദേഹം സമുചിതശയനേ
 സ്വീയഭാസാന്തരാത്മാ
 പശ്യൻസംസ്കാരരൂപാ നഭിമതവിഷയാൻ
 യാതി കുത്രാപിതദ്വൽ.

ജാഗ്രൽസുഷുപ്ത്യോഃ സന്ധൌ=ജാഗ്രത്തിന്റേയും സുഷുപ്തിയുടേയും സന്ധിയിൽ, ദ്വിതീയാ സ്വാപ്നീഅവസ്ഥാ=രണ്ടാമത്തേതായ സ്വപ്നാവസ്ഥാ, അനുഭവവിദിതാ=അനുഭവത്താൽ അറിയപ്പെട്ടതാകുന്നു, തത്ര ഇഹപുരുഷഃ=ആ ഈ അവസ്ഥയിൽ പുരുഷൻ, സർവ്വേന്ദ്രിയാണി സമാകൃഷ്യ=സക

ലേന്ദ്രിയങ്ങളേയും സമാകൎഷിച്ചിട്ട്, ആത്മജ്യോതിഃ ആസ്തേ=ആത്മപ്രകാശസ്വരൂപമായിട്ടിരിക്കുന്നു, സമുചിതശയനേ=സമുചിതമായ ശയനത്തിൽ, സ്ഥൂലദേഹം സംവേശ്യ=സ്ഥൂലദേഹത്തെക്കിടത്തീട്ട്, സ്വീയഭാസാ=തന്റെ പ്രഭയാൽ, സംസ്കാരരൂപാൻ അഭിമതവിഷയാൻ നിൎമ്മായ=സംസ്കാരരൂപങ്ങളായ ഇഷ്ടവിഷയങ്ങളെ നിൎമ്മിച്ചിട്ട്, അന്തരാത്മാ=അന്തരാത്മാവ്, തദ്വൽ=അതുപോലെ, ക്വാപി യാതി=എവിടെയെങ്കിലും പോകുന്നു.

ശ്രുതിയിൽ പറഞ്ഞിരിക്കുന്ന രീതിയെ അനുസരിച്ച് സ്വപ്നാവസ്ഥയെത്തന്നെ വീണ്ടും നിരൂപിക്കുന്നു:— ഒന്നാമത്തെ അവസ്ഥയായ ജാഗ്രത്തിന്റെയും, മൂന്നാമത്തേതായ സുഷുപ്ത്യവസ്ഥയുടേയും മദ്ധ്യത്തിലുള്ള രണ്ടാമത്തേതായ സ്വപ്നാവസ്ഥയെ എല്ലാ ജനങ്ങളും അനുഭവിച്ചറിഞ്ഞിരിക്കുമെല്ലൊ. ആ അവസ്ഥയിൽ അന്തരാത്മാവ് സകലേന്ദ്രിയങ്ങളേയും തന്നിലടക്കീട്ട് തേജോമയനായിരിക്കുന്നു. സ്ഥൂലദേഹം സമുചിതശയനത്തിൽക്കിടന്നുകൊണ്ടിരിക്കേ ആത്മാവ് തന്റെ സാമൎത്ഥ്യത്താൽ സംസ്കാരരൂപങ്ങളായ ഇഷ്ടവിഷയങ്ങളേയും അവയെ അനുഭവിക്കുവാനുള്ള ഇന്ദ്രിയങ്ങളേയും സൃഷ്ടിക്കുന്നു. താനും സംസ്കാരസ്വരൂപത്തോടുകൂടെ ആ വിഷയങ്ങളെ അനുഭവിക്കുവാനുപകരിക്കുന്ന അഭീഷ്ടസ്ഥാനത്തിലേക്കു സഞ്ചരിക്കുന്നു.

79. രക്ഷൻ പ്രാണൈഃകുലായം നിജശയനഗതം
ശ്വാസമാത്രാവശേഷൈ
ൎമ്മാഭൂത്തൽ പ്രേതകല്പാകൃതികമിതിപുനഃ
സാരമേയാദിഭക്ഷ്യം
സ്വപ്നേസ്വീയപ്രഭാവാൽ സൃജതിഹയരഥാ
നിമ്നഗാഃപല്വലാനി
ക്രീഡാസ്ഥാനാന്യനേകാനപിസുഹൃദബലാ
പുത്രമിത്രാനുകാരാൻ.

നിജശയനഗതം കലായം=തന്റെ ശയ്യയിൽ കിടക്കുന്ന ശരീരം, പ്രേതകല്പാകൃതികം=പ്രേതതുല്യമായിരിക്കുന്ന ആകൃതിയോടുകൂടിയതായും, സാരമേയാദിഭക്ഷ്യം=ശ്വാവ് മുതലായവയാൽ ഭക്ഷിക്കപ്പെടുവാൻ യോഗ്യമായും, മാഭൂത് ഇതി=ഭവിക്കാതിരിക്കേണമെന്ന വിചാരത്താൽ, ശ്വാസമാത്രാവശേഷൈഃ പ്രാണൈഃ=ശ്വാസമാത്രമായവശേഷിച്ചിരിക്കുന്ന പ്രാണങ്ങളെക്കൊണ്ട്, രക്ഷൻ=രക്ഷിച്ചുംകൊണ്ട്, സ്വപ്നേ സ്വീയപ്രഭാവാൽ=സ്വപ്നത്തിൽ സ്വകീയസാമൎത്ഥ്യത്താൽ, ഹയരഥാൻ നിമ്നഗാഃ=കുതിരകൾ, തേരുകൾ, നദികൾ; പല്വലാനി=അല്പജലമുള്ള തടാകങ്ങൾ, അനേകാനി ക്രീഡാസ്ഥാനാനി=അനേകങ്ങളായ ക്രീഡാസ്ഥാനങ്ങൾ, സുഹൃദബലാപുത്രമിത്രാനുകാരാൻ=സുഹൃത്തുക്കൾ, സ്ത്രീകൾ, പുത്രന്മാർ, മിത്രങ്ങൾ ഇവരെ അനുകരിക്കുന്ന രൂപങ്ങളെ, സൃജതി=സൃഷ്ടിക്കുന്നു.

സ്ഥൂലശരീരം ശയ്യയിൽ കിടക്കുന്നു, സൂക്ഷ്മശരീരത്തോടുകൂടെ ജീവൻ സഞ്ചരിക്കുന്നുവെന്ന് മുമ്പേ പറഞ്ഞുവെല്ലോ. ആ സ്ഥൂലശരീരം ജീവനോടു കൂടിയതോ അല്ലാത്തതോ? ജീവസഹിതമാണെങ്കിൽ വ്യാപരിക്കാതിരിപ്പാനെന്തു കാരണം? നിൎജ്ജീവമാണെങ്കിൽ ശ്വാസോച്ഛ്വാസം കാണപ്പെടുന്നതിന്നു കാരണമെന്ത്? ഈവിധം ശങ്കകളെ രണ്ടുപദ്യംകൊണ്ട് പരിഹരിക്കുന്നു:- ശയ്യയിൽ കിടക്കുന്ന ശരീരം ശവസമാനമാകരുത്. അങ്ങിനെയായാൽ ദുൎഗ്ഗന്ധവ്യാപ്തിനിമിത്തം സമീപത്തു വന്നുചേരുന്ന ശ്വാക്കൾ മുതലായ ജന്തുക്കൾ ഭക്ഷിക്കും. അങ്ങിനെ വരാതെ കഴിക്കേണം എന്ന വിചാരത്തോടുകൂടെ പ്രാണവൃത്തികളെക്കൊണ്ട് ശരീരത്തെ രക്ഷിക്കുന്നു. എന്നാൽ പ്രാണധൎമ്മങ്ങളായ വിശപ്പ്, ദാഹം എന്നിവയില്ലാതിരിപ്പാൻ കാരണമെന്തെന്നാൽ ശ്വാസമാത്രമായിട്ടാണ് പ്രാണനിരിക്കുന്നത്. ഉച്ഛ്വാസനിശ്വാസങ്ങളെ ജനിപ്പിക്കുന്ന ഒരു വൃത്തിയെ മാത്രമെ പ്രാണൻ, ഈ അവസ്ഥ

യിൽ നടത്തുന്നുള്ളു. മററു യാതൊരു വ്യാപാരവുമില്ല. ഈ നിലയിൽ ശരീരം കിടക്കുമ്പോൾ ആത്മാവു് തന്റെ സാമ ൎത്ഥ്യത്താൽ കുതിര, തേർ, നദികൾ, അല്പസരസ്സുകൾ, അ നേകവിധവിനോദസ്ഥാനങ്ങൾ, ബന്ധുക്കൾ, ഭാൎയ്യമാർ, പു ത്രന്മാർ, മിത്രങ്ങൾ എന്നിവരെയെല്ലാം പൂൎവ്വസംസ്കാരത്തിൽ നിന്നു സൃഷ്ടിക്കുന്നു.

80. മാതംഗവ്യാഘ്രദസ്യുദ്വിഷദുരഗകപീൻ
കുത്രചിൽ പ്രേയസീഭിഃ
ക്രീഡന്നാസ്തേഹസൻവാ വിഹരതികുഹചിൽ
മൃഷ്ടമശ്നാതിചാന്നം
മ്ലേച്ഛത്വം പ്രാപ്തവാനസ്മ്യഹമിതികുഹചി
ച്ഛങ്കിതഃസ്വീയലോകാ
ദാസ്തേ വ്യാഘ്രാദിഭീത്യാ പ്രചലതികുഹചി
ദ്രോദിതിഗ്രസ്യമാനഃ

മാതംഗവ്യാഘ്രദസ്യുദ്വിഷദുരഗകപീൻ=മാതംഗം (ആന) വ്യാഘ്രം (നരി) ദസ്യു (കള്ളൻ) ദ്വിഷത് (ശത്രു) ഉരഗം (പാമ്പു) കപി (കുരങ്ങു) ഇവയെ, കുത്രചിൽ=ചിലപ്പോൾ, പ്രേയസീഭിഃക്രീഡൻ=ഭാൎയ്യമാരോടുകൂടെ കളിച്ചുംകൊണ്ടു, ആസ്തേ=ഇരിക്കുന്നു, ഹസൻവാ വിഹരതി=ചിരിച്ചുകൊണ്ടു് കളിക്കുന്നു, കുഹചിൽ=ചിലപ്പോൾ, മിഷ്ടംഅന്നം=ശുദ്ധമാ യ അന്നത്തെ, അശ്നാതി=അനുഭവിക്കുന്നു, അഹം=ഞാൻ, മ്ലേച്ഛത്വം=മ്ലേച്ഛാവസ്ഥയെ, പ്രാപ്തവാൻ അസ്മി=പ്രാപി ച്ചവനായിരിക്കുന്നു, ഇതി=എന്നുവിചാരിച്ചിട്ടു്, കുഹചിൽ= ചിലപ്പോൾ, സ്വീയലോകാത്=സ്വജാതിയിൽനിന്നു്, ശങ്കി തഃആസ്തേ=ശങ്കിച്ചവനായിരിക്കുന്നു, വ്യാഘ്രാദിഭീത്യാ=വ്യാ ഘ്രാദികളിൽനിന്നുള്ള ഭയംകൊണ്ടു്, പ്രചലതി=ഓടുന്നു, ഗ്ര സ്യമാനഃ=ഗ്രസിക്കപ്പെടുന്നവനായിട്ടു്, രോദിതി=കരയുന്നു.

ആന, നരി, കള്ളന്മാർ, ശത്രുക്കൾ, പാമ്പുകൾ, കുര ങ്ങുകൾ മുതലായ ജീവികളെ ആത്മാവു സ്വശക്തികൊണ്ടു

സൃഷ്ടിക്കുന്നു. ചിലപ്പോൾ പ്രിയപ്പെട്ട ഭാൎയ്യമാരോടുകൂടെച്ചേൎന്നു കളിച്ചു വിനോദിക്കുന്നു. ചിലപ്പോൾ ബ്രാഹ്മണനായ ഞാൻ മ്ലേഛനായ്ത്തീൎന്നുവെല്ലോ, ഇനി എന്നെ ബ്രാഹ്മണജാതിയിൽ ചേൎത്തുകയില്ലല്ലോ എന്നിങ്ങിനെ ശങ്കിച്ചു സ്വജാതിക്കാരോടു ചേരാതെ ദൂരെ വാങ്ങിനില്ക്കുന്നു. ചിലപ്പോൾ വ്യാഘ്രാദികളെക്കണ്ടു ഭയപ്പെട്ടോടുന്നു. പിന്നാലെ ഓടിവരുന്ന വ്യാഘ്രം പിടിച്ചുവെന്നു കരുതി കരയുന്നു. ഇങ്ങിനെ സ്വപ്നാവസ്ഥയിൽ ജീവാത്മാവ് സ്വസങ്കല്പത്താൽ സൃഷ്ടിക്കപ്പെട്ട ലോകത്തോടുകൂടെച്ചേൎന്ന് സുഖദുഃഖാദികളെ അനുഭവിക്കുന്നു.

സ്വപ്നാവസ്ഥയെ വിവരിക്കുന്ന ശ്രുതികൾ:—

"സയത്രായംപ്രസ്വപിതി ത്യസ്യസൎവ്വാവതോ മാത്രാമാദായസ്വയംവിഹത്യ സ്വയംനിൎമ്മായ സ്വേനഭാസാ സ്വേനജ്യോതിഷാസ്വപിതീത്യത്രായംപുരുഷഃ സ്വയംജ്യോതിൎഭവതി ന തത്രാസ്യരഥയോഗാ നപന്ഥാനോഭവന്തി. അഥരഥാൻ രഥയോഗാൻ, പഥഃസൃജതെ. ന തത്രാനന്ദാമുദഃ പ്രമുദോഭവന്ത്യഥാ നന്ദാന്മുദഃസൃജതെ. ന തത്രവേശന്താഃ പുഷ്കരിണ്യഃ സ്രവന്ത്യഃസൃജതേ. സഹികൎത്താ തഥാ പ്രാണേന രക്ഷൻ അപരം കുലായം, ബഹിഃകുലായാദപരശ്ചരിത്വാ യഥാകാമം സ്വപ്നാന്തഉച്ചാവചം നീയമാനോരൂപാണി ദേവഃ കുരുതേ ബഹൂനിഉതേവസ്ത്രീഭിഃ സഹമോദമാനോ ജക്ഷദുതേ വാപിഭയാനി പശ്യൻ."

ഭാഷ്യം:—അയംസഃ=ആ ജീവൻ, യത്ര=ഏതൊന്നിൽ, യദാ=എപ്പോൾ, പ്രസ്വപിതി=നിദ്രയെ പ്രാപിച്ചിരിക്കുന്നുവോ, തദാ=അപ്പോൾ, സൎവ്വാവതഃഅസ്യ=എല്ലാററിനേയും തന്നിൽ ചേൎത്തു രക്ഷിക്കുന്ന ആ പരമാത്മാവിന്റെ, മാത്രാം=ഏകദേശാംശത്തെ, ആദായ=സ്വീകരിച്ചിട്ട്, സ്വയംവിഹത്യ=താൻ ആ സുഷുപ്ത്യവസ്ഥയെ ഉപേക്ഷിച്ചിട്ട്, സ്വയംനിർമ്മായ=താൻതന്നെ സ്വപ്നശരീരത്തെ നിൎമ്മിച്ചിട്ട്,

സ്വേനഭാസാ=സ്വസാമൎത്ഥ്യത്താൽ, സ്വേനജ്യോതിഷാ=സ്വപ്രകാശത്താൽ, സ്വപിതി=ഉറങ്ങുന്നു, അത്ര=ഇതിൽ, അയംപുരുഷഃ=ഈ ജീവാത്മാവു്, സ്വയം ജ്യോതിഃഭവതി=സ്വപ്രകാശസ്വരൂപനായിരിക്കുന്നു, തത്ര=അവിടെ, അസ്യ=ഇവന്നു്, (ജീവാത്മാവിന്നു്) രഥയോഗാഃന=തേർകോപ്പുകളില്ല, ന പന്ഥാനഃഭവന്തി=പാതകളില്ല, അഥ=പിന്നെ, രഥാൻ=തേരുകളേയും, (വാഹനങ്ങളേയും) രഥയോഗാൻ=തേർകോപ്പുകളേയും, പഥഃ=വഴികളേയും, സൃജതി=സൃഷ്ടിക്കുന്നു, തത്ര ന ആനന്ദാഃ=അവിടെ ആനന്ദങ്ങളില്ല, മുദഃന=ക്ഷുദ്രാനന്ദങ്ങളുമില്ല, പ്രമുദഃന=സന്തോഷങ്ങളുമില്ല, അഥ ആനന്ദാൻ മുദഃസൃജതേ=പിന്നെ ആനന്ദങ്ങളേയും ക്ഷുദ്രാനന്ദങ്ങളേയും സൃഷ്ടിക്കുന്നു, തത്ര വേശന്താഃന=അവിടെ പല്വലങ്ങൾ (ചെറിയ തടാകങ്ങൾ) ഇല്ല, സ്രവന്ത്യഃന=പുഴകളില്ല, പുഷ്കരിണ്യഃന=സരസ്സുകളില്ല, പരംതു സൃജതേ=എന്നാലൊ, സൃഷ്ടിക്കുന്നു, സഃഹികൎത്താ=ഉണ്ടാക്കുന്നവൻ അവൻതന്നെ, പ്രാണേന=പ്രാണനെക്കൊണ്ടു്, കുലായം രക്ഷൻ=ശരീരത്തെ രക്ഷിക്കുന്നവനായിട്ടു്, കുലായാൽ ബഹിഃചരിത്വാ=ആ ശരീരത്തിൽനിന്നു പുറമെ സഞ്ചരിക്കുന്നവനായിട്ടു്, യഥാകാമം=ഇച്ഛാനുസരണം, സ്വപ്നാന്തേ=സ്വപ്നസമയത്തിൽ, ഉച്ചാവചം നീയമാനഃ=ഉൽകൃഷ്ട നികൃഷ്ടദേഹത്തെ പ്രാപിക്കുന്നവനായിട്ടു്, ബഹൂനിരൂപാണി=അനേകരൂപങ്ങളെ, ദേവഃകുരുതെ=ദേവൻ ഉണ്ടാക്കുന്നു, സ്ത്രീഭിഃ സഹമോദമാനഃ=സ്ത്രീകളോടു ചേൎന്നു സന്തോഷിക്കുന്നവനോ, ജക്ഷത്=ഭക്ഷിക്കുന്നവനോ, ഭയാനിപശ്യൻ=ഭയങ്കരകാഴ്ചകളെ കാണുന്നവനോ ആയിരിക്കുന്നു.

81. യോയോ ദൃഗ്ഗോചരോൎത്ഥോഭവതി
സസതദാ തൽഗതാത്മസ്വരൂപാ-
വിജ്ഞാനോൽപ്രൈദ്യമാനഃ സ്ഫുരതി നനയഥാ
ശുക്തികാജ്ഞാനഹേതുഃ

രൗപ്യാഭാസോ മൃഷൈവസ്ഫുരതിച കിരണാ
ജ്ഞാനതോംഭോ ഭുജംഗോ
രജ്ജ്വജ്ഞാനാന്നിമേഷം സുഖഭയകൃദതോ
ദൃഷ്ടസൃഷ്ടം കിലേദം.

യഃയഃഅൎത്ഥഃ=ഏതേതുപദാൎത്ഥം, ദൃഗ്ഗോചരഃഭവതി=കണ്ണുകൾക്കു വിഷയമാകുന്നുവോ, സഃസഃ=അതാതുപദാൎത്ഥം, തദാ=അപ്പോൾ, തൽഗതാത്മസ്വരൂപാവിജ്ഞാനാൽ സ്ഫുരതി=അതിൽ പ്രവേശിച്ചിരിക്കുന്ന ആത്മസ്വരൂപത്തിന്റെ അജ്ഞാനത്തിൽനിന്നുൽഭവിച്ചതായിട്ട് വിളങ്ങുന്നു, രൗപ്യാഭാസഃ=വെള്ളിയുടെ ആഭാസം, യഥാശുക്തികാജ്ഞാനഹേതുഃ=ശുക്തിയുടെ അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതുപോലെയും, കിരണാജ്ഞാനതഃ=സൂൎയ്യകിരണത്തെ അറിയാത്തതുകൊണ്ട്, അംഭഃസ്ഫുരതി=ജലം പ്രകാശിക്കുന്നതുപോലെയും, രജ്ജ്വജ്ഞാനാത്=കയറിനെ അറിയാത്തതുകൊണ്ട്, ഭുജംഗഃ=സൎപ്പം, മൃഷാഏവസ്ഫുരതി=മിത്ഥ്യാരൂപേണ വിളങ്ങുന്നതുപോലെയും, നിമേഷം=അൽപസമയം, സുഖഭയകൃത്=സുഖത്തേയും ഭയത്തേയും ജനിപ്പിക്കുന്നു, അതഃ=അതുകൊണ്ട്, ഇദംദൃഷ്ടസൃഷ്ടംകില=ഇതു് ദർശനമാത്രത്താൽ സൃഷ്ടിക്കപ്പെട്ടതാണെല്ലൊ.

ജാഗ്രദവസ്ഥയിൽ ഏതേതുപദാൎത്ഥങ്ങൾ നേത്രവിഷയങ്ങളാകുന്നുവോ ആ പദാൎത്ഥങ്ങളെല്ലാം ഏതൊന്നിനെ ആശ്രയിച്ചിട്ട് വിളങ്ങുന്നുവോ- ആ പദാൎത്ഥങ്ങളുടെ അധിഷ്ഠാനം യാതൊന്നായിരിക്കുന്നുവോ ആ അധിഷ്ഠാനത്തെ അറിയാത്തതുകൊണ്ടുമാത്രമാണ് പദാൎത്ഥസ്വരൂപമായിട്ട് കാണപ്പെടുന്നത്. ദൃഷ്ടാന്തം:—മുത്തുച്ചിപ്പിയെ അറിയാത്തതുകൊണ്ട് വെള്ളിയാണെന്നും, കയറിനെ അറിയാത്തതുകൊണ്ട് സർപ്പമാണെന്നും, സൂൎയ്യപ്രഭയാണെന്നറിയാത്തതുകൊണ്ട് ജലമാണെന്നും, ധരിക്കാറുള്ളത് നിത്യാനുഭവമാണെല്ലൊ. വെള്ളി, സർപ്പം, ജലം, എന്നിവ വാസ്തവമല്ലെന്നു്,

ശുക്തി, രജ്ജു, സൂൎയ്യകിരണം എന്നിവയെ അറിയുമ്പോൾ മാത്രമേ അനുഭവപ്പെടുന്നുള്ളു. അതുപോലെ പ്രപഞ്ചവും അതിൽ കാണപ്പെടുന്ന വസ്തുക്കളും വാസ്തവമല്ലെന്നു്, അവയുടെ അധിഷ്ഠാനമായ ആത്മാവിനെ അറിയുമ്പോൾ മാത്രമേ അനുഭവപ്പെടുകയുള്ളു. ഇതുകൊണ്ടു സിദ്ധിക്കുന്ന സാരമെന്തെന്നാൽ:— ദർശനകാലത്തിൽ, ആത്മാവിനെ അറിയാത്തതുകൊണ്ടുമാത്രം പ്രകാശിക്കുന്ന പ്രപഞ്ചം, ദൃഢമായ സംസ്കാരത്തിന്റെ അനുബന്ധത്താൽ അറിയപ്പെടുന്നതല്ലാതെ വാസ്തവത്തിൽ ഉള്ളതല്ല. ആത്മാവൊന്നുമാത്രം വാസ്തവതത്വം. അധിഷ്ഠാനമായ ആത്മാവിൽ പ്രപഞ്ചം ആരോപമാണെന്നും, അധിഷ്ഠാനം അറിയുന്നതോടുകൂടെ ആരോപം അയഥാൎത്ഥമാണെന്ന ബോധം ഉറക്കുകയും ചെയ്യുന്നതാകയാൽ, ആത്മാവിനെ അറിഞ്ഞവൎക്കു സർവവും ആത്മാവായിട്ടുതന്നെ വിളങ്ങുന്നുവെന്നു സിദ്ധാന്തം.

82. മായാധ്യാസാശ്രയേണ പ്രവിതതമഖിലം
യന്മയാതേനമൽസ്ഥാ
ന്യേതാന്യേതേഷു നാഹംയദപിഹി രജതം
ഭാതിശുക്തൌ ന രൌപ്യേ
ശക്ത്യംശസ്തേന ഭൂതാന്യപിമയി നവസന്തീതി
വിഷ്വഗ്വിനേതാ
പ്രാഹാസ്മാദ്വിശ്വജാതം സകലമപിമൃഷൈ
വേന്ദ്രജാലോപമേയം.

യത്=യാതൊന്നു ഹേതുവായിട്ടു്, മായാധ്യാസാശ്രയേണമയാ=മായാരൂപമായ അധ്യാസത്തിന്നാശ്രയമായിരിക്കുന്ന എന്നാൽ, അഖിലം പ്രവിതതം=എല്ലാം വിസ്തരിക്കപ്പെട്ടിരിക്കുന്നു, തേന=അതുകൊണ്ടു്, ഏതാനി=ഇവ, മൽസ്ഥാനി=എന്നിലിരിക്കുന്നു, ഏതേഷു=ഇവയിൽ, അഹംന=ഞാനിരിക്കുന്നില്ല, ശുക്തൌ=ശുക്തിയിൽ, രജതം=വെള്ളി, ഭാതിയദ

പി=വിളങ്ങുന്നുവെങ്കിലും, രൌപ്യേ=വെള്ളിയിൽ, ശുക്ത്യംശഃന=ശുക്തിയുടെ അംശമില്ല, തേന=അതുകൊണ്ട്, ഭൂതാനിഅപി=ഭൂതങ്ങളും, മയി=എന്നിൽ, ന വസന്തി=വസിക്കുന്നില്ല, ഇതി=എന്നു്, വിഷ്വഗ്വിനേതാ പ്രാഹ=ലോകഗുരു പറഞ്ഞിരിക്കുന്നു, അസ്മാത്=ഇതുകൊണ്ട്, ദൃശ്യജാതം സകലം അപി=ദൃശ്യസമൂഹം മുഴുവനും, ഇന്ദ്രജാലോപമേയം=ഇന്ദ്രജാലത്തോടുപമിക്കുവാൻ യോഗ്യവും, മൃഷാഏവ=മിഥ്യയുമാകുന്നു.

മുമ്പേ പറഞ്ഞ സംഗതിയെ, ഭഗവൽഗീതയെ ഉദാഹരിച്ചുറപ്പിക്കുന്നു:—മായനിമിത്തമുള്ള അധ്യാസത്തിന്നാശ്രയമായിരിക്കുന്ന എന്നാൽ, ഇക്കാണപ്പെടുന്ന ലോകം നാമരൂപസ്വരൂപമായിട്ടു് വിസ്തരിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഇക്കാണപ്പെടുന്ന ഭൂതങ്ങൾ എന്നെ ആശ്രയിച്ചിരിക്കുന്നവയെന്നപോലെത്തോന്നുന്നു. ഞാനാകട്ടെ അവയെ ആശ്രയിച്ചിരിക്കുന്നില്ല. ഞാനൊന്നോടും ചേർന്നിരിക്കുന്നവനല്ല. കാരണദ്രവ്യം കാൎയ്യങ്ങളിലിരിക്കുന്നതു സാധാരണമാകയാൽ, ഭൂതങ്ങളിൽ അങ്ങുന്നിരിക്കുന്നില്ലെന്നു വരുന്നതെങ്ങിനെയെന്നു സംശയിക്കേണ്ട. ദൃഷ്ടാന്തം പറയാം:—ശുക്തിയിൽ രജതമെന്ന ബുദ്ധി ജനങ്ങൾക്കുണ്ടാകുന്നുവെങ്കിലും, രജതത്തിൽ ശുക്ത്യംശമില്ലല്ലൊ. അതുകൊണ്ട് എന്നിൽ ആരോപിക്കപ്പെട്ട ഭൂതങ്ങളിൽ ഞാനിരിക്കുന്നില്ല. എന്നാണ് ലോകഗുരുവായ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചിരിക്കുന്നത്. അതുകൊണ്ട് ഇക്കാണപ്പെടുന്ന സകലവും മിഥ്യാഭൂതമാകുന്നു. ഇന്ദ്രജാലംപോലെ, വാസ്തവമല്ലാതിരിക്കേ, ഉണ്ടെന്നു തോന്നുന്നതു് ശുദ്ധമേ ഭ്രമമാകുന്നു.

"മയാതതമിദംസൎവ്വം ജഗദവ്യക്തമൂൎത്തിനാ
മൽസ്ഥാനിസൎവ്വഭൂതാനി നചാഹം തേഷ്വവസ്ഥിതഃ"

അവ്യക്തസ്വരൂപനായ എന്നാൽ ഇക്കാണപ്പെടുന്ന ലോകം സമസ്തവും വിസ്തരിക്കപ്പെട്ടിരിക്കുന്നു. ഞാനാകുന്ന അധിഷ്ഠാ

നത്തിൽ ആരോപിക്കപ്പെട്ടിരിക്കുന്ന ആ ഭൂതങ്ങളിൽ ഞാ നിരിക്കുന്നില്ല, എന്നൎത്ഥമായ മേൽകാണിച്ച ഗീതാശ്ലോക മാണിവിടെ പ്രമാണം.

83. ഹേതുഃകൎമ്മൈവ ലോകേ സുഖതദിതരയോ
        രേവമജ്ഞൊവിദിത്വാ
    മിത്രംവാ ശത്രുരിത്ഥം വ്യവഹരതിമൃഷാ
        യാജ്ഞവല്ക്യാൎത്തഭാഗൌ
    യൽകൎമ്മൈവോചതുഃ പ്രാക്ജനകനൃപഗൃഹേ
        ചക്രതുസ്തൽപ്രശംസാം
    വംശോത്തംസോയദൂനാമിതിവദതി നകോപ്യത്ര
        തിഷ്ഠത്യകൎമ്മാ.

ലോകേ=ലോകത്തിൽ, സുഖതദിതരയോഃ=സുഖദുഃഖങ്ങൾ ക്ക്, ഹേതുഃ=കാരണം, കൎമ്മഏവ=കൎമ്മംതന്നെ, ഏവംഅ ജ്ഞഃ അവിദിത്വാ=എന്നതിനെ അജ്ഞനറിയാതെ, മിത്രം ശത്രുഃ വാഇതി=മിത്രമെന്നോ ശത്രുവെന്നോ, മൃഷാവ്യവഹര തി=വെറുതെ വ്യവഹരിക്കുന്നുവെന്ന്, യാജ്ഞവല്ക്യാൎത്തഭാ ഗൌ=യാജ്ഞവല്ക്യനും ആൎത്തഭാഗനും, പ്രാക്=മുമ്പ്, ജന കനൃപഗൃഹേ=ജനകരാജഗൃഹത്തിൽവെച്ച്, കൎമ്മഏവ ഊ ചതുഃ=കൎമ്മത്തെത്തന്നെപറഞ്ഞു, തൽപ്രശംസാം ചക്രതുഃ= കൎമ്മപ്രശംസയെ ചെയ്തു, അത്ര=ഈ ലോകത്തിൽ, കഃഅ പി=ഒരുവനും, അകൎമ്മാ നതിഷ്ഠതി=കൎമ്മം ചെയ്യാത്തവ നായിട്ടിരിക്കുന്നില്ല എന്ന്, യദൂനാം വംശോത്തംസഃ വദ തി=യദുവംശശ്രേഷ്ഠൻ പറയുന്നു.

ഇനിമേൽ കൎമ്മത്തെക്കുറിച്ച നിരൂപിക്കുന്നു:—ഈ ലോ കത്തിൽ എല്ലാവൎക്കും സുഖവും ദുഃഖവും ഉണ്ടാകുന്നതിന്ന് കാരണം കൎമ്മംതന്നെ, മറ്റൊന്നുമല്ല. എന്ന സത്യസ്ഥിതിയ റിയാത്ത മൂഢന്മാർ—ശാസ്ത്രാഭ്യാസവും സജ്ജനസഹവാസ വും ചെയ്ത് ബുദ്ധിക്കുവേണ്ടുന്ന പരിഷ്കാരത്തെ സമ്പാദിക്കാ

ത്തവർ—ചിലരെ ദുഃഖഹേതുഭൂതന്മാരെന്ന് കരുതീട്ട് ശത്രുക്കളെന്നും, മററു ചിലരെ സുഖഹേതുഭൂതന്മാരായി കരുതീട്ട് മിത്രങ്ങളെന്നും വ്യവഹരിക്കുന്നു. ഇങ്ങിനെ വിചാരിക്കുന്നതു് ശരിയല്ല. ജനകരാജാവിന്റെ ശാസ്ത്രവാദസഭയിലെ പ്രധാനഋഷികളായിരുന്ന യാജ്ഞവല്ക്യനും ആർത്തഭാഗനും കർമ്മംതന്നെ പ്രാണികളുടെ സുഖദുഃഖകാരണമെന്നുറപ്പിച്ച് കർമ്മത്തെ പ്രശംസിച്ചിരിക്കുന്നു. യദുകുലത്തിലവതരിച്ച പുരുഷോത്തമനായ ശ്രീകൃഷ്ണഭഗവാനും ഈ ലോകത്തിൽ കർമ്മം വിട്ടിരിക്കുന്നവൻ ഒരുവനുമില്ലെന്നുതന്നെയരുളിച്ചെയ്തിരിക്കുന്നു.

"നഹികശ്ചിൽക്ഷണമപിജാതുതിഷ്ഠത്യകർമ്മകൃത്.
കാര്യതേഹ്യവശഃകർമ്മസർവ്വഃപ്രകൃതിജൈർഗ്ഗുണൈഃ"

ഒരുവനെങ്കിലും, ഒരുക്ഷണകാലമെങ്കിലും കർമ്മം ചെയ്യാതിരിക്കുന്നില്ല. പ്രകൃതിഗുണങ്ങളായ സത്വരജസ്തമസ്സുകളുടെ ആധിക്യന്യൂനതകളെ അനുസരിച്ച് കർമ്മങ്ങളെ നടത്തുന്നവരാണ് സർവ്വജനങ്ങളും. സത്വാദിഗുണങ്ങൾ ജനങ്ങളെ കർമ്മങ്ങളിൽ ഏർപ്പെടുത്തുന്നു. എന്നാണ് ഭഗവദ്വചനം.

84. വൃക്ഷച്ഛേദേകുഠാരഃ പ്രഭവതി യദപി
പ്രാണിനോദ്യസ്തഥാപി
പ്രായോന്നം തൃപ്തിഹേതു സ്തദപി നിഗദിതം
കാരണം ഭോക്തൃയത്നഃ
പ്രാചീനം കർമ്മതദ്വ ദ്വിഷമസമഫലപ്രാപ്തി
ഹേതുസ്തഥാപി
സ്വാതന്ത്ര്യം നശ്വരേസ്മിൻ നഹിഖലുഘടതേ
പ്രേരകോസ്യാന്തരാത്മാ.

വൃക്ഷച്ഛേദേ=മരം മുറിക്കുന്നതിൽ, കുഠാരഃ=മഴു, പ്രഭവതിയദപി=സമർത്ഥമാകുന്നുവെങ്കിലും, തഥാപി പ്രാണിനോദ്യഃ=പ്രാണിയാൽ പ്രേരിക്കപ്പെടുവാൻ യോഗ്യമാകുന്നു, അ

ന്നം=ഭക്ഷണസാധനം, പ്രായഃതൃപ്തിഹേതുഃ=പ്രായേണ തൃപ്തിക്കു കാരണമാകുന്നു, തദപി=എങ്കിലും, ഭോക്തൃയത്നഃ=ഭുജിക്കുന്നവന്റെ പ്രയത്നം, കാരണം നിഗദിതം=കാരണമായിട്ടു് പറയപ്പെട്ടിരിക്കുന്നു, തദ്വത്=അതുപോലെ, പ്രാചീനം കമ്മ=മുജ്ജന്മകമ്മം, വിഷമസമഫലപ്രാപ്തിഹേതുഃ=ദുഃഖസുഖരൂപമായ ഫലാനുഭവത്തിന്നു കാരണമാകുന്നു തഥാപി=എങ്കിലും, നശ്വരേഅസ്മിൻ=നശിക്കുന്ന സ്വഭാവത്തോടുകൂടിയ ഇതിൽ (കമ്മത്തിൽ) സ്വാതന്ത്ര്യം=സ്വതന്ത്രത, നഖല്വഘടതെ=യോജിക്കുന്നില്ല നിശ്ചയം, അസ്യപ്രേരകഃ=ഇതിനെ പ്രേരിക്കുന്നവൻ (പ്രവൃത്തിപ്പിക്കുന്നവൻ) അന്തരാത്മാ=അന്തരാത്മാവാകുന്നു.

മുമ്പേത്തെ പദ്യംകൊണ്ടു പ്രാണികൾക്കു സുഖദുഃഖങ്ങളെ ജനിപ്പിക്കുന്നതു് കമ്മമാണെന്നുകാണിച്ചുംകൊണ്ടു കമ്മത്തെ പ്രശംസിച്ചുവെങ്കിലും, അചേതനമായ കമ്മത്തിന്നു ഫലംകൊടുപ്പാനുള്ള സാമത്ഥ്യം സ്വതേയില്ല. ഈശ്വരപ്രേരണകൊണ്ടു മാത്രമാണ് കമ്മത്തിന്നു് ഫലദാനശക്തിലഭിക്കുന്നതെന്നു് ഈ പദ്യംകൊണ്ടു സാധിക്കുന്നു:—

മഴവാണ് മരം മുറിക്കുന്നതെങ്കിലും, അതിനെ ഒരു മനുഷ്യൻ ഉപയോഗപ്പെടുത്തുമ്പോൾ മാത്രമേ മരം മുറിഞ്ഞുവീഴുകയുള്ളു. മഴവിന്നു് സ്വതേ—അന്യപ്രേരണക്രൂടാതെ—മരം മുറിപ്പാൻ കഴിയുന്നില്ലെന്നു സാരം. ഭക്ഷണപദാത്ഥമാണ് വിശപ്പുകൊണ്ടുള്ള ദുഃഖംതീത്തു് പ്രാണികളെ സന്തോഷിപ്പിക്കുന്നതെങ്കിലും അതിനെ വേണ്ടുന്നവിധം പാകംചെയ്യുക, ചവച്ചിറക്കുക, മുതലായ പ്രവൃത്തികൾ ഭുജിക്കുന്നവൻ ചെയ്യേണം. എന്നാൽ മാത്രമേ സംതൃപ്തിയുണ്ടാകയുള്ളു. അതുപോലെ പൂവ്വജന്മകമ്മമാണ് പ്രാണികൾക്കു് സുഖദുഃഖങ്ങളെ ജനിപ്പിക്കുന്നതെങ്കിലും, ഉത്തരക്ഷണത്തിൽ നശിക്കുന്ന സ്വഭാവത്തോടുകൂടിയ കമ്മത്തിന്നു് ഫലദാനത്തിൽ സ്വാതന്ത്ര്യമില്ല. എല്ലാവരിലും ആത്മാവായിരിക്കുന്ന ഈ

ശ്വരന്റെ പ്രേരണനിമിത്തം കർമ്മം പ്രാണിവർഗ്ഗത്തിന്ന് സുഖദുഃഖങ്ങളെക്കൊടുക്കുന്നു. കർമ്മം സ്വതേ ഫലദാനത്തിൽ ശക്തമല്ല. ഇതിന്റെ സാരം:—പുണ്യപാപരൂപമായ കർമ്മം ഉത്തരക്ഷണത്തിൽ നശിക്കുന്നു. എന്നാൽ അതിന്റെ ശക്തി ധർമ്മാധർമ്മരൂപത്തിൽ ആത്മാവിലിരിക്കുന്നു. ആത്മാവ് അതിനെ—ആ കർമ്മശക്തിയെ—അനുരൂപഫലരൂപമായി പരിണമിപ്പിക്കുമ്പോൾ സുഖദുഃഖഭാവത്തിൽ പ്രാണികൾക്കനുഭവപ്പെടുന്നു. ഫലാനുഭവം ജീവാത്മാവിന്നുണ്ടാകുന്നു. ഈശ്വരപ്രേരിതനായ ജീവന്ന് അജ്ഞാനംനിമിത്തം ദേഹത്തിൽ "ഞാൻ" എന്നുള്ള അഭിമാനമുണ്ടാകുന്നു. അപ്പോൾ പുണ്യകർമ്മശക്തിയാൽ സുഖാഭിമാനവും, പാപകർമ്മശക്തിയാൽ ദുഃഖാഭിമാനവുമുണ്ടാകുന്നു:—ഈ അഭിപ്രായത്തെ ഭഗവാൻ യദുകുലേശ്വരൻ അർജ്ജുനനോടുപദേശിക്കുന്നതിനെ നോക്കുക: "കാര്യകാരണകർത്തൃത്വേ ഹേതുഃപ്രകൃതിരുച്യതേ. പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ." കാര്യം, കാരണം, കർത്താവ് എന്നുള്ള ബഹുത്വത്തിന്നു കാരണം പ്രകൃതി:—അവിദ്യാ. സുഖദുഃഖങ്ങളുടെ അനുഭവത്തിന്ന്, അവിദ്യാസംബന്ധത്താൽ ദേഹാഭിമാനമുള്ള ജീവൻ കാരണം.

85. സ്മൃത്യാ ലോകേഷു വർണ്ണാശ്രമവിഹിത
  മതോ നിത്യകാമ്യാദികർമ്മ
 സർവ്വം ബ്രഹ്മാർപ്പണം സ്യാ ദിതിനിഗമഗിരഃ
  സംഗിരന്തേതിരമ്യം
 യന്നാസാനേത്രജിഹ്വാകരചരണശിരഃ
  ശ്രോത്രസന്തർപ്പണേന
 തുഷ്യേ ദംഗീവസാക്ഷാത്തരുരിവസകലോ
  മൂലസന്തർപ്പണേന.

ലോകേഷു=ലോകങ്ങളിൽ, സ്മൃത്യാ=സ്മൃതികൊണ്ട്, നിത്യകാമ്യാദി=നിത്യം, കാമ്യം എന്നിങ്ങിനെയുള്ള, വർണ്ണാശ്രമവി

ഹിതം=വർണ്ണാശ്രമങ്ങളാൽ ചെയ്യപ്പെടുന്ന, കർമസർവ്വം=കർമ്മം മുഴുവനും, ബ്രഹ്മാർപ്പണം സ്യാത് ഇതി=ബ്രഹ്മാർപ്പണമാകുമെന്നു്, നിഗമശിരഃ=വേദവാക്യങ്ങൾ, അതിരമ്യം സംഗിരന്തെ=അതിമനോഹരമായിട്ടു് നന്നായുറയുന്നു, യൽ=എന്തുകൊണ്ടെന്നാൽ, നാസാനേത്രജിഹ്വാകരചരണശിരഃശ്രോത്രസന്തർപ്പണേന=നാസിക, നേത്രം, ജിഹ്വാ, കൈകൾ, കാലുകൾ, ശിരസ്സ്, ശ്രോത്രം, ഇവയുടെ സന്തർപ്പണത്താൽ, മൂലസന്തർപ്പണേന=മൂലത്തിന്റെ സന്തർപ്പണത്താൽ, അംഗീ സാക്ഷാത് സകലഃതരുഃ ഇവ=അംഗിയായിരിക്കുന്ന സാക്ഷാത്തായ പൂർണ്ണവൃക്ഷമെന്നപോലെ, തുഷ്യേത്=സന്തോഷിക്കും.

ക്ഷുദ്രദേവതകളെ ഗൃഹസ്ഥാശ്രമികൾ ആരാധിക്കുന്നുണ്ടെങ്കിൽ അതും, ഒരു രീതിയിൽ ബ്രഹ്മാരാധനമായിട്ടു് കലാശിക്കുന്നുവെന്നു് സാധിക്കുന്നു:— മനുഷ്യലോകത്തിൽ ബ്രാഹ്മണാദി വർണ്ണങ്ങളേയും, ബ്രഹ്മചര്യ്യാദ്യാശ്രമങ്ങളേയും, അവയെ അനുസരിച്ചു നടത്തേണ്ടതായ ബഹുവിധ കർമ്മങ്ങളേയും സ്മൃതികൾ സിദ്ധാന്തിച്ചിട്ടുണ്ടു്. സന്ധ്യാവന്ദനം മുതലായ നിത്യകർമ്മങ്ങൾ, ഇഷ്ടത്തെ സമ്പാദിപ്പാനായി സങ്കല്പിച്ചു നടത്തുന്ന ജ്യോതിഷ്ടോമാദികളായ കാമ്യകർമ്മങ്ങൾ, പുത്രജന്മാദ്യുത്സവകാലങ്ങളിൽ നടത്തേണ്ടതായ ജാതേഷ്ട്യാദി നൈമിത്തികകർമ്മങ്ങൾ, ദേവതാരാധനാദികളായ ഉപാസനാകർമ്മങ്ങൾ, ഇവയെല്ലാം ബ്രഹ്മാർപ്പണങ്ങളായു് ഭവിക്കുന്നുവെന്നു് യുക്തിപൂർവ്വം വേദവാക്യങ്ങൾ സാധിക്കുന്നു. അതിനെ സാധിക്കുന്നതായ യുക്തി ഇപ്രകാരമാകുന്നു:—എല്ലാം ബ്രഹ്മത്തിൽ നിന്നുണ്ടാകുന്നു. ബ്രഹ്മമാകുന്ന അധിഷ്ഠാനത്തിൽ വിളങ്ങുന്നു. ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നു. ആകയാൽ ബ്രഹ്മം സർവ്വത്തിന്റെ മൂലവും, അംഗിയുമാകുന്നു. അംഗങ്ങളിൽച്ചെയ്യുന്ന സന്തർപ്പണം അംഗിയെത്തന്നെ സന്തോഷിപ്പിക്കുന്നതു് ലോകത്തിൽ നിത്യവും കണ്ടുവരുന്ന സത്യമാ

കുന്നുവെല്ലൊ. നാസികാ, നേത്രം, ജിഹ്വാ എന്നിങ്ങിനെയു
ള്ള ജ്ഞാനേന്ദ്രിയങ്ങളേയും, കൈകൾ, കാലുകൾ, എന്നി
ങ്ങിനെയുള്ള കർമ്മേന്ദ്രിയങ്ങളേയും, ശിരസ്സ്, ശ്രോത്രം മുത
ലായ അവയവങ്ങളേയും സന്തോഷിപ്പിക്കുന്നതുകൊണ്ടു് ആ
വക അംഗങ്ങളിൽക്കൂടെ അതാതു സുഖങ്ങളെ അനുഭവിക്കു
ന്ന ആത്മാവു് സന്തോഷിക്കുന്നു. അതുപോലെ, ക്ഷുദ്രദേവത
കളെ ആരാധിക്കുന്നതുകൊണ്ടും സർവ്വത്തിലും വ്യാപിച്ചിരിക്കു
ന്ന ബ്രഹ്മചൈതന്യം സന്തോഷിക്കുന്നു. എന്നാൽ വൃക്ഷ
ത്തിന്റെ മുരട്ടിൽ വെള്ളമൊഴിച്ചാൽ ശാഖകൾ തഴച്ചു പു
ഷ്പിച്ചു ഫലത്തെ നൽകും. അതുകൊണ്ടു വിവേകമുള്ളവർ
നിത്യനൈമിത്തികാദി സകല കർമ്മങ്ങളെയും ഫലകാംക്ഷ
കൂടാതെ ബ്രഹ്മാർപ്പണമായിച്ചെയ്യേണ്ടതാവശ്യം. അനന്തദേ
വതാബുദ്ധിയേയും, ഫലകാംക്ഷയേയും, വെടിഞ്ഞു് സർവ്വാ
ധിഷ്ഠാനമായിരിക്കുന്ന പരിപൂർണചൈതന്യത്തെ—ബ്രഹ്മ
ത്തെ—സ്വകർമ്മാനുഷ്ഠാനത്താൽ ആരാധിക്കുന്നവർക്ക് ധർമ്മാ
ർത്ഥകാമമോക്ഷങ്ങളാകുന്ന നാലുവിധ പുരുഷാർത്ഥങ്ങളും സി
ദ്ധിക്കും. ഇന്നകാര്യം സാധിപ്പാൻ ഇന്നവിധമായ കർമ്മാനു
ഷ്ഠാനം. ഇന്നതിനെ സാധിപ്പിക്കുവാൻ ഇന്നദേവതാഭജ
നം. എന്നിങ്ങിനെയുള്ള പരിച്ഛിന്നഭാവവും സങ്കല്പവും അ
വിവേകത്തിന്റെ ലക്ഷണമാണെന്നു സാരം.

86. യഃ പ്രീത്യാത്മാനഭിജ്ഞൈഃ ശ്രുതിവിദപിതഥാ
കർമ്മകൃൽ കർമ്മണോസ്യ
നാശഃസ്യാ ദല്പഭോഗാൽ പുനരവതരണം
ദുഃഖഭോഗോമഹീയാൻ
ആത്മാഭിജ്ഞസ്യലിപ്തോ രപി ഭവതി മഹാൻ
ശാശ്വതഃ സിദ്ധിഭോഗോ
ഹ്യാത്മാ തസ്മാദുപാസ്യഃ ഖലു തദധിഗമേ
സർവ്വസൌഖ്യാന്യലിപ്തോഃ.

യഃ ശ്രുതിവിത് അപി=യാതൊരുവൻ വേദം അറിയുന്നവ നായിരുന്നാലും, തഥാ കൎമ്മകൃത്=അപ്രകാരമുള്ള കൎമ്മങ്ങ ളെ ചെയ്യുന്നവനും, ആത്മാനഭിജ്ഞഃ=ആത്മാവിനെ അറി യാത്തവനുമായിട്ട്, പ്രൈതി=മരിക്കുന്നുവെങ്കിൽ, അല്പഭോ ഗാത്=അല്പാനുഭവം ഹേതുവായിട്ട്, അസ്യ കൎമ്മണഃ നാശഃ സ്യാത്=ഇവന്റെ കൎമ്മത്തിന്നു നാശം ഭവിക്കും. പുനഃ അ വതരണേ=രണ്ടാമതും ജനിക്കുമ്പോൾ, മഹീയാൻ ദുഃഖഭോ ഗഃ ഭവതി=ഏററവും വമ്പിച്ച ദുഃഖാനുഭവമുണ്ടാകുന്നു, ലി പ്സുഃ അപി=കാംക്ഷയുള്ളവനാണെങ്കിലും, ആത്മാഭിജ്ഞ സ്യ=ആത്മാവിനെ അറിഞ്ഞവന്ന്, മഹാൻ ശാശ്വതഃ സി ദ്ധിഭോഗഃ ഭവതി=മഹത്തായും ശാശ്വതമായുമിരിക്കുന്ന സി ദ്ധിയുടെ അനുഭവമുണ്ടാകുന്നു. അലിപ്സുഃ=ആഗ്രഹിക്കാത്ത വന്ന്, തദധിഗമേ=അതിന്റെ പ്രാപ്തിയിൽ, സൎവ്വസൌഖ്യാ നി ഭവന്തി=എല്ലാ സൌഖ്യങ്ങളുമുണ്ടാകുന്നു, തസ്മാൽ=അതു ഹേതുവായിട്ട്, ആത്മാ=ആത്മാവ്, ഉപാസ്യഃഖലു=നിശ്ച യമായും ഉപാസിക്കപ്പെടുവാൻ യോഗ്യനാകുന്നു.

ഈശ്വരനെ അറിയാതെ ചെയ്യുന്ന കൎമ്മങ്ങളുടെ വ്യവ സ്ഥയെ നിരൂപിക്കുന്നു:—ഈ ലോകത്തിൽ മനുഷ്യരെ മൂന്നു തരത്തിൽ ഉൾപ്പെടുത്താം. വേദാൎത്ഥം അറിയാതെ വേദ ത്തിൽ വിധിച്ച കൎമ്മങ്ങളെച്ചെയ്യുന്നവർ. വേദാൎത്ഥം അറി ഞ്ഞിരുന്നാലും ഫലകാംക്ഷയോടുകൂടെ വേദോക്തകൎമ്മങ്ങ ളെച്ചെയ്യുന്നവർ. ഈശ്വരസാക്ഷാൽകാരം സിദ്ധിച്ചശേഷം ഫലകാംക്ഷയില്ലാതെ ഈശ്വരാൎപ്പണബുദ്ധ്യാ കൎമ്മംചെയ്യു ന്നവർ. ഇങ്ങിനെ മൂന്നു തരക്കാർ. ഇവരിൽ, വേദമറിഞ്ഞി രുന്നാലും ആത്മാവിനെ അറിയാതെ വേദോക്തകൎമ്മങ്ങളെ ച്ചെയ്യുന്നവൻ ശരീരനാശാനന്തരം കൎമ്മാനുസരണമായ ലോകത്തിൽച്ചെന്ന് കുറേക്കാലം അവിടെ ഭോഗങ്ങളെ അനുഭവിക്കുന്നതുകൊണ്ടുതന്നെ അവന്റെ കൎമ്മഫലം നശി ക്കുന്നു. പിന്നെ ആ ലോകത്തിലിരിപ്പാനുള്ള യോഗ്യത അവ

ന്നില്ലാതെയാകുന്നു. അല്പകാലത്തെ ഭോഗം മാത്രമെ പര ലോകത്തിലവന്നു ലഭിക്കുന്നുള്ളു. "തേതംഭുക്ത്വാ സ്വർഗ്ഗ ലോകം വിശാലം ക്ഷീണേപുണ്യേ മർത്ത്യലോകം വിശന്തി." ആ വിധം കർമ്മം ചെയ്യുന്നവർ വിശാലമായ സ്വർഗ്ഗ ലോകത്തിൽ അവൎക്കധികാരമുള്ള സ്ഥാനത്തെയടഞ്ഞു് അവിടുത്തെ സുഖം അനുഭവിച്ചു കഴിയുന്നതോടു കൂടെ പുണ്യവും ക്ഷയിക്കുന്നതിനാൽ വീണ്ടും മനുഷ്യലോക ത്തിൽ ജനിക്കുന്നു എന്നാണ് ഗീതാചാര്യരായ ഭഗവാൻ ശ്രീകൃഷ്ണമൂർത്തി അർജ്ജുനനോടുപദേശിച്ചിരിക്കുന്നത്. പുനർ ജ്ജന്മമുണ്ടാകുന്നതുകൊണ്ടു് അപ്പോഴും അസഹ്യദുഃഖങ്ങളെ അനുഭവിക്കേണ്ടതായ്വരുന്നു. ഇതാണ് ഈശ്വരനെ അറി യാതെ കർമ്മം ചെയ്യുന്നവരുടെ അനുഭവം. രണ്ടാമത്തെ കക്ഷ്യയിൽ ചേർന്നവർ വേദാർത്ഥം ആലോചിച്ചറിഞ്ഞവ രാകയാൽ ആത്മസ്വരൂപത്തെ നന്നായറിയുന്നു. എങ്കിലും ഫലകാംക്ഷയോടുകൂടെ കർമ്മം ചെയ്കയാൽ, ബഹുകാലം നിലനില്ക്കുന്നതായ അണിമാദിസിദ്ധികൾ നിമിത്തമുണ്ടാകു ന്നതും, സ്വർഗ്ഗസുഖത്തെ അതിശയിക്കുന്നതുമായ ഭോഗം അനുഭവിപ്പാനിടവരുന്നു. അതുകൊണ്ടു് ഇവർ ഒന്നാമത്തു പറ ഞ്ഞവരെക്കാൾ ഉൽകൃഷ്ടന്മാരാകുന്നു. മൂന്നാമത്തു കക്ഷ്യയിൽ ച്ചേർന്നവർ ഈശ്വരസാക്ഷാൽകാരം ലഭിച്ചശേഷം ഫല കാംക്ഷകൂടാതെ ഈശ്വരപ്പ്രീണനബുദ്ധ്യാ കർമ്മം ചെയ്യുന്നു. ആ ത്മസാക്ഷാൽകാരം നിമിത്തം, സകല സുഖങ്ങളേയും അതി ശയിക്കുന്നതും നിരതിശയവുമായ ആത്മാനന്ദത്തെ അവര നുഭവിക്കുന്നു. അവരുടെ ശരീരം നശിച്ചാൽ രണ്ടാമത്തു ജന്മ മില്ല. അതുകൊണ്ടു് പരമാനന്ദത്തെ അനുഭവിപ്പാനാഗ്രഹി ക്കുന്നവർ- പരമപുരുഷാർത്ഥമായ മോക്ഷത്തെ ആഗ്രഹിക്കു ന്നവർ-പരമാത്മാവിനെത്തന്നെ നിശ്ചലഭക്തിയോടുകൂടെ ഉപാസിക്കേണ്ടതാകുന്നു.

87\. സൂൎയ്യാദ്യൈരൎത്ഥഭാനം നഹിഭവതി പുനഃ
കേവലൈൎന്നാത്ര ചിത്രം
സൂൎയ്യാൽ സൂൎയ്യപ്രതീതിൎന്നഭവതി സഹസാ
നാപി ചന്ദ്രസ്യചന്ദ്രാത്.
അഗ്നേരഗ്നേശ്ച കിന്തുസ്ഫുരതി രവിമുഖം
ചക്ഷുഷശ്ചിൽപ്രയുക്താ
ദാത്മജ്യോതിസ്തതോയം പുരുഷഇഹമഹോ
ദേവതാനാം ച ചിത്രം.

കേവലൈഃ സൂൎയ്യാദ്യൈഃ=കേവലങ്ങളായ സൂൎയ്യാദ്യങ്ങളാൽ, അൎത്ഥഭാനം=പദാൎത്ഥങ്ങളുടെ പ്രകാശം, നഹി ഭവതി=ഭവിക്കുന്നില്ല, അത്ര ന ചിത്രം=ഇതിൽ ആശ്ചൎയ്യമില്ല, സൂൎയ്യാത്=സൂൎയ്യനിൽനിന്ന്, സൂൎയ്യപ്രതീതിഃ=സൂൎയ്യനെ സംബന്ധിച്ച അറിവ്, സഹസാ ന ഭവതി=പെട്ടെന്നുണ്ടാകുന്നില്ല, ചന്ദ്രാത്=ചന്ദ്രനിൽ നിന്ന്, ചന്ദ്രസ്യ=ചന്ദ്രന്റെയും, അഗ്നേഃ=അഗ്നിയിൽനിന്ന്, അഗ്നേഃ=അഗ്നിയുടേയും, പ്രതീതിഃ നഹി ഭവതി=ജ്ഞാനം ഉണ്ടാകുന്നില്ല, കിന്തു=പിന്നെയോ, രവിമുഖം=സൂൎയ്യൻ മുതലായത്, ചിൽപ്രയുക്താത്=ചിത്തിനാൽ പ്രേരിക്കപ്പെട്ടിരിക്കുന്ന, ചക്ഷുഷഃ ഭവതി=നേത്രത്തിൽ നിന്നു ഭവിക്കുന്നു, അതഃ=അതുകൊണ്ട്, അയം ആത്മജ്യോതിഃ പുരുഷഃ=സ്വതേ പ്രകാശസ്വരൂപനായ ഈ പുരുഷൻ, ദേവതാനാം ച=ദേവതകൾക്കും, മഹഃ=പ്രകാശത്തെക്കൊടുക്കുന്നവനാകുന്നു, ചിത്രം ച=ആശ്ചൎയ്യം തന്നെ.

പദാൎത്ഥങ്ങളെ പ്രകാശിപ്പിക്കുന്നതിൽ സൂൎയ്യൻ, ചന്ദ്രൻ, അഗ്നിയെന്നിവ സ്വതന്ത്രങ്ങളല്ലെന്നു സൂചിപ്പിച്ചുംകൊണ്ട് ആത്മാവുതന്നെ സ്വയമേവ വിളങ്ങുന്നവനും, സൂൎയ്യാദികളെ പ്രകാശിപ്പിക്കുന്നവനുമെന്നുറപ്പിക്കുന്നു:—സൂൎയ്യൻ, ചന്ദ്രൻ, അഗ്നിയെന്നിവ ലോകത്തിൽ പദാൎത്ഥങ്ങളെ പ്രകാശിപ്പിക്കുന്നുവെന്ന് സാധാരണ ജനങ്ങൾ വിചാരിക്കുന്നു. എന്നാൽ ഈ വിചാരം ശരിയല്ല. സൂൎയ്യാദിപ്രകാശങ്ങളുടെ

ലാഭംകൊണ്ടു മാത്രം പദാൎത്ഥങ്ങളെ സംബന്ധിച്ചതായ അറിവുണ്ടാകുന്നില്ല. അതിലാശ്ചൎയ്യവുമില്ല. എന്തുകൊണ്ടെന്നാൽ:— സൂൎയ്യൻ, ചന്ദ്രൻ, അഗ്നി ഇവരുടെ പ്രകാശത്തിൽനിന്നു്, അവരെക്കുറിച്ചുള്ള അറിവുകൂടെ ഉണ്ടാകുന്നില്ല. പിന്നെയെങ്ങിനെ, അവ, അന്യപദാൎത്ഥങ്ങളെ പ്രകാശിപ്പിക്കും? പിന്നെയെങ്ങിനെയാണ് സൂൎയ്യാദികളെ സംബന്ധിച്ചുള്ള അറിവുണ്ടാകുന്നതെന്നാൽ:— ജ്ഞാനസൂൎയ്യനായ ആത്മാവിൻെറ പ്രകാശത്താൽ പ്രവൎത്തിപ്പിക്കപ്പെടുന്ന നേത്രേന്ദ്രിയത്തിൽക്കൂടെ സൂൎയ്യാദികളെ സംബന്ധിച്ച അറിവുണ്ടാകുന്നു. നേത്രഹീനന്മാൎക്കു സൂൎയ്യാദിപ്രതീതിയുണ്ടാകുന്നില്ലല്ലോ. അതിനാൽ ചക്ഷുരാദികളായ ഇന്ദ്രിയങ്ങളുടെ ദേവതകളായ സൂൎയ്യാദികളേയും പ്രകാശിപ്പിക്കുന്ന സ്വതന്ത്രമായ തേജസ്സുതന്നെ ആത്മസ്വരൂപം. ആത്മാവിൽനിന്നു പുറപ്പെടുന്ന തേജസ്സിൻെറ സംബന്ധത്താൽ സകലപദാൎത്ഥങ്ങളും സൂൎയ്യാദിതേജോഗോളങ്ങളും പ്രകാശിക്കുന്നു. ആത്മാവിൻെറ പ്രതീതിക്കു് അന്യമായ തേജസ്സിൻെറ സഹായം ആവശ്യമില്ല. അതിനാൽ ആത്മാവു് സ്വയം ജ്യോതിഃസ്വരൂപനാകുന്നു.

88. പ്രാണേനാംഭാംസി ഭൂയഃ പിബതി പുനരസാ
    വന്നമശ്നാതി തത്ര
തൽപാകം ജാഠരോഗ്നി സ്ഥൂപഹിതബലോ
    ദ്രാക്ശനൈൎവ്യാകരോതി
വ്യാനഃസൎവ്വാംഗ നാഡീഷ്വഥ നയതിരസം
    പ്രാണസന്തൎപ്പണാൎത്ഥം
നിഃസാരംപൂതിഗന്ധം ത്യജതി ബഹിരയം
    ദേഹതോപാനസംജ്ഞഃ.

അസൌ=ഇവൻ, (ആത്മാവു്) പ്രാണേന=പ്രാണനെക്കൊണ്ടു്, ഭൂയഃ അംഭാംസി പിബതി=അധികം ജലം പാനംചെയ്യുന്നു, പുനഃ അന്നം അശ്നാതി=പിന്നെ അന്നത്തെ അനുഭവി

കുന്നു, തത്ര ജാഠരഃ അഗ്നിഃ=അവിടെ ജഠരത്തിലുള്ള അഗ്നി, തദുപഹിതബലഃ=അതിനാലുണ്ടാക്കപ്പെട്ട ബലത്തോടു കൂടിയതായിട്ടു്, ദ്രാക്ശനൈഃവാ=പെട്ടെന്നോ മന്ദമായിട്ടോ, തൽപാകം കരോതി=അതിനെ പചിപ്പിക്കുന്നു, അഥവ്യാനഃ=അനന്തരം വ്യാനൻ, പ്രാണസന്തപ്പ്ണാത്ഥം=പ്രാണനെ തൃപ്തിപ്പെടുത്തുവാനായിക്കൊണ്ടു്, രസം=രസത്തെ, സവ്വാംഗനാഡീഷു=സവ്വാംഗനാഡികളിൽ, നയതി=പ്രാപിപ്പിക്കുന്നു, അപാനസംജ്ഞഃ അയം=അപാനൻ എന്നു പേരുള്ളവൻ, നിസ്സാരം പൂതിഗന്ധം=സാരഹീനമായ ദുർഗന്ധത്തെ, ദേഹതഃ ബഹിഃത്യജതി=ദേഹത്തിൽനിന്നു പുറത്തേക്കു കളയുന്നു.

ശരീരത്തിൽ വ്യാപരിക്കുന്ന പ്രാണാദിവായുക്കളുടെ പ്രവൃത്തിയെ വിവരിക്കുന്നു:—ഈ ശരീരത്തിൽ വസിക്കുന്ന ആത്മാവു്-ജീവാത്മാവു്-പ്രാണനോടു ചേൎന്നിട്ടു്-പ്രാണധൎമ്മത്തെ അംഗീകരിച്ചിട്ടു് ജലം പാനംചെയ്യുന്നു. അന്നം ഭക്ഷിക്കുന്നു. ദാഹവും വിശപ്പും പ്രാണധൎമ്മങ്ങളാണെങ്കിലും പ്രാണനോടു ചേൎന്നിരിക്കുന്ന ജീവാത്മാവു്, അതിനെ സ്വധൎമ്മത്തേന അഭിമാനിക്കുന്നു. ജഠരാഗ്നി പ്രാണസംയോഗം നിമിത്തം സിദ്ധിച്ച ശക്തിയോടുകൂടെ ഭക്ഷിച്ചതിനേയും പാനം ചെയ്തതിനേയും ദഹിപ്പിക്കുന്നു. പ്രാണശക്ത്യനുസരണം ദഹനം വേഗത്തിലൊ മന്ദമായോ ഭവിക്കും. പക്വമായ അന്നത്തിന്റെയും ജലത്തിന്റെയും സാരാംശത്തെ വ്യാനൻ, അംഗങ്ങളിലെല്ലാം വ്യാപിച്ചിരിക്കുന്ന നാഡികളിലേക്കു കൊണ്ടു ചെല്ലുന്നു. അതുനിമിത്തം പ്രാണന്നു തൃപ്തിയുണ്ടാകുന്നു. അവശിഷ്ടപദാത്ഥത്തെ-അന്നത്തിന്റേയും ജലത്തിന്റെയും സാരഹീനമായ അംശത്തെ ദുൎഗ്ഗന്ധയുക്തമായ മലമൂത്രരൂപേണ അപാനൻ ശരീരത്തിൽനിന്നു പുറത്തേക്കു തള്ളിക്കളയുന്നു. പ്രാണാദിവായുക്കൾക്കു് ഈ വിധം പ്രവൃത്തിപ്പാനുള്ള സാമത്ഥ്യം ആത്മസംബന്ധം നിമിത്തം ലഭിക്കുന്നു.

ഇതിനെ ഉപദേശിക്കുന്ന ശ്രുതിഃ—"തൽസവിതുഃ വരേണ്യം ഭൎഗ്ഗോദേവസ്യധീമഹി. ധിയോയോനഃ പ്രചോദയാത് പരോരജസേ സാവദോം."

ഭാഷ്യം:—ദേവസ്യ=പ്രകാശസ്വരൂപനായ-സ്വതേ പ്രകാശിച്ചുകൊണ്ടിരിക്കുന്ന, സവിതുഃ=സൂൎയ്യന്റെ സത്യജ്ഞാനാനന്ദാത്മകനായ പരമാത്മാവിന്റെ, വരേണ്യം=ഉപജീവ്യമായിരിക്കുന്ന-ആശ്രയിപ്പാൻ യോഗ്യമായിരിക്കുന്ന, ഭൎഗ്ഗഃ=തേജസ്സിനെ, ധീമഹി=ഞങ്ങൾ ധ്യാനിക്കുന്നു, യഃ=യാതൊരു ദേവൻ, നഃ ധിയഃ=ഞങ്ങളുടെ ബുദ്ധീന്ദ്രിയാദികളെ, പ്രചോദയാത്=പ്രേരിക്കുന്നു, വ്യാപരിപ്പിക്കുന്നു, അദഃ=ഇത്, പരോരജസെ=രജസ്സിൽനിന്ന് പരമാകുന്നു.

സകല ജഗത്തിന്റെ ഉപാദാനരൂപേണ സൎവ്വാശ്രയഭൂതനായ പരമാത്മാവിനെത്തന്നെയാണ് സൂൎയ്യനായിട്ടുപാസിക്കുന്നത്—സൂൎയ്യമണ്ഡലത്തിൽ പ്രകാശിക്കുന്ന ശ്രീനാരായണനായിട്ടുപാസിക്കുന്നത്. ഉപാധി ധൎമ്മങ്ങളെ ജയിപ്പാനാഗ്രഹിക്കുന്നവനായിട്ട് അന്തൎയ്യാമിയായിരിക്കുന്ന ആ ദേവൻ ഞങ്ങളുടെ ബുദ്ധീന്ദ്രിയാദികളെ പ്രേരിക്കുന്നു. സംസാരക്ലേശമൂലമായിരിക്കുന്ന അജ്ഞാനമാകുന്ന അന്ധകാരത്തെ നശിപ്പിക്കുന്ന ആ ദേവന്റെ തേജസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. ശരീരത്തിൽ തേജോരൂപേണ വ്യാപിച്ചിരിക്കുന്ന ആത്മാവ് പ്രാണാദികളെ അതതു വ്യാപാരങ്ങളിൽ ഏൎപ്പെടുത്തീട്ട് ശരീരരക്ഷാദികളെ നിർവഹിക്കുന്നു—സൃഷ്ടി സ്ഥിതി സംഹാരാദികളെ നടത്തുന്നുവെന്നാണ് മേൽകാണിച്ച ശ്രുതിയുടെ താല്പൎയ്യം. മേൽകാണിച്ച തേജസ്സ് സൂൎയ്യാദിഗോളങ്ങളിലുള്ളതല്ല. വ്യക്തവും അവ്യക്തവുമായ ലോകത്തിൽ ഉൾപ്പെടാതെ ഇരിക്കുന്ന പരം ജ്യോതിസ്സാണെന്നു ധരിക്കേണം.

89. വ്യാപാരംദേഹസംസ്ഥഃ പ്രതിവപുരഖിലം
പഞ്ചവൃത്ത്യാത്മകോസൌ

പ്രാണഃസൎവ്വേന്ദ്രിയാണാ മധിപതിരനിശം
സത്തയാനിൎവ്വിവാദം
യസ്യേത്ഥംചിൽഘനസ്യസ്ഫുടമിഹകുരുതേ
സോസ്മിസൎവ്വസ്യസാക്ഷീ
പ്രാണസ്യ പ്രാണഏഷോപ്യഖിലതനുഭൃതാം
ചക്ഷുഷശ്ചക്ഷുരേഷഃ.

പഞ്ചവൃത്ത്യാത്മകഃ=അഞ്ചുവിധം വൃത്തികളോടുകൂടിയ അസൌപ്രാണഃ=ഈപ്രാണൻ, പ്രതിവപുഃ=ഓരോശരീരത്തിലും ദേഹസംസ്ഥഃ=ദേഹത്തിലിരിക്കുന്നവനും, സൎവ്വേന്ദ്രിയാണാം അധിപതിഃ=സൎവേന്ദ്രിയങ്ങളുടെ നാഥനുമായിട്ട്, അഖിലം വ്യാപാരം=സകല വ്യാപാരത്തേയും, അനിശംകുരുതേ=എപ്പോഴും ചെയ്യുന്നു, ചിൽഘനസ്യ=ജ്ഞാനസ്വരൂപനായ, യസ്യസത്തയാ=യാതൊരുവന്റെ സദംശത്താൽ, നിൎവ്വിവാദം=തൎക്കമില്ലാതെ, ഇത്ഥംസ്ഫുടംകുരുതെ=ഇപ്രകാരം സ്പഷ്ടമായിട്ടു ചെയ്യുന്നു, അഖിലതനുഭൃതാം=സകലപ്രാണികളുടേയും, പ്രാണസ്യപ്രാണഃ=പ്രാണന്റെപ്രാണനും, ചക്ഷുഷഃചക്ഷുഃ കണ്ണിന്റെകണ്ണും, സൎവ്വസ്യസാക്ഷീ=സൎവ്വത്തിന്റെസാക്ഷിയും, ഏഷഃസഃഅസ്മി= ആ ഈ ഞാനാകുന്നു.

പ്രാണാപാനാദികളുടെ വൃത്തികളെ നിരൂപിച്ചശേഷം അവയുടെ വൃത്തികൾക്കും, നിലനില്പിന്നും മൂലകാരണഭൂതനും മുഖ്യപ്രാണസ്ഥാനീയനുമായ സച്ചിദാനന്ദാത്മാവിനെ സ്പഷ്ടമായി ധരിപ്പാൻ തക്കവിധം വിവരിക്കുന്നു.

ചിന്മാത്രനായിരിക്കുന്ന പരമാത്മാവിന്റെ സദംശത്തെ ആലംബിച്ചു നിലനില്ക്കുന്ന പ്രാണൻ, വ്യഷ്ടിസമഷ്ടിശരീരങ്ങളിൽ പ്രാണനം മുതലായ അഞ്ച് വൃത്തികളെ നടത്തുന്നു. സമഷ്ടി ശരീരത്തിലിരിക്കുന്ന പ്രാണനെ വ്യഷ്ടിശരീരത്തിലിരിക്കുന്ന പ്രാണൻ ഉപാസിക്കുന്നു. ശബ്ദാദിവിഷയങ്ങളെ അറിയുന്ന ശ്രോത്രാദികളായ ജ്ഞാനേന്ദ്രിയങ്ങളുടേയും,

എടുക്കുക, കൊടുക്കുക, നടക്കുക മുതലായപ്രവൃത്തികളെ നടത്തുന്ന കരചരണാദികർമ്മേന്ദ്രിയങ്ങളുടെയും അധിപൻ പ്രാണനാകുന്നു. പ്രാണന്റെ വ്യാപാരം സകലേന്ദ്രിയങ്ങളുടേയും വ്യാപാരത്തിന്നു കാരണമാകുന്നു. ഈ പ്രാണൻ ജീവോപാധിയായി ഭവിച്ചിട്ട് ഓരോശരീരത്തിലും സകല വ്യാപാരങ്ങളേയും നിർവ്വഹിക്കുന്നു. ആ പ്രാണന്റെയും ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങൾക്ക് സാക്ഷിയായിരിക്കുന്ന ആത്മാവായ ഞാൻ പ്രാണന്റെ പ്രാണനും സകലശരീരികളുടേയും കണ്ണിന്നുകണ്ണുമാകുന്നു. എല്ലാ ശരീരികൾക്കുമുള്ള ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നവനും പ്രാണാദികളുടെ വ്യാപാരത്തെ നിർവ്വഹിപ്പിക്കുന്നവനും ചിദ്രൂപനും സ്വപ്രകാശസ്വരൂപനുമായ ആത്മാവാകുന്നു. ആ ആത്മാവ്തന്നെഞാൻ. ദേഹമല്ല, പ്രാണാദികളല്ല, ഇന്ദ്രിയങ്ങളുമല്ല അവയുടെയെല്ലാം സാക്ഷിയായ ആത്മാവാണ് ഞാൻ.

ഇവിടെ പ്രമാണമായിരിക്കുന്ന ശ്രുതി: —"ഏഷഃപ്രത്യക് പരോക്ഷതാരഹിതഃ പ്രാണസ്യസമഷ്ടിവ്യഷ്ടിരൂപേണ സകലജഗദ്വ്യാപാരകാരണസ്യവായോഃ പ്രാണജീവനഹേതുഃ"

"പ്രാണസ്യപ്രാണമുതചക്ഷുഷശ്ചക്ഷുഃ" ഇത്യാദി.

ഭാഷ്യം:- പ്രത്യക്ഷം, അപ്രത്യക്ഷം എന്ന ഭേദം കൂടാതെ വ്യഷ്ടിസമഷ്ടിജീവന്മാരുടെ ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നവനും സകലലോകവ്യാപാരങ്ങളുടെ കാരണഭൂതനായ വായുവിന്റെ-പ്രാണന്റെ-നിലനില്പിന്ന് മൂലകാരണമായിരിക്കുന്നവനും ആത്മാവാകുന്നു. ആകയാൽ പ്രാണന്റെ പ്രാണനും കണ്ണിന്റെ കണ്ണുമായിരിക്കുന്നവൻതന്നെ ആത്മാവ്.

90. യംഭാന്തം ചിൽഘനൈകം ക്ഷിതിജലപവനാ
ദിത്യചന്ദ്രാദയോയേ
ഭാസാതസ്യൈവചാന്വപ്രവിരളഗതഃയോ
ഭാന്തിതസ്മിന്നവസന്തി

വിദ്യുൽപുംജോഗ്നിസംഘോപ്യുഡുഗണവിതതി
ർഭാസയേൽ കിം പരേശം
ജ്യോതിഃശാന്തം ഹ്യനന്തം കവിമജമമരം
ശാശ്വതം ജന്മശൂന്യം.

ക്ഷിതിജലപവനാദിത്യചന്ദ്രോദയഃ=ഭൂമി, ജലം, വായു, സൂൎയ്യൻ, ചന്ദ്രൻ എന്നിവ, യേ=യാതൊന്നുകളോ, ഋതപ്രവിരളഗതയഃ=അവ അന്യോന്യം സംബന്ധപ്പെടാതിരിക്കുന്നസ്വരൂപം, വ്യവഹാരം, സ്ഥിതി എന്നിവയോടുകൂടിയവയായിട്ടു്, ചിൽഘനൈകം=ചിത്തു് മാത്രമായും ഏകമായും, ഭാന്തം=താനെതന്നെ പ്രകാശിക്കുന്നതായുമിരിക്കുന്ന, യം അനു=യാതൊരുവനെ അനുസരിച്ചു്, തസ്യഭാസാഏവ=അവന്റെ പ്രകാശംകൊണ്ടുതന്നെ, ഭാന്തി=പ്രകാശിക്കുന്നു, തസ്മിൻവസന്തി=അവനിൽ വസിക്കുന്നു, വിദ്യുൽപുംജഃ=മിന്നൽക്കൂട്ടം, ഉഡുഗണവിതതിഃ=നക്ഷത്രസമൂഹം, എന്നിവ ശാന്തംജ്യോതിഃ=ശാന്തമായ ജ്യോതിസ്സായും, അനന്തം=അപരിഛിന്നനായും, കവിം=ജ്ഞാനസ്വരൂപനായും, അജം=ജന്മരഹിതനായും, അമരം=മരണമില്ലാത്തവനായും, ശാശ്വതം=എപ്പോഴുമുള്ളവനായും, ജന്മശൂന്യം=ജനനമില്ലാത്തവനായുമിരിക്കുന്ന, പരേശം=പരമേശ്വരനെ, കിംഭാസയേതു്=പ്രകാശിപ്പിക്കുമോ.

എല്ലാററിനേയും പ്രകാശിപ്പിക്കുന്നതും, ജീവനോടുകൂടെ നിലനിൎത്തുന്നതും ആത്മാവാണെന്നുപദേശിച്ചതിൽപിന്നെ ആത്മസ്വരൂപത്തെ ദൃഢമായി ബോധിപ്പിക്കുവാൻ ശ്രുതിപ്രമാണത്തെ വേറെയും എടുത്തുകാണിച്ചു് കുത്തിയുറപ്പിക്കുന്നു.

ഭൂമി, ജലം, വായു, സൂൎയ്യൻ, ചന്ദ്രൻ എന്നിവ അതാതിന്റെ പ്രവൃത്തികളെ നടത്തുന്നതും, നിലനില്ക്കുന്നതും, പ്രകാശിക്കുന്നതും പരാശ്രയംകൂടാതെ പ്രകാശിക്കുന്ന ജ്ഞാനസ്വരൂപനായ ആത്മാവിന്റെ പ്രകാശത്തെ അനുസരിച്ചാകുന്നു. അവ നിലനില്ക്കുന്നതും ആത്മാവാകുന്ന അധിഷ്ഠാനത്തി

ലാകുന്നു. ആത്മാവാകട്ടെ സ്വയമേവ പ്രകാശിക്കുന്ന ശാന്ത മായ ജ്യോതിസ്സാകുന്നു. ദേശകാല വ്യവസ്ഥയെക്കടന്നിരി ക്കുന്നതാകയാൽ അനന്തവും, നിത്യജ്ഞാനമാകുന്ന സ്വരൂ പത്തോടു കൂടിയതും ജനനവും മരണവും ഇല്ലാത്തതുകൊണ്ട് ശാശ്വതവുമാകുന്നു. അപ്രകാരമിരിക്കുന്ന പരമേശ്വരനെ, ലോകത്തിൽ അന്യപദാൎത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന മിന്നൽ ക്കൂട്ടമോ, അഗ്നിയോ, നക്ഷത്രസമൂഹങ്ങളോ, പ്രകാശിപ്പിക്കു മോ. ഏതൊരീശ്വരന്റെ സത്താപ്രകാശത്തെ അനുസരി ച്ചോ, മിന്നൽ മുതലായവ വിളങ്ങുന്നതും നിലവില്ക്കുന്നതും, ആ തേജോഗോളങ്ങൾ സ്വപ്രകാശസ്വരൂപനായ ഈശ്വര നെ എങ്ങിനെ പ്രകാശിപ്പിക്കും. ഈശ്വരൻ പരാപേക്ഷകൂ ടാതെ പ്രകാശിക്കുന്നവനാണെന്നു സിദ്ധാന്തം.

ഇവിടെ പ്രമാണമായിരിക്കുന്ന ശ്രുതി:—"ന തത്രസൂ ൎയ്യോഭാതി ന ചന്ദ്രതാരകം നേമാവിദ്യുതോഭാന്തി, കുതോയ മഗ്നിഃ തമേവഭാന്തമനുഭാതിസൎവ്വം തസ്യഭാസാ സൎവ്വമിദം വി ഭാതി."

തത്ര=അവിടെ—ആത്മാവിൽ—സൂൎയ്യഃ നഭാതി=സൂൎയ്യൻ പ്രകാശിക്കുന്നില്ല, ആത്മാവിനെ സൂൎയ്യൻ പ്രകാശിപ്പിക്കുന്നി ല്ല, ന ചന്ദ്രതാരകം=ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവയുമല്ല പ്രകാശിപ്പിക്കുന്നത്, ഇമാഃ വിദ്യുതഃന=ഈ മിന്നലുകളുമല്ല, അയം അഗ്നിഃകുതഃ=ഈ അഗ്നിയോ? പിന്നെപ്പറയേണ മോ, സൎവ്വം=ഇവയെല്ലാം, ഭാന്തം തംഏവ=സ്വതെ പ്രകാ ശിക്കുന്ന അവനെത്തന്നെ, അനുഭാതി=അനുസരിച്ചു ശോഭി ക്കുന്നു, സ്വപ്രകാശസ്വരൂപനായ ആത്മാവിന്റെ പ്രകാശ ത്താൽ സൂൎയ്യാദികൾ പ്രകാശിക്കുന്നു. തസ്യഭാസാ=ആത്മാ വിന്റെ പ്രഭയാൽ, ഇദംസൎവ്വം=ഇക്കാണപ്പെടുന്നതു സക ലവും, വിഭാതി=വ്യക്തമായ്വിളങ്ങുന്നു.

91. തൽബ്രഹ്മൈവാഹമസ്മീത്യനുഭവ ഉദിതോ
യസ്യകസ്യാപിചേദ്വൈ

പുംസഃശ്രീസൽഗുരൂണാ മതുലിതകരുണാ പൂൎണ്ണ
പിയൂഷദൃഷ്ട്യാ
ജീവന്മുക്തഃ സഏവ ഭ്രമവിധുരമനാ
നിൎഗ്ഗതേനാദ്യുപാധൌ
നിത്യാനന്ദൈകധാമ പ്രവിശതിപരമം
നഷ്ടസന്ദേഹവൃത്തിഃ.

യസ്യ കസ്യാപി പുംസഃ=ഏതെങ്കിലും ഒരു പുരുഷന്ന്, ശ്രീസൽഗുരൂണാം=ശ്രീ സഹിതന്മാരും സത്തുക്കളുമായ ഗുരുക്കളുടെ, അതുലിതകരുണാപൂൎണ്ണപിയൂഷദൃഷ്ട്യാ=ഉപമയില്ലാത്തതായ കാരുണ്യം നിറഞ്ഞിരിക്കുന്ന അമൃതമയകടാക്ഷത്താൽ, തൽബ്രഹ്മ ഏവ അഹംഅസ്മി=ആ ബ്രഹ്മം തന്നെയാകുന്നു ഞാൻ, ഇതിഅനുഭവഃ ഉദിതഃചേത്=എന്ന അനുഭവം ഉണ്ടായിവെങ്കിൽ, ഭ്രമവിധുരമനാഃ=ഭ്രമമില്ലാത്ത മനസ്സോടുകൂടിയ, ജീവന്മുക്തഃ സഃഏവ=ജീവന്മുക്തനായ അവൻതന്നെ, അനാദ്യുപാധൌ=നിൎമ്മൂലമായ ഉപാധി, നിൎഗ്ഗതേ=നശിച്ചിരിക്കുമ്പോൾ, നഷ്ടസന്ദേഹവൃത്തിഃ=നശിച്ചിരിക്കുന്ന സംശയവൃത്തിയോടുകൂടിയവനായിട്ട്, പരമം=സൎവ്വോൽകൃഷ്ടമായ, നിത്യാനന്ദൈകധാമ=നിത്യാനന്ദസ്വരൂപവും ഏകവുമായ സ്ഥാനത്തെ, പ്രവിശതി=പ്രവേശിക്കുന്നു.

മുകളിൽ വിവരിച്ച രീതിയിൽ ആത്മാനുഭവമുണ്ടാകുന്നതുതന്നെ ജീവന്മുക്തിയെന്നുപദേശിക്കുന്നു:— മോക്ഷേച്ഛയുള്ള ഏതെങ്കിലും ഒരു പുരുഷന്നു് ശ്രീസൽഗുരുവിന്റെ കാരുണ്യകടാക്ഷത്താൽ സച്ചിദാനന്ദബ്രഹ്മം തന്നെയാകുന്നു ഞാൻ അതിൽനിന്ന് ഭിന്നനല്ല എന്നുള്ള സാക്ഷാൽകാരം ലഭിച്ച്‌വെങ്കിൽ അപ്പോൾ അവൻ ജീവഭാവത്തിൽനിന്ന് മുക്തനായി. കാൎയ്യകാരണസംഘാതമായിരിക്കുന്ന ശരീരേന്ദ്രിയാദികളിൽ ഞാനെന്നും എന്റേതെന്നും തോന്നിയിരിരുന്ന ഭ്രമം — അജ്ഞാനാവസ്ഥയിലുണ്ടായിരുന്ന തെററായ വിചാരം — നശിച്ചതിനാൽ, പരദൃഷ്ടിയിൽ അവൻ ശരീരവാനെ

ന്നതോന്നിയാലും പരമാൎത്ഥത്തിൽ ശരീരസംബന്ധമില്ലാത്തവൻ ഞാനെന്നുള്ള അവന്റെ അനുഭവംനിമിത്തം ജനനമരണാദിവികാരങ്ങളിൽനിന്നു മുക്തനായ്ഭവിക്കുന്നു. പ്രാരബ്ധം നശിക്കുന്നതുവരെ അവന്റെ ശരീരം നിലനില്ക്കും. അനാദിയായ അവിദ്യയുടെ ആത്യന്തികനാശംനിമിത്തം അവന്റെ സംശയവിപരീതഭാവനകളെല്ലാം നശിച്ചതുകൊണ്ട് ദേഹാവസാനത്തിൽ നിത്യനിരതിശയാനന്ദാത്മകമായ അദ്വിതീയബ്രഹ്മമായിട്ടുഭവിക്കുന്നു. ഗൃഹത്തിന്റെ നാലുഭാഗത്തുമുള്ള ഭിത്തികളുള്ളപ്പോൾ ഗൃഹാകാശമെന്നുള്ള നാമധേയം, ഭിത്തികളുടെ അഭാവത്തിൽ നശിക്കുകയും മഹാകാശമായ്ഭവിക്കുകയും ചെയ്യുന്നതുപോലെ, ജീവന്മുക്താവസ്ഥയിലനുഭവപ്പെട്ട കൂടസ്ഥചൈതന്യം, ദേഹാപായത്തിൽ അഖണ്ഡസച്ചിദാനന്ദബ്രഹ്മരൂപേണ വിളങ്ങുന്നു.

മോക്ഷമടയുന്നതിന്ന് വൎണ്ണാശ്രമാദി ഭേദങ്ങളോ സ്ത്രീപുരുഷാദി ഭാവങ്ങളോ തടസ്ഥമല്ലെന്നു കാണിപ്പാനാണ് "യസ്യകസ്യാപിപുംസഃ" ഏതെങ്കിലും ഒരുവന്നെന്ന് കാണിച്ചിരിക്കുന്നത്.

സംസാരം സങ്കടസ്ഥാനം അതിൽനിന്നു വിട്ടിരിക്കണം. ആത്മസ്വരൂപമറിയേണം എന്ന ബലമായ ആഗ്രഹവും അതിന്നനുസരിച്ചുള്ള പ്രവൃത്തിയും ആൎക്കുണ്ടാകുന്നുവോ അവൻ തന്നെ മോക്ഷത്തിന്നധികാരി.

ആത്മസാക്ഷാൽകാരമുണ്ടായതിനാൽ "സച്ചിദാനന്ദ" സ്വരൂപനായ ഗുരുവിന്റെ കാരുണ്യപൂൎവ്വമായ മഹാവാക്യോപദേശം ശിഷ്യന്റെ ജനനമരണാദിദുഃഖങ്ങളെത്തീൎക്കുന്നതാകയാൽ അതുപീയൂഷതുല്യമാകുന്നു. മോക്ഷപ്രാപ്തിക്കുള്ള അന്തരംഗസാധനം ഗുരുമുഖത്തിൽനിന്ന് മഹാവാക്യത്തെശ്രവിക്കുകയും അൎത്ഥംധരിക്കുകയും ലക്ഷ്യത്തിൽ മനസ്സിനെ ഉറപ്പിക്കുകയും ചെയ്യുന്നതുതന്നെയെന്നു സൂചിപ്പിച്ചിരിക്കുന്നു.

ശ്രീ ഗുരുവാക്യത്തിൽ മോക്ഷലക്ഷ്മി വസിക്കുന്നുവെന്നു കാണിക്കുന്ന ശ്രുതിഃ_"ഭദ്രൈഷാം ലക്ഷ്മീർന്നിഹിതാധിവാചി" ഹേ ഭദ്ര! ഏഷാം=ഇവരുടെ, അധിവാചി=ലോകാതിശായിയായ വാക്കിൽ, ലക്ഷ്മീഃ=മോക്ഷശ്രീ, നിഹിതാ=സുസ്ഥിതി ചെയ്യുന്നു.

ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നുവെന്നു കാണിക്കുന്ന ശ്രുതിഃ—ബ്രഹ്മവിത്, ബ്രഹ്മൈവഭവതി. ബ്രഹ്മവിത്=ബ്രഹ്മത്തെ അറിഞ്ഞവൻ, ബ്രഹ്മഏവഭവതി=ബ്രഹ്മാവായിട്ടുതന്നെ ഭവിക്കുന്നു. ബ്രഹ്മജ്ഞനും ബ്രഹ്മവും ഒന്നുതന്നെ. "അസ്തിബ്രഹ്മേതിചേദ്വേദ സന്തമേനം തതോവിദുഃ" ബ്രഹ്മമുണ്ടെന്നനുഭവരൂപേണ അറിഞ്ഞ ഉടനെ അറിഞ്ഞ പുരുഷനും ബ്രഹ്മമായിരിക്കുന്നുവെന്നറിയുന്നു. ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമല്ലാതെ അന്യമായിട്ടൊന്നുമില്ലെന്നറിഞ്ഞിരിക്കയാൽ അറിവ്-അറിയപ്പെടുവാനുള്ള വസ്തു-അറിയുന്ന പുരുഷൻ-എന്നുള്ള ഭേദത്തെക്കാണാത്തവനും, അതുകൊണ്ടുതന്നെ സച്ചിദാനന്ദസ്വരൂപനുമായതിനാൽ അവൻ ബ്രഹ്മംതന്നെയെന്നു സാരം.

92\. നാഹം ദേഹോ നേന്ദ്രിയാണി ക്ഷരമതിചപലം
നൈവ മനോ നൈവ ബുദ്ധിഃ
പ്രാണോ നൈവാഹമസ്മീത്യഖിലജഡമിദം
വസ്തുജാതം കഥം സ്യാം
നാഹംകാരോ ന ദാരാ ഗൃഹസുതസുജന
ക്ഷേത്രവിത്താദിദൂരം
സാക്ഷീ ചിൽപ്രത്യഗാത്മാ നിഖിലജഗദധി
ഷ്ഠാനഭൂതഃ ശിവോഹം.

അഹം ദേഹഃ ന=ഞാൻ ശരീരമല്ല, ഇന്ദ്രിയാണി ന=ഇന്ദ്രിയങ്ങൾ അല്ല, ക്ഷരം അതിചപലം മനഃ ന=നശിക്കുന്നതും അതിചഞ്ചലവുമായ മനസ്സല്ല, ബുദ്ധിഃ ഏവ ന=ബുദ്ധിയുമല്ല, പ്രാണഃ ഏവ ന അസ്മി=പ്രാണനുമല്ല, അഖിലജ

ഡം=നിശ്ശേഷം ജഡമായിരിക്കുന്ന ഇദംവസ്തുജാതം=ഈ വസ്തുസമൂഹം, കഥം അഹം സ്യാം=എങ്ങിനെ ഞാനാകും, അഹംകാരഃന=അഹംകാരമല്ല, ദാരാഃ ന=ഭാൎയ്യയല്ല, ഗൃഹസുതസുജനക്ഷേത്രവിത്താദിദൂരം = ഗൃഹം, പുത്രന്മാർ, സുജനങ്ങൾ, കൃഷി, ധനം, മുതലായവയിൽനിന്നു്, ദൂരത്തിലിരിക്കുന്ന, സാക്ഷീ=കാണുന്നവനും, ചിത്=പ്രകാശസ്വരൂപനും, പ്രത്യഗാത്മാ=കൂടസ്ഥചൈതന്യവും, നിഖിലജഗദധിഷ്ഠാനഭൂതഃ=സകലലോകത്തിന്റെ അധിഷ്ഠാനവുമായ, ശിവഃഅഹം=ശിവൻ ഞാൻ.

ജ്ഞാനിയായ ജീവന്മുക്തൻ, പ്രാരബ്ധാവസാനംവരേയുള്ള സൎവ്വവ്യവഹാരങ്ങളേയും അതിക്രമിച്ചു് പരമാനന്ദസ്വരൂപനായിരിക്കുന്നതെങ്ങിനെയാണെന്നു കാണിക്കുന്നു:— അവൻ സ്വാത്മാനന്ദത്തെ അനുസന്ധാനം ചെയ്യുന്ന രീതി ഇപ്രകാരമാകുന്നു: ഞാൻ ദേഹമല്ല: പഞ്ചീകൃതപഞ്ചമഹാഭൂതകാൎയ്യമായും അന്നവികാരമായുമിരിക്കുന്ന സ്ഥൂലദേഹമല്ല ഞാൻ. ഞാൻ സ്വപ്രകാശസ്വരൂപൻ. എന്നുമുള്ളവൻ. ദേഹമോ നശിക്കുന്നതും പ്രതിനിമിഷം വികാരപ്പെട്ടുകൊണ്ടിരിക്കുന്നതുമാകുന്നു. ദേഹത്തിന്റെ നിരന്തരവികൃതിയെ അപ്പപ്പോൾ അറിയുന്നില്ലെങ്കിലും പ്രത്യക്ഷത്തിൽ കാണുന്ന ബാല്യയൌവനവാൎദ്ധക്യാദ്യവസ്ഥകളിൽനിന്നു് ശരീരത്തിന്നു് നിരന്തരം വികാരമുണ്ടാകുന്നുവെന്നറിയാം.

ഞാൻ ക്രിയാസാധനങ്ങളും ജ്ഞാനസാധനങ്ങളുമായ പത്തിന്ദ്രിയങ്ങളുമല്ല. അവ ചഞ്ചലങ്ങളും അസത്യങ്ങളുമാകുന്നു. സംശയാത്മകവും അത്യന്തം ചഞ്ചലവും ഉദയാസ്തമനത്തോടുകൂടിയതുമായ മനസ്സും ഞാനല്ല. ഉണ്ടായി നശിക്കുന്ന മനോവൃത്തികളെ പ്രകാശിപ്പിക്കുന്ന ചിൽസ്വരൂപനാകുന്നു ഞാൻ. നിശ്ചയാത്മികയായ ബുദ്ധിയും ഞാനല്ല. ജാഗ്രദവസ്ഥയിൽ ഉൽപത്തിയും സുഷുപ്തിയിൽ ലയവും ബുദ്ധിക്കുണ്ടു്. ഞാനാകട്ടെ, ബുദ്ധിയുടെ ഉല്പത്തിലയങ്ങളെ കാണുന്ന

വനാകുന്നു. പഞ്ചവൃത്തികളോടുകൂടെ ശരീരത്തിന്റെ അന്തർഭാഗത്തിൽ വ്യാപിച്ചിരിക്കുന്ന പ്രാണാദിവായുക്കളും ഞാനല്ല. ദേഹാദി സകലം കൂടസ്ഥചൈതന്യസ്വരൂപനായ എന്നാൽ പ്രകാശിപ്പിക്കപ്പെടുന്ന ജഡവർഗ്ഗമാകുന്നു. കാർയ്യം സർവ്വവും ജഡം. എന്നാൽ കാണപ്പെടുന്നതും പ്രകാശിപ്പിക്കപ്പെടുന്നതുമായ കാർയ്യജാതം യാതൊന്നും ഞാനല്ല. അതിനാൽ അഹങ്കാരവും ഞാനല്ല. ഞാൻ സകലത്തെയും കണ്ടുകൊണ്ടിരിക്കുന്ന സച്ചിദാനന്ദസ്വരൂപനാകുന്നു. ആന്തരങ്ങളായ മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയൊന്നുമല്ലാതിരിക്കുന്ന എന്നിൽനിന്ന് ഭാർയ്യ, പുത്രന്മാർ, സുജനങ്ങൾ, സംബന്ധികൾ, മിത്രങ്ങൾ, ഭൃത്യന്മാർ, ഭൂമി, ദ്രവ്യം എന്നിവയെല്ലാം ദേഹാദികളെ ആശ്രയിച്ചിരിക്കുന്നവയായതിനാൽ എത്രയോ ദൂരെയാണെന്നു പറയേണമോ? ഞാനാകട്ടെ ദേഹാദി ജഡവസ്തുക്കളെ സാക്ഷാത്തായി പ്രകാശിപ്പിക്കുന്നവനും, ജ്ഞാനസ്വരൂപനും, സർവ്വത്രപരിപൂർണ്ണനും, ആരോപങ്ങളായ സകല വസ്തുക്കൾക്കും അധിഷ്ഠാനഭൂതനും സുഖസ്വരൂപനുമാകുന്നു.

93. ദൃശ്യംയദ്രൂപമേതൽ ഭവതിച വിശദം
നീലപീതാദ്യനേകം
സർവ്വസ്യൈതസ്യദൃഗ്വൈ സ്ഫുരദനുഭവതോ
ലോചനം ചൈകരൂപം
തദ്ദൃശ്യം മാനസം ദൃക് പരിണതവിഷയാ
കാരധീവൃത്തയോപി
ദൃശ്യാദൃഗ്രൂപഏവപ്രഭുരിഹസതഥാ
ദൃശ്യതേനൈവസാക്ഷീ.

നീലപീതാദി=നീലം, പീതം എന്നീവിധം വർണ്ണഭേദത്തോടുകൂടിയതും, അനേകം=ബഹുക്കളുമായിരിക്കുന്ന, ഏതത്രൂപം=ഈ രൂപം, ദൃശ്യം=കാണത്തക്കതായ പദാർത്ഥം, സ്ഫുരദ

നഭവതഃ=സ്ഫുരത്തുക്കളായിരിക്കുന്ന അനുഭവങ്ങൾ ഹേതുവായിട്ടു, ഏതസ്യസൎവ്വസ്യ=ഈ സൎവ്വത്തിന്റേയും, ദൃക്=ദ്രഷ്ടാവായ, ലോചനം=നേത്രം, ഏകരൂപം=ഏകമായ രൂപത്തോടുകൂടിയത്, തത് ദൃശ്യം=അതും കാണത്തക്കതായ പദാൎത്ഥം, മാനസംദൃക്=മനസ്സ് ദ്രഷ്ടാവ്, പരിണതവിഷയാകാരധീവൃത്തയഃ അപി=പരിണാമത്താൽ വിഷയാകാരങ്ങളായിരിക്കുന്ന ബുദ്ധിവൃത്തികളും, ദൃശ്യാഃ=കാണത്തക്കവ, ഇഹദൃഗ്രൂപഃപ്രഭുഃഏവ=ഇതിൽക്കാണുന്നവൻ സമൎത്ഥനായുള്ളന്നെയിരിക്കുന്നു, സാക്ഷീസഃ=സാക്ഷിയായ അവൻ, നദൃശ്യതഏവ=കാണപ്പെടുന്നില്ല നിശ്ചയം.

ജീവന്മുക്തൻ ആത്മാനുസന്ധാനം ചെയ്യുന്ന സമ്പ്രദായത്തെത്തന്നെ മറ്റൊരു വിധത്തിൽ ഈ ശ്ലോകംകൊണ്ടു വിവരിക്കുന്നു:—ഈ ലോകത്തിൽ നീലം, മഞ്ഞ, വെളുപ്പ്, കറുപ്പ് എന്നിങ്ങിനെ നിറഭേദവും, സ്ഥൂലം, സൂക്ഷ്മം, എന്നിങ്ങിനെ ആകൃതിഭേദവുമുള്ള സകലത്തേയും കാണുന്ന കണ്ണ് ഏകരൂപമായുള്ളന്നെയിരിക്കുന്നു. പദാൎത്ഥങ്ങൾ കാണത്തക്കവ–കണ്ണ്, കാണുന്ന ഇന്ദ്രിയം. എന്നാൽ കുറേക്കൂടെ ആലോചിക്കുമ്പോൾ നേത്രവും ദൃശ്യമാണെന്നു കാണും. അതിനെക്കാണുന്നതു മനസ്സാകുന്നു. മനസ്സും ദൃശ്യം. അതിനെ നിശ്ചയിക്കുന്നതു ബുദ്ധിവൃത്തിയാകുന്നു. വിഷയാകൃതികളായി പരിണമിക്കുന്ന ബുദ്ധിവൃത്തികളും ദൃശ്യകൾ. എല്ലാം ജഡം. എല്ലാററിനേയും പ്രകാശിപ്പിക്കുന്നവനും എപ്പോഴും കാണുന്നവനുമായ പരമാത്മാവാകട്ടെ ഒന്നിനാലും കാണപ്പെടുന്നതല്ല. എല്ലാററിനേയും കാണുന്ന ഏകനെക്കാണ്മാൻ അന്യനായിട്ടാരുമില്ല. പരമാത്മാവുതന്നെ സൎവ്വസാക്ഷി. "വിജ്ഞാതാരമരേകേനവിജാനീയാത്" എല്ലാമറിയുന്ന ആത്മാവിനെ ഏതൊരുകരണംകൊണ്ടാണറിയുക എന്നൎത്ഥമായ ശ്രുതിവാക്യം ഇവിടെ പ്രമാണം.

94\. രജ്ജ്വജ്ഞാനാൽ ഭുജംഗസ്തദുപരി സഹസാ
ഭാതി മന്ദാന്ധകാരേ
സ്വാത്മാജ്ഞാനാത്തഥാസൌ ഭൃശമസുഖമഭൂ
ദാത്മനോ ജീവഭാവഃ.
ആപ്തോക്ത്യാഹിഭ്രമാന്തേ സചഖല്വവിദിതാ
രജ്ജുരേകാതഥാഹം
കൂടസ്ഥോ നൈവജീവോ നിജഗുരുവചസാ
സാക്ഷിഭൂതഃ ശിവോഹം.

മന്ദാന്ധകാരേ=അല്പമായ ഇരുട്ടിൽ, രജ്ജ്വജ്ഞാനാത്=കയറിന്റെ സ്വരൂപമറിയാത്ത ഹേതുവായിട്ട്, തദുപരി=അതിന്മേൽ, സഹസാ=പെട്ടെന്നു, ഭുജംഗഃഭാതി=സൎപ്പം പ്രകാശിക്കുന്നു, തഥാ സ്വാത്മാജ്ഞാനാൽ=അപ്രകാരം സ്വാത്മാവിനെ അറിയാത്ത ഹേതുവായിട്ട്, ഭൃശം അസുഖം=ഏറ്റവും ദുഃഖരൂപമായ, അസൌ ജീവഭാവഃ=ഈ ജീവത്വം:—ജീവനെന്ന വിചാരം, ആത്മനഃ അഭൂത്=ആത്മാവിന്നുണ്ടായി, ആപ്തോക്ത്യാ=ആപ്ത പുരുഷവാക്യത്താൽ, അഹിഭ്രമാന്തേ=സൎപ്പഭ്രാന്തി അവസാനിക്കുമ്പോൾ, സഃ ച=ആ സൎപ്പഭാവം, ഏകാരജ്ജുഃ=ഒരു കയറാണെന്ന്, വിദിതാ=അറിയപ്പെടുന്നു, തഥാ നിജഗുരുവചസാ=അപ്രകാരം തന്റെ ഗുരുവാക്യത്താൽ, അഹം ജീവഃന=ഞാൻ ജീവനല്ല, കൂടസ്ഥഃ=നിൎവ്വികാരനും, സാക്ഷിഭൂതഃ=എല്ലാം കാണുന്നവനുമായ, അഹംശിവഃ=ഞാൻ ആനന്ദസ്വരൂപനാകുന്നു.

ജീവന്മുക്തന്റെ ജീവഭാവം നശിക്കുന്ന രീതിയെ വിവരിക്കുന്നു:—ഗുരുവരുളിച്ചെയ്യുന്ന മഹാവാക്യാൎത്ഥത്തെ, വിശ്വാസപൂൎവ്വം വിചാരം ചെയ്യുന്നതുകൊണ്ട് ജീവത്വം അവസാനിക്കും. ജീവഭാവം എങ്ങിനെ വന്നുകൂടിയെന്നും വിചാത്താൽ എങ്ങിനെ നശിക്കുന്നുവെന്നും ദൃഷ്ടാന്തംകൊണ്ടു വെളിപ്പെടുത്തുന്നു. അല്പമായ ഇരുട്ടത്തു കിടക്കുന്ന കയറിനെ തിരിച്ചറിയാത്തതുകൊണ്ടു സൎപ്പമാണെന്ന വിചാരം പെട്ടെ

നുണ്ടാകുന്നു. ഈ മാതിരി ഒന്നിനെത്തിരിച്ചറിയാതെ മറ്റൊന്നായിട്ട്••ധരിക്കുന്നതിനെ ഭ്രമമെന്നു വേദാന്തശാസ്ത്രത്തിൽ പറയുന്നു. സപ്പഭ്രമത്തിന്നു കാരണം മന്ദാന്ധകാരം. സപ്പമെന്നു കരുതി ഭയപ്പെട്ടിരിക്കുന്ന ആ മനുഷ്യനോടു ആപ്തനായ മറ്റൊരുവൻ_വെളിച്ചത്തിൻെറ സഹായത്താൽ സപ്പമല്ല, കയറാണെന്നറിഞ്ഞിരിക്കുന്ന ഒരാൾ—അതു സപ്പമല്ല, ഒരു കയർ മാത്രമാണെന്നുപദേശിക്കുമ്പോൾ ആദ്യം ഭയപ്പെട്ടിരുന്നവൻ അതിനെ മനസ്സിരുത്തി നോക്കിക്കാണുന്നു. പാമ്പല്ല കയറുതന്നെയെന്നനുഭവത്താലറിയുമ്പോൾ പേടികൂടാതെ സഞ്ചരിക്കുന്നു. ഇതുപോലെ, സച്ചിദാനന്ദസ്വരൂപനായ പരമാത്മാവിനെ അറിയാത്തതുകൊണ്ടു, ഞാൻ സുഖി, ഞാൻ ദുഃഖി, ജനനമരണങ്ങളുള്ളവൻ എന്നിങ്ങിനെ പ്രാകൃതജനങ്ങൾ_ആലോചനാശക്തി കുറഞ്ഞവർ-വിചാരിക്കുന്നു. ഈ സ്ഥിതിക്കാണ് ജീവഭാവമെന്നു വേദാന്തശാസ്ത്രത്തിൽ പറയുന്നത്. ഇങ്ങിനെ ദുഃഖിക്കുന്ന പുരുഷൻ ശ്രീഗുരുവിൻെറ മുഖത്തിൽനിന്ന് ധരിച്ച മഹാവാക്യത്തിൻെറ വാച്യമായും ലക്ഷ്യമായുമുള്ള അൎത്ഥത്തെ നിരൂപണം ചെയ്യുമ്പോൾ ജീവഭാവത്തിൽനിന്നു മുക്തനായിട്ട് "ഞാൻ ജീവാത്മാവല്ല, (നിർവ്വികാരമായിരിക്കുന്ന) കൂടസ്ഥചൈതന്യമാകുന്നു. ജീവസാക്ഷിയും ആനന്ദസ്വരൂപനുമാകുന്നുവെന്നനുഭവത്താലറിയുമ്പോൾ കൃതകൃത്യനായ് ഭവിക്കുന്നു. ഇതാകുന്നു ജീവന്മുക്തഭാവം.

95. കിംജ്യോതിസ്തവഭാസ്വാഹനിരവിരിഹമേ
ചന്ദ്രദീപാദിരാത്രൌ
സ്യാദേവംഭാനുദീപാദികപരികലനേകിംതവ
ജ്യോതിരസ്തി
ചക്ഷുസ്തന്മീലനേകിം ഭവതിചസുതരാംധീർധിയഃ
കിംപ്രകാശേ
തത്രൈവാഹംതതസ്ത്വം തദസിപരമകം
ജ്യോതിരസ്മിപ്രഭോഹം.

അഹനി=പകൽസമയത്തിൽ, കിം തേ ജ്യോതിഃവദസ്വ=എന്താകുന്നു നിണക്കു് പ്രകാശത്തെത്തരുന്ന സാധനം പറഞ്ഞാലും, ഇഹ മേ രവിഃ=ഈ ലോകത്തിൽ എനിക്കു് സൂൎയ്യൻ, രാത്രൌ വ=രാത്രിയിലോ? ചന്ദ്രദീപാദി=ചന്ദ്രൻ ദീപം മുതലായതു്, ഏവംസ്യാൽ=ഇപ്രകാരം ഭവിക്കും, ഭാനുദീപാദികപരികലനേ=സൂൎയ്യൻ ചന്ദ്രൻ ദീപം മുതലായതിനെ നിശ്ചയിക്കുന്നതിൽ, കിം തേ ജ്യോതിഃഅസ്തി=എന്താ നിണക്കു തേജസ്സാധനമുള്ളതു്? ചക്ഷുഃ=നേത്രം, തന്മീലനേ കിം ഭവതി=അതിന്റെ മീലനത്തിൽ എന്തുണ്ടു്? സുതരാം ധീഃ=ഏററവുംപ്രകാശിക്കുന്ന ബുദ്ധി, ധിയഃപ്രകാശേകിം=ബുദ്ധിയുടെ പ്രകാശത്തിലെന്തുണ്ടു്? തത്ര അഹം=അതിൽ ഞാൻ, തതഃപരമകം ജ്യോതിഃ=അതുകൊണ്ടു് സൎവ്വോൽകൃഷ്ടമായതേജസ്സ്, തത് ത്വം അസി=അതു് നീയാകുന്നു, പ്രഭോ!=ഹേ ഗുരോ അഹംജ്യോതിഃഅസ്മി=ഞാൻപ്രകാശസ്വരൂപനാകുന്നു.

പരമാത്മാവു് ജ്യോതിസ്വരൂപനാകുന്നുവെന്നതിനെ ഗുരുശിഷ്യസംഭാഷണരീതിയിൽ വെളിപ്പെടുത്തുന്നു:—

ഗുരു:—ഹേ വത്സ! പകൽസമയത്തിലും രാത്രിയിലും ഘടപടാദിവസ്തുക്കളെത്തിരിച്ചുകാട്ടിത്തരുന്ന പ്രകാശകദ്രവ്യം ഏതാകുന്നു?

ശിഷ്യൻ:—പകൽസമയത്തു് സൂൎയ്യൻ, രാത്രിയിൽ ചന്ദ്രൻ, നക്ഷത്രങ്ങൾ, ദീപം മുതലായവ.

ഗുരു:— ശരി. അതങ്ങിനെതന്നെ: എന്നാൽ സൂൎയ്യചന്ദ്രനക്ഷത്ര ദീപാദികളെ കണ്ടറിഞ്ഞു് നിശ്ചയിപ്പാൻ നിന്നെ സഹായിക്കുന്ന തേജോദ്രവ്യം എന്താകുന്നു.

ശിഷ്യൻ:—നേത്രംകൊണ്ടു സൂൎയ്യാദി തേജോഗോളങ്ങളേയും അവയാൽ പ്രകാശിപ്പിക്കപ്പെടുന്ന ഘടപടാദി പദാൎത്ഥങ്ങളേയും തിരിച്ചറിഞ്ഞു് ലോകകാൎയ്യങ്ങളെ നടത്തുന്നു.

ഗുരു:—ആവട്ടെ. കണ്ണുകളെ അടച്ചാൽ പ്രകാശിപ്പിക്കുന്നതാർ?

ശിഷ്യൻ:—ബുദ്ധിവൃത്തി:— കണ്ണടച്ചുകളഞ്ഞാലും സർവ്വ വ്യഹാരങ്ങളേയും നിർവ്വഹിപ്പാനുള്ള സകല പദാർത്ഥങ്ങളേയും പ്രകാശിപ്പിക്കുന്ന ബുദ്ധി വൃത്തിയാകുന്ന തേജസ്സ് അന്തർഭാഗത്തിലുണ്ട്.

ഗുരു:—ശരി: ആ ബുദ്ധിവൃത്തിയാണ് പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നതെന്ന് നിന്നെ ധരിപ്പിക്കുന്ന തേജോദ്രവ്യം ഏതാകുന്നു.

ശിഷ്യൻ:—അത് ഞാൻതന്നെ.

ഗുരു:—നീതന്നെയാണെന്ന് നിശ്ചയിക്കുന്നതിൽ സഹായിക്കുന്ന തേജോദ്രവ്യം വേറേയുണ്ടോ?

ശിഷ്യൻ:—ഇല്ല: ഞാൻ മാത്രമല്ലാതെ അന്യമായ പ്രകാശകദ്രവ്യമില്ല.

ഗുരു:—ഹേവത്സ! അപ്പോൾ ലോകപദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന സൂര്യ്യാദിസർവ്വപ്രകാശകദ്രവ്യങ്ങളേയും പ്രകാശിപ്പിക്കുന്ന പരംജ്യോതിസ്സ്തന്നെയാണ് നീയെന്നു ധരിച്ചുവോ?

ശിഷ്യൻ:—ഹേപ്രഭോ! നിന്തിരുവടിയുടെ കാരുണ്യകടാക്ഷത്താൽ ഞാൻ ജ്യോതിഃസ്വരൂപൻതന്നെയെന്നനുഭവമെനിക്കുണ്ടായി.

"ആത്മൈവാസ്യജ്യോതിഃ" ഈ കാണപ്പെടുന്ന ബാഹ്യാഭ്യന്തരദ്രവ്യങ്ങളെയെല്ലാം പ്രകാശിപ്പിക്കുന്ന പരമജ്യോതിസ്സ് ആത്മാവുതന്നെ. എന്നർത്ഥമായ ബൃഹദാരണ്യകശ്രുതിവാക്യത്തിൻെറ വിവരണമാണീപദ്യം. മേൽപറഞ്ഞരീതിയിൽ തന്നെത്താൻ വിചാരം ചെയ്തിട്ട് സകലജഡവസ്തുക്കളേയും പ്രകാശിപ്പിക്കുന്ന ജ്യോതിസ്സ്വരൂപൻ താൻതന്നെയെന്നു ജീവന്മുക്തൻ സാക്ഷാത്തായറിയുന്നു.

96. കഞ്ചിൽകാലം സ്ഥിതഃകൈൗ പുനരിഹഭജതേ

നൈവദേഹാദിസംഘം

യാവൽപ്രാരബ്ധഭോഗം കഥമപി സസുഖം
ചേഷ്ടതേസംഗബുദ്ധ്യാ
നിർദ്വന്ദ്വോ നിത്യശുദ്ധോ വിഗലിതമമതാ
ഹംകൃതിർന്നിത്യതൃപ്തോ
ബ്രഹ്മാനന്ദസ്വരൂപഃ സ്ഥിരമതിരചലോ
നിർഗ്ഗതാശേഷമോഹഃ.

കംചിൽകാലം=കുറച്ചുകാലം, കൌ=ഭൂമിയിൽ, സ്ഥിതഃ=വസിക്കുന്നവനായിട്ട് ഭവിക്കുന്നു. പുനഃഇഹ=പിന്നെ ഇവിടെ, ദേഹാദിസംഘം=ദേഹാദിസംഘത്തെ, നഭജതേഏവ=ഭജിക്കുന്നതേയില്ല, യാവൽപ്രാരബ്ധഭോഗം=പ്രാരബ്ധം അനുഭവിച്ചുകഴിയുന്നതുവരെ, അസംഗബുദ്ധ്യാ=സംഗരഹിതമെന്ന ബോധത്തോടുകൂടെ, സസുഖം ചേഷ്ടതെ=സുഖമാകുംവണ്ണം വ്യാപരിക്കുന്നു, നിർദ്വന്ദ്വഃ=ദ്വന്ദ്വത്തെ അതിക്രമിച്ചവനും, നിത്യശുദ്ധഃ=എപ്പോഴും പരിശുദ്ധനും, വിഗലിതമമതാഹംകൃതിഃ=നിശ്ശേഷം നശിച്ചിരിക്കുന്നതായ എന്റേതെന്നും ഞാനെന്നുമുള്ള ഭാവത്തോടുകൂടിയവനും, നിത്യതൃപ്തഃ=എപ്പോഴും തൃപ്തനും, സ്ഥിരമതിഃ=സ്ഥിരത്തിൽ—ബ്രഹ്മത്തിൽ—മനസ്സിനെ ഉറപ്പിച്ചവനും, അചലഃ=ഇളക്കമില്ലാത്തവനും, നിർഗ്ഗതാശേഷമോഹഃ=നശിച്ചിരിക്കുന്ന മൂലാജ്ഞാനത്തോടുകൂടിയവനുമാകുന്നു.

ജീവന്മുക്തൻ ലോകത്തിൽ കഴിച്ചുകൂട്ടുന്ന സമ്പ്രദായത്തെ വിവരിക്കുന്നു:- ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ചിരിക്കുന്ന ജീവന്മുക്തൻ കുറേകാലം-അവനനുധികാരപ്പെട്ടിരിക്കുന്നേടത്തോളം കാലം—സ്ഥൂലദേഹത്തോടുകൂടെ ഭൂമിയിലിരിക്കുന്നു. പരമാൎത്ഥത്തിൽ ആ മഹാത്മാവിന്ന് ദേഹേന്ദ്രിയാദികളോടോ ഭാൎയ്യാപുത്രമിത്രാദികളോടോ സംബന്ധമില്ല. ആത്മാവിന്ന് അവരോടു ചേൎച്ചയുണ്ടെന്നുള്ള തെററായ വിചാരം അദ്ദേഹത്തിന്നില്ല. പ്രാരബ്ധം അനുഭവിച്ചു തീരുന്നതുവരെ സുഖമായി വ്യാപരിക്കുന്നു. അവൻ കാൎയ്യാദികളെ ന

ടത്തുന്നു, സുഖദുഃഖാദികളെ അനുഭവിക്കുന്നുവെന്നനിലയിൽ കാണപ്പെടുന്നുവെങ്കിലും വ്യവഹാരാവസ്ഥയിൽപോലും ബന്ധപ്പെട്ടിരിക്കുന്നില്ല. ബ്രഹ്മജ്ഞാനി ലോകത്തിൽ കഴിയുന്ന രീതിയെ പറഞ്ഞറിയിപ്പിക്കുവാൻ പ്രയാസമാണ്. വ്യാപരിക്കുന്നുവെങ്കിലും അവൻ വ്യാപാരത്തിൽനിന്നു വിട്ടിരിക്കുന്നു. എങ്ങിനെയെന്നാൽ:— കർത്തൃത്വബുദ്ധിയില്ലാത്തതിനാൽ അവൻ ചെയ്യുന്ന കർമ്മങ്ങളിൽനിന്ന് പുണ്യമോ പാപമോ ഉണ്ടാകുന്നില്ല. പ്രാരബ്ധാനുസരണം വന്നുചേരുന്ന സുഖദുഃഖാദ്യവസ്ഥകളിൽനിന്നും എത്രയോ ദൂരത്തിലുമാണവന്റെ മനഃസ്ഥിതി. ജ്ഞാനിയും ബ്രഹ്മവും ഒന്നായതുകൊണ്ട് ഭൂതവർത്തമാനഭവിഷ്യൽകാലങ്ങൾ മൂന്നിലും പുണ്യപാപസംബന്ധത്തിൽനിന്നും അതിക്രമിച്ചിരിക്കുന്നു. ശരീരത്തിൽ ഞാനെന്നും പുത്രാദിശരീരങ്ങളിൽ എന്റേതെന്നുമുള്ള ഭ്രമം തീരെ നശിച്ചിരിക്കുന്നു. തടസ്ഥമില്ലാത്തതായ സംതൃപ്തിയിൽ എപ്പോഴും വസിക്കുന്നു. അതിന്നു കാരണം അവൻ ബ്രഹ്മാനന്ദസ്വരൂപനായിരിക്കുന്നതുതന്നെ. ബുദ്ധിവൃത്തികൾ ബ്രഹ്മാനന്ദത്തിൽ ലയിച്ചിരിക്കയാൽ അവൻ ബ്രഹ്മാത്മന്നെയിരിക്കുന്നു. ദേഹത്തിൽ ഞാനെന്നഭാവത്തെ ജനിപ്പിക്കുന്ന മോഹരൂപമായ അജ്ഞാനം സൂര്യോദയത്തിൽ ഇരുട്ടെന്നപോലെ നിശ്ശേഷം നീങ്ങിയിരിക്കയാൽ സംശയവിപരീതഭാവനകളില്ലാതെയിരിക്കുന്ന ജ്ഞാനിയിൽ കാണപ്പെടുന്ന വ്യാപാരം മായാവിലാസമെന്നു മാത്രമല്ലാതെ വാസ്തവത്തിൽ ആ വ്യാപാരത്തോടുകൂടി ചേർച്ച ജ്ഞാനിക്കില്ല. വില്ലാളി വിട്ട ബാണം ലക്ഷ്യത്തെനോക്കിച്ചലിക്കുന്നമട്ടിൽ ജ്ഞാനിയുടെ പ്രാരബ്ധം അതിന്റെ ലക്ഷ്യത്തെക്കുറിച്ചു ചലിച്ചുകൊണ്ടിരിക്കുന്നു. കൈവിട്ടുപോയ ബാണത്തിന്നും കയ്യിന്നും തമ്മിൽ ചേർച്ചയില്ലാത്തതുപോലെ ജ്ഞാനിക്കും പ്രാരബ്ധത്തിന്നും തമ്മിൽ ചേർച്ചയില്ല. എന്നാൽ കയ്യിൽനിന്നു ബാണത്തിന്നു കിട്ടിയ ശക്തി തീരുന്നതുവരെ ബാണം സഞ്ച

രിക്കും. അതുപോലെ പ്രാരബ്ധം അവസാനിക്കുന്നതുവരെ ജ്ഞാനിയുടെ സ്ഥൂലശരീരം വ്യാപരിക്കും.

97. ജീവാത്മബ്രഹ്മഭേദം ദലയതി സഹസാ
യൽപ്രകാശൈകരൂപം
വിജ്ഞാനം തച്ചബുദ്ധൌ സമുദിതമതുലം
യസ്യപുംസഃപവിത്രം
മായാതേനൈവതസ്യക്ഷയമുപഗമിതാ
സംസൃതേഃ കാരണംയാ
നഷ്ടാസാകാര്യകർത്രീ പുനരപിഭവിതാ
നൈവവിജ്ഞാനമാത്രാത്.

പ്രകാശൈകരൂപം=പ്രകാശമാകുന്ന പ്രധാനസ്വരൂപത്തോടു കൂടിയ, യത് വിജ്ഞാനം=യാതൊരനുഭവജ്ഞാനമുണ്ടോ അത് സഹസാ=പെട്ടെന്ന്, ജീവാത്മബ്രഹ്മഭേദം=ജീവാത്മാവിന്നും ബ്രഹ്മത്തിന്നും തമ്മിലുണ്ടെന്ന് തോന്നിയിരുന്ന ഭേദഭാവത്തെ, ദലയതി=നശിപ്പിക്കുന്നു, തൽപവിത്രം അതുലം=അത്യപരിശുദ്ധവും ഉപമയില്ലാത്തതുമായ അത്, യസ്യപുംസഃ=യാതൊരുപുരുഷൻെറ ബുദ്ധൌസമുദിതം=ബുദ്ധിയിൽ നന്നായാവിർഭവിച്ചുവോ, തസ്യ തേന ഏവ=അവൻെറ അതിനാൽത്തന്നെ, സംസൃതേഃകാരണം യാ മായാ=സംസാരത്തിന്ന് കാരണമായ യാതോരു മായ, ക്ഷയംഉപഗമിതാ=നാശംപ്രാപിപ്പിക്കപ്പെട്ടുവോ, വിജ്ഞാനമാത്രാത്=അനുഭവമാത്രത്താൽ, നഷ്ടാ സാ=നശിച്ചിരിക്കുന്ന ആ മായ, പുനഃ അപി=പിന്നേയും,കാര്യകർത്രീ ന ഭവിതാ ഏവ=കാര്യത്തെ ചെയ്യുന്നതായിട്ട് ഭവിക്കുകയില്ല, നിശ്ചയം.

ജ്ഞാനിയിൽ പ്രതീയമാനമായിരിക്കുന്ന ലൌകികവ്യാപാരം രണ്ടാമത്ത് ജനനമരണത്തെ ഉണ്ടാക്കിത്തീർക്കുന്നതിന്നു സമർത്ഥമല്ലെന്ന് കാരണപൂർവ്വം ഉറപ്പിക്കുന്നു:—മഹാവാക്യാർത്ഥത്തെ സ്വയമേവനിരൂപിച്ചതുകൊണ്ടും, ഗുരുമുഖത്തിൽനിന്ന് ലക്ഷ്യാർത്ഥത്തെ സംശയനിവൃത്തി വരത്തക്കവിധം

ശ്രവിച്ചതുകൊണ്ടും, യുക്തിപൂർവ്വം ഉറപ്പിച്ചതുകൊണ്ടും യാതൊരനുഭവജ്ഞാന മുണ്ടായിരിക്കുന്നുവോ? പ്രകാശമാകുന്ന പ്രധാനസ്വത്വത്തോടുകൂടിയ ആ അപരോക്ഷാനുഭവം (സ്വാനുഭവം) ഉണ്ടായതൽക്ഷണംതന്നെ ത്വംപദ ലക്ഷ്യമായിഭവിച്ച ജീവാത്മാവിന്നും, തൽപദലക്ഷ്യമായി ഭവിച്ച കൂടസ്ഥബ്രഹ്മത്തിന്നും തമ്മിലുണ്ടെന്നു തോന്നിയിരുന്ന ഭേദഭാവത്തെ നശിപ്പിക്കുന്നു. അപരോക്ഷാനുഭവമുണ്ടാകുന്നതിന്നുമുമ്പേ ജീവാത്മാവും, ബ്രഹ്മവും ഒന്നല്ല, വെവ്വേറെതന്നെയാണെന്നുണ്ടായിരുന്ന ഭാവന അവിവേകഹേതുകമായിരുന്നു. വാസ്തവത്തിൽ ബ്രഹ്മം മാത്രമല്ലാതെ അതിൽനിന്നന്യമായിട്ട് യാതൊന്നുമില്ലെന്നിപ്പോൾ അനുഭവപ്പെട്ടുവെന്ന് ഫലിതാൎത്ഥം. ഇതുവരെയുണ്ടായിരുന്ന രാഗദ്വേഷാദിവാസനകളുടെ മൂലസ്ഥാനമായിരുന്ന അജ്ഞാനത്തെ നശിപ്പിച്ചതുകൊണ്ട് പരമപാവനമായ ഈ വിജ്ഞാനം പുരുഷപ്രയത്നത്താൽ യാതൊരുവന്റെ ബുദ്ധിവൃത്തിയിൽ സംശയവിപരീതഭാവനകളെ വേരോടുകൂടെനശിപ്പിച്ചുംകൊണ്ട് സ്പഷ്ടമായുദിച്ചുവോ ആ പുരുഷന്റെ ആ അനുഭവജ്ഞാനംസംസാരമൂലകാരണമായ പ്രകൃതിയെ—അനാദ്യവിദ്യാവാസനയെ—നശിപ്പിച്ചുകളഞ്ഞിരിക്കുന്നു. ഇതിന്നുമുമ്പും മായ വാസ്തവവസ്തുവായിരുന്നില്ല. എങ്കിലും, അവിവേകിയെ വ്യാമോഹിപ്പിച്ചിരുന്നു. ഇപ്പോൾ പരമാൎത്ഥജ്ഞാനമുദിച്ചതുകൊണ്ടു സംസാരകാൎയ്യത്തെ നിൎവ്വഹിക്കുവാനുള്ള സാമൎത്ഥ്യം മായക്കില്ലാതെയായിരിക്കുന്നു. ആത്മജ്ഞാനിയേയും ഈശ്വരനേയും മായ ബാധിക്കുകയില്ലെന്ന് സിദ്ധാന്തം. എന്നാൽ പ്രാരബ്ധാവസാനംവരെ ജ്ഞാനിയും, ലോകവ്യവഹാരങ്ങളെ നടത്തും. അത് മായയുടെ ആഭാസം മാത്രമാകുന്നു. പാമ്പിന്റെ ശരീരത്തിൽനിന്ന് വേറിട്ടുപോയ പാമ്പിൻവള, പാമ്പിന്റെആകൃതിയിലിരിക്കുമെങ്കിലും ഭയജനകത്വം അതിന്നില്ലാത്തതുപോലെ പുനൎജ്ജന്മ മരണാദി സംസാരകാൎയ്യത്തെ ജനിപ്പി

ക്കുവാനുള്ള ശക്തിമായയ്ക്കില്ലാതെ ആയതിനാൽ ഇതു് ചർമജന്മമാകുന്നവെന്നു് സാരം.

98. വിശ്വംനേതിപ്രമാണാ ദ്വിഗലിതജഗദാകാര-
ഭാനസ്യജേദൈ്വ
പീതസ്വായദ്വൽ ഫലാംഭസ്യ ജതിച്ചസുതരാം
തൽഫലം സൌരഭാഢ്യം.
സമ്യക്സച്ചിൽഘനൈകാമൃതസുഖകവലാ-
സ്വാദപൂർണ്ണോ ഹ്യദാസൌ
ജ്ഞാതാസ്വാനിസ്സാരമേവം ജഗദഖിലമിദം
സ്വപ്രഭഃ ശാന്തചിത്തഃ.

വിശ്വംന ഇതിപ്രമാണാത്=ലോകമില്ലെന്നുള്ളപ്രമാണത്താൽ, വിഗലിതജഗദാകാരഭാനഃ=മൂലത്തോടുകൂടി നശിച്ചിരിക്കുന്ന ലോകാകൃതിയുടെ ഭാന (പ്രകാശം) ത്തോടുകൂടിയവനും, ഹൃദാ=ഹൃത്തുകൊണ്ടു്, സമ്യക്=വേണ്ടതുപോലെ, സച്ചിൽഘനൈകാമൃതസുഖകവലാസ്വാദപൂർണ്ണഃ= സത്തു്, ചിത്തു്, ആനന്ദം, മാത്രമായിരിക്കുന്ന സുഖസ്വരൂപമായ കവലത്തെ (ചോറുരുളയെ) ആസ്വദിച്ചു് തൃപ്തനും, അഖിലം ഇദംജഗത്=സമസ്തമായ ഈ ലോകം, നിസ്സാരം ഇതിജ്ഞാത്വാ=സാരഹീനം എന്നറിഞ്ഞിട്ടു്, സ്വപ്രഭഃ ശാന്തചിത്തഃ= താൻ മാത്രമായി വിളങ്ങുന്നവനും ശമിച്ചിരിക്കുന്ന ചിത്തവൃത്തികളോടുകൂടിയവനുമായിട്ടു്, ഫലാംഭഃപീത്വാ=ഫലത്തിന്റെ രസത്തെ ആസ്വദിച്ചിട്ടു്, സൌരഭാഢ്യം ഫലം=സൌരഭംകൊണ്ടു നിറഞ്ഞിരുന്ന ഫലത്തെ, യദ്വൽത്യജതി=ഉപേക്ഷിക്കുന്നതുപോലെ, ത്യജേത്വൈ=ത്യജിക്കും നിശ്ചയം.

ലൌകികവ്യവഹാരങ്ങളെ നടത്തിക്കൊണ്ടിരിക്കുന്ന ജ്ഞാനിയിൽ പുനർജ്ജന്മബീജമില്ലെന്നു നിശ്ചയിക്കുന്നതെങ്ങിനെയെന്നുള്ള ശങ്കയെ പരിഹരിച്ചുകൊണ്ടു് ജ്ഞാനി സംസാരാതീതനാണെന്നു് ദൃഷ്ടാന്തപൂർവ്വമുപദേശിക്കുന്നു:—"നേഹ

നാന്യാസ്തികിംചന" ഈ ലോകത്തിൽ ബ്രഹ്മത്തിൽനിന്ന് ഭിന്നമായിട്ട് യാതൊന്നുമില്ല. ലോകം ബ്രഹ്മാകാരമാകുന്നു. എന്നത്ഥമായ ശ്രുതി പ്രമാണത്താൽത്തന്നെ ജ്ഞാനിയുടെ ദൃഷ്ടിയിൽ ബ്രഹ്മഭിന്നമായിട്ട് ജഗത്തു തോന്നുന്നില്ല. പ്രമാണവിശ്വാസദാർഢ്യംതന്നെ ജഗൽഭ്രാന്തിയെ നശിപ്പിക്കുന്നു. അതിന്നു പുറമെ, മഹാവാക്യാത്ഥവിചാരത്താൽ, താൻ സച്ചിദാനന്ദപരിപൂർണ്ണനാണെന്നുള്ള അനുഭവവും ഉണ്ടായിരിക്കുന്നു. ഈ അനുഭവംനിമിത്തം ജനനമരണാദികൾ ആത്മാവിന്നില്ലെന്നു നിശ്ചയംവന്നു. അതിനാൽ ഹൃദയത്താൽ ആത്മാനന്ദത്തെ ആസ്വദിച്ചുകൊണ്ടുതന്നെയിരിക്കുന്നു:—പരമസുഖസ്വരൂപനായ്ത്തന്നെയിരിക്കുന്നു. ലോകം നിസ്സാരമാണെന്നിങ്ങിനെയറിഞ്ഞിട്ട് അതിനോടു സംബന്ധമില്ലാതെ ആത്മസ്വരൂപനായിരിക്കുന്ന ജ്ഞാനി, ഫലത്തിന്റെ രസമനുഭവിച്ചു സന്തൃപ്തിയടഞ്ഞവൻ അണ്ടിയെ ദൂരെയെറിഞ്ഞുകളയുന്നതുപോലെ ആത്മാനന്ദത്താൽ സന്തൃപ്തനായിരിക്കുന്ന ജ്ഞാനി വിഷയാനന്ദത്തിൽ ആഗ്രഹമില്ലാത്തവനായതുകൊണ്ട് പരമശാന്തനും സ്വപ്രകാശസ്വരൂപനുമായിരിക്കുന്നു.

99. ക്ഷീയന്തെചാസ്യ കമ്മാണ്യപിഖലുഹൃദയഗ്രന്ഥി
 രുത്ഭിദ്യതേവൈ
 ഛിദ്യന്തേസംശയായേ ജനിമൃതിഫലദാ
 ദൃഷ്ടമാത്രേപരേശേ
 തസ്മിംശ്ചിന്മാത്രരൂപേ ഗുണമലരഹിതേ
 തത്വമസ്യാദിലക്ഷ്യേ
 കൂടസ്ഥേപ്രത്യഗാത്മന്യഖില വിധിമനോഗോചരേ
 ബ്രഹ്മണീശേ.

ചിന്മാത്രരൂപേ=ചിത്ത് മാത്രമാകുന്ന സ്വരൂപത്തോടുകൂടിയും, ഗുണമലരഹിതേ=ഗുണരൂപങ്ങളായ മലങ്ങളിൽനിന്നു വേറിട്ടിരിക്കുന്നതും, തത്വമസ്യാദിലക്ഷ്യേ=തത്വമസി മുതലായ മഹാവാക്യങ്ങളുടെ ലക്ഷണാത്ഥത്താൽ ലക്ഷ്യമായിരിക്കുന്ന

തും, ബ്രഹ്മണി=അപരിച്ഛിന്നമായിരിക്കുന്നതും, ഈശേ=ഈശ്വരനായിരിക്കുന്നതും, അഖിലവിധിമനോഗോചരേ=സകലവിധിവാക്യങ്ങൾക്കും മനസ്സിന്നും വിഷയമല്ലാതിരിക്കുന്നതും, കൂടസ്ഥേ=വികാരമില്ലാത്തതുമായ, പ്രത്യഗാത്മനി=പ്രത്യഗാത്മാവ്, ദൃഷ്ടമാത്രേ=അനുഭവരൂപേണ അറിയപ്പെട്ട മാത്രത്തിൽ, അസ്യകർമ്മാണി അപി=ഇവന്റെ കർമ്മങ്ങൾ സകലവും, ക്ഷീയന്തേ=ക്ഷയിക്കുന്നു, ഹൃദയഗ്രന്ഥിഃ=ഹൃദയരൂപമായ ബന്ധം, ഉത്ഭിദ്യതേവൈ=നിശ്ചയമായും ഭേദിക്കപ്പെടുന്നു, ജനിമൃതിഫലദാഃ=ജനനമരണരൂപഫലങ്ങളെ ദാനം ചെയ്യുന്ന, സംശയാഃ=സംശയങ്ങൾ, ഛിദ്യന്തേ=ഛേദിക്കപ്പെടുന്നു.

ജ്ഞാനിയിൽ കാണപ്പെടുന്ന അഹങ്കാരാദി, ജഗൽപ്രതീതിക്കും ബന്ധത്തിന്നുംഹേതുവായ്ഭവിക്കുന്നില്ലെന്നുറപ്പിക്കുന്ന ശ്രുതിവാക്യത്തെ ശ്ലോകരൂപേണ ഉദാഹരിക്കുന്നു:—പ്രകാശ്യങ്ങളായിക്കാണപ്പെടുന്ന വസ്തുക്കളോടു സംബന്ധപ്പെടാതിരിക്കുന്നകേവലചിൽസ്വരൂപമാകുന്നു പ്രത്യഗാത്മാവ്. അതിനു കാരണം സത്വരജസ്തമോ ഗുണങ്ങളുടെവികാരങ്ങളായിരിക്കുന്ന രാഗദ്വേഷാദിവൃത്തിരൂപങ്ങളായ മലങ്ങൾ പ്രത്യഗാത്മാവിനെ സ്പർശിക്കുന്നില്ലെന്നുള്ളതാകുന്നു. അങ്ങിനെയിരിക്കുന്നതാണെന്നറിയുന്നതെങ്ങിനെയെന്നാൽ:—തത്വമസി,അഹംബ്രഹ്മാസ്മി, പ്രജ്ഞാനംബ്രഹ്മ, അയമാത്മാബ്രഹ്മ-എന്ന മഹാവാക്യങ്ങളുടെ അർത്ഥവിചാരത്താൽ സിദ്ധിക്കുന്ന ഭാഗത്യാഗലക്ഷണയാൽ അറിയപ്പെടുവാൻ യോഗ്യമാകുന്നു. ദേശകാലവസ്തു പരിച്ഛേദംകൂടാതെ സർവത്ര പരിപൂർണ്ണമായുമിരിക്കുന്നു. മായയേയും തൽകാര്യങ്ങളേയും നിയമിക്കുന്നതിന്ന് അന്യമായ കർത്താവില്ലാത്തതിനാൽ ഈശ്വരൻ എന്ന സംജ്ഞയെ ഉപചാരത്താൽ വഹിച്ചിരിക്കുന്നു. വാസ്തവത്തിൽ ഈശനരൂപമായ വ്യാപാരം ആത്മാവിന്നില്ലാത്തതിനാൽ ഈശ്വരനെന്ന സംജ്ഞതന്നെ കല്പിതമാകുന്നു. വേദത്തിൽ കാ

ണപ്പെടുന്ന യാതൊരു വിധിവാക്യങ്ങൾക്കും മനസ്സിന്നും വിഷയമല്ലാതെയുമിരിക്കുന്നു. അതിന്നു കാരണം സ്വരൂപത്തിന്നു വികാരമില്ലെന്നുള്ളതാകുന്നു അന്തർമുഖവൃത്തിയാൽ അജ്ഞാനരൂപമായ അന്ധകാരത്തിന്റെ നാശത്തിൽ സ്വയമേവ പ്രകാശിക്കുന്നതായ ആ ആത്മാവുതന്നേ ഞാൻ എന്ന അപരോക്ഷാനുഭവം എപ്പോൾ ജനിക്കുന്നുവോ അപ്പോൾ കൂടസ്ഥബ്രഹ്മരൂപമായ്ഭവിച്ചിരിക്കുന്ന അന്തഃകരണവൃത്തിയോടുകൂടിയ ജ്ഞാനിയുടെ സഞ്ചിതം പ്രാരബ്ധം ആഗാമിയെന്ന മൂന്നുവിധ കർമ്മങ്ങളും കാര്യങ്ങളെ ജനിപ്പിക്കുവാൻ അസമൎത്ഥങ്ങളായിട്ട് ആ നിലയിൽത്തന്നെ ക്ഷയിക്കുന്നു. അതിന്നു കാരണം ഇവന്റെ ഹൃദയബന്ധം നശിക്കുന്നു. ഹൃത്ത്=അന്തഃകരണം. അതിനെ പ്രകാശിപ്പിക്കുന്നതായ ചൈതന്യം ആത്മാവ്. അവതമ്മിലുള്ള ബന്ധം:— അന്തഃകരണത്തെത്തന്നെ ആത്മാവായിട്ട് ധരിച്ചിരുന്നതായ, താദാത്മ്യഭാവരൂപമായ ബന്ധം നിശ്ചയമായി നശിക്കുന്നു. അന്തഃകരണത്തിൽനിന്നു വേറിട്ടിരിക്കുന്ന ആത്മാവിന്റെ സാക്ഷാൽകാരംവരേ മാത്രമേ ഈ താദാത്മ്യഭാവം നിലനില്പാൻ തരമുള്ളൂ. സൂൎയ്യോദയപൎയ്യന്തം അന്ധകാരം, സത്യസ്വരൂപമില്ലാത്തതായ ആ അന്ധകാരത്തിന്നു പരമാൎത്ഥത്തിലുള്ള ബാഹ്യപദാൎത്ഥങ്ങളെ മറയ്ക്കുവാനുണ്ടായിരുന്ന സാമൎത്ഥ്യം സൂൎയ്യോദയക്ഷണത്തിൽ നശിക്കുന്നതുപോലെ ആത്മാവിന്റെ അപരോക്ഷാനുഭവരൂപമായ ജ്ഞാനസൂൎയ്യോദയത്തിൽ അവിദ്യാരൂപമായ തമസ്സു നശിച്ചതിനാൽ ഹൃദയഗ്രന്ഥി ച്ഛിന്നമായ്ഭവിച്ചു. ഗ്രന്ഥിനാശം സംഭവിച്ചുവെന്നറിയുന്നതെങ്ങിനെയെന്നാൽ അതുവരേയുണ്ടായിരുന്ന സംശയവിപരീതഭാവനകളെല്ലാം അപ്പോൾ നശിക്കുന്നു. ഉണ്ടായിരുന്ന സംശയങ്ങളുടെ സ്വരൂപം:— **ആത്മാവ് ദേഹത്തിൽനിന്നു ഭിന്നനോ? അഭിന്നനോ? അഭിന്നനാണെങ്കിൽ കർതൃത്വം ഉള്ളവനോ? ഇല്ലാത്തവനോ?**

എന്നിത്തരത്തിലുണ്ടായിരുന്ന ബഹുവിധസംശയങ്ങളും തൽക്ഷണം നശിക്കുന്നു. ഈ സംശയഭാവങ്ങളാണ് ജനനമരണങ്ങൾക്ക് കാരണമായിരുന്നത്. അവ നശിച്ചതിനാൽ ഇനിമേൽ ജനനമരണങ്ങളില്ല. പ്രാരബ്ധം നശിക്കുന്നതുവരെ ബാധിതാനുവൃത്തിയോടുകൂടെ വ്യവഹരിക്കുന്ന ജ്ഞാനി, ശരീരനാശാനന്തരം സാക്ഷാൽ സച്ചിദാനന്ദബ്രഹ്മമായിരിക്കുന്നു. ജനനമരണാത്മകദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയും ബ്രഹ്മജ്ഞാനഫലമെന്നു സാരം.

100, ആദൌ മദ്ധ്യേ തഥാന്തേ ജനിമൃതിഫലദം
കർമ്മമൂലം വിശാലം
ജ്ഞാത്വാ സംസാരവൃക്ഷം ഭ്രമമദമുദിതാ
ശോകതാനേകപത്രം
കാമക്രോധാദിശാഖം സുതപശുവനിതാ
കന്യകാപക്ഷിസംഘം
ഛിത്വാസംഗാസിനൈനം പടുമതിരഭിത
ശ്ചിന്തയേദ്വാസുദേവം.

ആദൌ=ആദിയിലും, മദ്ധ്യേ=മദ്ധ്യത്തിലും, തഥാന്തേ=അപ്രകാരം അവസാനത്തിലും, ജനിമൃതിഫലദം=ജനനം മരണം എന്ന ഫലങ്ങളെ ദാനംചെയ്യുന്നതും, കർമ്മമൂലം=കർമ്മമാകുന്ന മൂലത്തോടുകൂടിയതും, വിശാലം=പടർന്നുപിടിച്ചിരിക്കുന്നതും, ഭ്രമമദമുദിതാശോകതാനേകപത്രം=ഭ്രമം (വിപരീതജ്ഞാനം) മദം (താൻ ശ്രേഷ്ഠനെന്നഭാവം) മുദിതാ (സന്തോഷഭാവം) ശോകതാ (ഖേദഭാവം) ഈ മാതിരി വൃത്തികളാകുന്ന അനേകപത്രങ്ങളോടുകൂടിയതും കാമക്രോധാദിശാഖം=കാമം ക്രോധം ആദിയാകുന്ന ശാഖകളോടുകൂടിയതും സുതപശുവനിതാകന്യകാപക്ഷിസംഘം=പുത്രന്മാർ, പശുക്കൾ, സ്ത്രീകൾ, പുത്രിമാർ ആകുന്ന പക്ഷിസംഘത്തോടുകൂടിയതുമായ, സംസാരവൃക്ഷം=സംസാരമാകുന്ന വൃക്ഷത്തെ,

ജ്ഞാത്വാ=അറിഞ്ഞിട്ട് (അസത്താണെന്നറിഞ്ഞിട്ട്)ഏനം= ഇതിനെ, പടുമതിഃ=കുശലയായ ബുദ്ധിയോടുകൂടിയ പുരുഷൻ, അസംഗാസിനാ=അസംഗമാകുന്ന വാൾകൊണ്ട്, ഛിത്വാ=മുറിച്ചിട്ട്, അഭിതഃ=എപ്പോഴും, വാസുദേവം=സർവ്വപ്രകാശകനായ ദേവനെ (ആത്മാവിനെ) ചിന്തയേത്=ചിന്തിക്കേണം.

മേൽപറഞ്ഞവിധം ബ്രഹ്മസാക്ഷാൽകാരവൃത്തിയോടുകൂടിയ പുരുഷൻ വാസനയുടെ ആത്യന്തികനാശംവരെ ധ്യാനത്തെയും അതിന്റെ അംഗങ്ങളേയും അഭ്യസിക്കേണ്ടതാവശ്യമാണെന്നുപദേശിക്കുന്നു:—സംസാരമാകുന്ന വൃക്ഷം ഉൽപത്തിക്കു മുമ്പും നാശത്തിന്നുശേഷവും ഇല്ലാത്തതാണെന്ന് ഏവൎക്കുമറിയാം. മദ്ധ്യത്തിൽ:—ഉണ്ടെന്നു തോന്നുന്നകാലമായ അജ്ഞാനാവസ്ഥയിലും—ഇല്ലാത്തതാണെന്നുറച്ചുകൊള്ളേണം. രണ്ടററവുമില്ലാത്തതായ ഒരു സാധനത്തിന്ന് നടുവുമാത്രമുണ്ടായിരിപ്പാൻ പാടില്ലെന്ന് യുക്തിപൂൎവ്വം തീൎച്ചപ്പെടുത്തേണം. അപ്പോൾ സംസരണ (ജനനമരണം) മാകുന്നസ്വഭാവത്തോടുകൂടിയ വൃക്ഷം വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും ഇന്ദ്രജാലക്കാരൻ കാണിക്കുന്ന മാവുവൃക്ഷമെന്നപോലെ ജനനം മരണം എന്ന രണ്ടു ഫലങ്ങളെ ജനിപ്പിക്കുന്നതിന്ന് സമൎത്ഥമായിരിക്കുന്നു. ഇതാണ് മായാസ്വഭാവം. ഇല്ലാത്തതായ വൃക്ഷത്തിൽ ഫലങ്ങളുണ്ടാകുന്നതെങ്ങിനെയെന്നുള്ള ഭ്രമത്തിന്റെ നിവൃത്തി അനുഭവംകൊണ്ടുതന്നെയുണ്ടാകേണം. വൃക്ഷമില്ലാത്തതാണെന്നനുഭവമുണ്ടായാൽ ജനനമരണരൂപഫലങ്ങളുമുണ്ടായിട്ടില്ലെന്നുള്ള അനുഭവം അതോടുകൂടെത്തന്നെയുണ്ടാകുമെല്ലോ. മദ്ധ്യകാലത്തിൽ—അജ്ഞാനാവസ്ഥയിൽ-ഉണ്ടായതായ പ്രതീതിയെ-ഭ്രമത്തെ-ഇല്ലാത്തതിനെ ഉണ്ടെന്നുവിചാരിച്ചതായ മോഹത്തെ അടിസ്ഥാനപ്പെടുത്തുന്ന സമയത്തിൽ വൃക്ഷമുണ്ടെന്നുതോന്നുന്നു.

അപ്പോൾ ഫലങ്ങളും കാണുന്നു. ജനനമരണങ്ങൾ ഈ അസത്യ സംസാരവൃക്ഷഫലങ്ങളാണ്. ആ വൃക്ഷം ഏതിനെ ആശ്രയിച്ചു നില്ക്കുന്നുവെന്നുള്ള ആകാംക്ഷക്കു സമാധാനം "കമ്മമൂലം" എന്നു കാണിച്ചിരിക്കുന്നു. കമ്മംതന്നെ വൃക്ഷമൂലം. അതിനെ ആശ്രയിച്ച് മുളച്ചു വളൎന്നു വളരെ വലുതായി തീൎന്നിരിക്കുന്നു. വാസ്തവത്തിലില്ലാത്തതിനെ ഉള്ളതാണെന്നു ധരിക്കുന്നതായ ഭ്രമം, അതുനിമിത്തം ശരീരരൂപമായ സംസാരവൃക്ഷം സത്യമാണെന്നുള്ള വിചാരം. അതുനിമിത്തം ഞാൻ ശ്രേഷ്ഠനെന്നുള്ള അഭിമാനരൂപമായ "മദം." എന്റെ പ്രവൃത്തി എത്രയോ ശ്ലാഘ്യം, ഞാനതീവധനവാൻ, വിദ്വാൻ, സുന്ദരൻ, എന്നിങ്ങിനെയുള്ളവിചാരത്താൽ ജനിക്കുന്ന സന്തോഷവൃത്തിയാകുന്ന "മുദിതാ." ചിലപ്പോൾ എന്റെ മുതലെല്ലാം പോയെല്ലൊ, ഞാൻ അപ്രാപ്തനായെല്ലൊ, എന്നീവിധത്തിൽ തോന്നുന്ന ഖേദവൃത്തിയാകുന്ന "ശോകതാ." ഈ പ്രകാരം പറഞ്ഞാൽ അവസാനിക്കാത്ത വിധത്തിൽ തുടൎച്ചയായി പുറപ്പെടുന്ന ബഹുവിധവൃത്തികളാകുന്ന ഇലകൾ ഈ സംസാരവൃക്ഷത്തിൽ കാണപ്പെടുന്നു. ഈ പത്രങ്ങൾ ഏതിനെ ആശ്രയിച്ചു നില്ക്കുന്നുവെന്നാൽ:—കാമക്രോധാദിപ്രബലവൃത്തികളാകുന്ന ശാഖകളെ ആശ്രയിച്ചു നില്ക്കുന്നു. കാമക്രോധാദിവൃത്തികൾ തന്നെ സംസാരവൃക്ഷശാഖകൾ. ആ ശാഖകളെ ആശ്രയിച്ച് അനേകപക്ഷികളും വസിക്കുന്നു. പുത്രന്മാർ പൌത്രക്കാർ, ഭാൎയ്യ, പെൺകുട്ടികൾ ഇവർതന്നെ പക്ഷിസംഘം. ഇങ്ങിനെ മുളച്ച്, തളിൎത്തു തഴച്ച് ശാഖോപശാഖകളോടുകൂടെ വളരെ വലുതായി-പുഷ്പിച്ച്-ഫലിച്ചുവെന്നു തോന്നുന്നുവെങ്കിലും, ഇങ്ങിനെ കാണപ്പെടുന്നതു സത്യമല്ല. ഇങ്ങിനെയൊരു വൃക്ഷമേ ഉണ്ടായിട്ടില്ല ഈ വൃക്ഷത്തോടു എനിക്കു ബന്ധവുമില്ല എന്നറിയേണം. അങ്ങിനെ നിശ്ചയിക്കുന്നതിന്നു സമൎത്ഥയായ ബുദ്ധിയെ സമ്പാദിക്കേണം. അപ്പോൾ ആ വൃക്ഷത്തോടോ, അതിന്റെ സംബന്ധികളോ

ടോ തനിക്കു ചേച്ച്യയില്ലെന്നുള്ള അനുഭവമുണ്ടാകും. വാസ്തവമല്ലാത്ത ഈ വൃക്ഷത്തെ വാസ്തവമെന്നപോലെ പ്രകാശിപ്പിച്ചവൻ ആരെന്നു ചിന്തിക്കുന്നതിൽ നന്നെ മനസ്സിരുത്തേണം. അങ്ങിനെ മനസ്സിലെ അശുദ്ധി-കാമക്രോധാദിവൃത്തികളുടെ ഉദയം-തീരെയില്ലാതാകുന്നതുവരേ വാസുദേവനെ-പ്രാണാദിവ്യാപാരങ്ങളേയും ബുദ്ധീന്ദ്രിയാദിവൃത്തികളേയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന പരമാത്മാവിനെ-ധ്യാനിക്കേണം. "അസംഗോഹ്യയം പുരുഷഃ" ആത്മാവിന്നു ശരീരേന്ദ്രിയാദികളോടു സംബന്ധമില്ല എന്നർത്ഥമായ ശ്രുതിവാക്യം സത്യമാണെന്നുള്ള സാക്ഷാൽകാരം ലഭിക്കുന്നതുവരെ ആത്മധ്യാനപരനായിരിക്കേണം. "ദൃശ്യം നാസ്തീതിബോധേന മനസോ ദൃശ്യമാർജനം. സമ്പന്നംചേൽ തദോല്പന്നാ പരാനിവ്വണനിർവ്വതിഃ" എന്നു വസിഷ്ഠരും ശ്രീരാമനുപദേശിച്ചിരിക്കുന്നു.

101. ജാതം മയ്യേവസർവം പുനരപിമയിതൽ
  സംസ്ഥിതം ചൈവവിശ്വം
 സർവം മയ്യേവയാതി പ്രവിലയമിതി തൽ
  ബ്രഹ്മൈവാഹമസ്മി.
 യസ്യസ്മൃത്യാച യജ്ഞാദ്യഖിലശുഭവിധൌ
  സുപ്രയാതീഹകാര്യം
 ന്യൂനം സംപൂർണതാം വൈതമഹമതിമുദൈവാ
  ച്യുതംസന്നതോസ്മി.

സർവം മയി ഏവ ജാതം=സകലവും എന്നിൽത്തന്നെ ജനിച്ചു, പുനഃ അപി തത്=പിന്നെയും അത്, മയി ഏവ സംസ്ഥിതം ച=എന്നിൽത്തന്നെ സംസ്ഥിതമാകയും ചെയ്തു, സർവം വിശ്വം=സകല ലോകവും, മയി ഏവ പ്രവിലയം യാതി=എന്നിൽത്തന്നെ പ്രകൎഷേണ ലയത്തെയും പ്രാപിക്കുന്നു, തൽ ബ്രഹ്മ അഹം അസ്മി=ആ ബ്രഹ്മം ഞാനാകുന്നു,

യസ്യ സ്മൃത്യാ=യാതൊന്നിന്റെ സ്മരണത്താൽ, യജ്ഞാദ്യഖി ലശുഭവിധൌ=യാഗാദിസകലശുഭകൎമ്മത്തിൽ, കാൎയ്യംന്യൂനം അപി=കൎത്തവ്യവിധാനം ന്യൂനമായിരുന്നാൽക്കൂടി, സംപൂർ ണതാം സുപ്രയാതി=സംപൂർണതയെ നന്നായി പ്രാപിക്കുന്നു, അതിമുദാ ഏവ=അതിസന്തോഷത്തോടുകൂടെത്തന്നെ, തം അച്യുതം=ആ അച്യുതനെ-നാശരഹിതനെ, സന്നതഃ അ സ്മി=ഞാൻ സമ്യക്കായി നമസ്കരിക്കുന്നു.

എല്ലാററിന്റെയും ഉത്പത്തിസ്ഥിതിലയങ്ങൾക്ക് ആ ധാരമായിരിക്കുന്നത് ആത്മാവുതന്നെയെന്നുള്ള അനുസന്ധാ നത്തോടുകൂടെ പ്രകരണത്തെ ഉപസംഹരിക്കുന്നു:- ദ്വൈത രൂപേണ കാണപ്പെടുന്ന സകലവും ബ്രഹ്മാഭിന്ന കൂടസ്ഥ ചൈതന്യസ്വരൂപനായ ഞാനാകുന്ന അധിഷ്ഠാനത്തിൽത്ത ന്നെ ജനിച്ചു. അതിൽപ്പിന്നെ എന്നിൽത്തന്നെ നിലനിന്നു അതു മുഴുവനും എന്നിൽത്തന്നെ ലയിക്കയും ചെയ്യു. സുഷു പ്തി, മോഹാലസ്യം, മുതലായവയുണ്ടാകുന്ന സമയത്തിൽ ബു ദ്ധീന്ദ്രിയാദിസകലം എന്നിൽ ലയിക്കുന്നു. പക്ഷെ ബീജം നശിക്കാത്തതുകൊണ്ട് പിന്നെയും ഉത്ഭവിക്കുന്നു. ഇപ്പോൾ ജ്ഞാനാവസ്ഥയിൽ ത്വംപദലക്ഷ്യാൎത്ഥഭൂതനായ ആത്മാ വായ എന്നിൽ ആത്യന്തികവിലയത്തെ പ്രാപിക്കുന്നു. ആ ബ്രഹ്മം-സർവ്വാധിഷ്ഠാനമായ അപരിച്ഛിന്നസത്യസ്വരൂപം- ഞാൻതന്നെയാകുന്നു. അഹം എന്ന ശബ്ദത്താൽ ലക്ഷ്യമാ യിരിക്കുന്ന കൂടസ്ഥപ്രത്യഗാത്മാവാകുന്നു ഞാൻ, ബ്രഹ്മാഭി ന്നപ്രത്യഗാത്മാവായ യാതൊന്നിന്റെ സ്മരണത്താൽ അശ്വ മേധം, വാജപേയം മുതലായ ശുഭകൎമ്മങ്ങളിൽ ആചരി ക്കേണ്ടതായ വിധികൾക്ക്— മന്ത്രാദികൾക്ക്— വല്ലതും ന്യൂനത സംഭവിച്ചിട്ടുണ്ടെങ്കിലും ആ ന്യൂനത നീങ്ങി സംപൂ ൎണ്ണതയെ പ്രാപിക്കുന്നുവോ നാശരഹിതമായ ആ ബ്രഹ്മം ഞാൻതന്നെയെന്നുള്ള സാക്ഷാൽകാരം ലഭിച്ചതുകൊണ്ട് അഷ്ടപ്രകൃതികളാകുന്ന അംഗങ്ങളോടുകൂടെ പരമാനന്ദ സ്വ

രൂപനായിട്ട് ബ്രഹ്മത്തിൽ ലയിക്കുന്നു. പരമാനന്ദംതന്നെ എന്റെയും ബ്രഹ്മത്തിന്റേയും സ്വരൂപം. ആ ബ്രഹ്മാനന്ദത്തിൽ ഞാൻ ലയിച്ചിരിക്കുന്നു. സമുദ്രജലത്തിന്റെ ചലനരൂപമായ തിരമാല സമുദ്രത്തിൽനിന്നുത്ഭവിക്കുകയും അതിൽത്തന്നെ നില്ക്കുകയും, ശാന്തിയെപ്രാപിക്കുകയും ചെയ്യുന്നതുപോലെ ബ്രഹ്മാനന്ദസമുദ്രത്തിൽ ചലനരൂപേണ ജനിച്ച് വൃത്തിരൂപേണ അതിൽത്തന്നെ നിലനിന്നു. ഇപ്പോൾ-സാക്ഷാൽകാരാവസ്ഥയിൽ — അതിൽ ത്തന്നെ പരമശാന്തിയെ പ്രാപിക്കുകയുംചെയ്യു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.



എ. വി. കുട്ടികൃഷ്ണമേനോൻ,

സാമൂതിരികോളേജ് പ്രിൻസിപ്പാൾ

X ചാലപ്പുറം.

എന്ന മേൽവിലാസത്തിൽ എഴുതിയാൽ കിട്ടുന്നതാണ്.

കലിക്കോബയിണ്ട് 1ക. 4ണ.

പേപ്പർബയിണ്ട് 1ക.

അദ്ധ്യാത്മരാമായണ വ്യാഖ്യാനം

11 ലക്കങ്ങൾക്കുകൂടി വില 8-ക.